# അൽമായവേദി

## കാതോലിക്കേറ്റ് പുനഃസ്ഥാപന ശതാബ്ദി

## സ്മരണിക

2012



**അൽമായ വേദി കാതോലിക്കേറ്റ് പുനഃസ്ഥാപന ശതാബ്ദി സ്മരണിക**




**ഡിസൈനിംഗ് & പ്രിന്റിംഗ്**

എസ്ജെ അസ്സോസ്സിയേറ്റ്സ്, കോട്ടയം

ഫോൺ: 0481-2300519

Website: www.mosc.in
E-mail: catholicos@mosc.in

Telephone : 0481-2574323, 2578500
Fax : 0481-2570569

# The Malankara Orthodox Syrian Church

## CATHOLICATE OF THE EAST

**BASELIOS MARTHOMA PAULOSE II**
CATHOLICOS OF
THE APOSTOLIC THRONE OF
ST. THOMAS
AND MALANKARA METROPOLITAN




CATHOLICATE PALACE
KOTTAYAM - 686 038
KERALA, INDIA



നവംബർ 20, 2012

### ആശംസ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1960-ാം വാർഷികവും, മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടതിന്റെ ശതാബ്ദിയും ലോകമെങ്ങുമുള്ള സഭാമക്കൾ സമുചിതമായി ആചരിക്കുകയാണല്ലോ. ക്രിസ്തു തലയായുള്ള ശരീരം എന്ന നിലയിൽ പൂർണ്ണ ദൈവാശ്രയത്തോടും, സമർപ്പണത്തോടും കൂടെ ദൈവീകതയിലേക്ക് വളരുവാനുള്ള വിളിയാണ് പ. സഭയ്ക്ക് ലഭിച്ചിരിക്കുന്നത്. പ. സഭയുടെ സ്വാതന്ത്ര്യവും സ്വയം ശീർഷകത്വവും സാമൂഹിക പ്രതിബദ്ധതയും ഉറക്കെ പ്രഖ്യാപിക്കുവാനുള്ള അവസരമാണിത്. പരിശുദ്ധാത്മ നിറവിലേക്ക് വളരുന്നതിനും, വി. കൂദാശകളിലൂടെയും നോമ്പ്, നമസ്കാരം എന്നിവയിലൂടെയും പ്രാപിക്കുന്ന ദൈവകൃപയോടെ, നിത്യജീവന് ഓഹരിക്കാർ എന്നനിലയിൽ, നമ്മുടെ ദൗത്യം പൂർണ്ണവിശ്വസ്തതയോടെ നിറവേറ്റുന്നതിനും ഈ അവസരം നമ്മെ കൂടുതലായി പ്രചോദിപ്പിക്കട്ടെ. സമ്പൂർണ്ണമായ ദൈവാശ്രയത്തോടും പ. സഭയോടുള്ള തികഞ്ഞ വിധേയത്വത്തോടുംകൂടെ വെല്ലുവിളികളെ നേരിട്ട് സത്യവിശ്വാസം ഉറപ്പിച്ച നമ്മുടെ പിതാക്കന്മാരുടെ മദ്ധ്യസ്ഥത രാപകൽ നമുക്ക് കാവലും കോട്ടയും ആയിരിക്കട്ടെ. ദൈവം അനുഗ്രഹിക്കട്ടെ.

ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

# Malankara Orthodox Syrian Church

**KOTTAYAM DIOCESE**




GEEVARGHESE MAR IVANIOS

Phone: 2564329
Kuriakose Mar Gregorios Centre,
M.D. Seminary, Kottayam

സഭക്ക് ചരിത്രം ശേഖരിച്ചുവച്ചിരിക്കുന്ന നമ്മുടെ
കോട്ടയത്തു് കെ.വി. മാമ്മൻ സാറിന്.

പ്രിയനേ,

കാതോലിക്കേറ്റ് ശതാബ്ദിയോടനുബന്ധിച്ചു്
ഇതിന്റെ നേതൃത്വത്തിൽ പ്രസിദ്ധീകരിക്കുന്ന
"കാതോലിക്കേറ്റ് പുനഃസ്ഥാപന ശതാബ്ദി സ്മരണി-
ക്ക്" എല്ലാ വിധ ആശംസകളും നേരുന്നു.
ഇതിന്റെ എല്ലാ നല്ല പ്രവർത്തനങ്ങളുടെയും
വിജയം പ്രാർത്ഥിക്കുന്നു.

പ്രാർത്ഥനയിൽ ഓർത്തു കൊണ്ട്,

ദൈവം അനുഗ്രഹിക്കട്ടെ.

+Geevarghese Ivanios

2012 നവംബർ
20-നു കുറിയാക്കോസ്
മാർ ഗ്രീഗോറിയോസ്
സെന്ററിൽ നിന്ന്.

# മുഖക്കുറിപ്പ്

അൽമായവേദി ആദ്യമായിട്ടാണ് ഒരു സ്മരണിക പ്രസിദ്ധീകരിക്കുന്നത്. കാതോലിക്കേറ്റ് പുനഃസ്ഥാപന ശതാബ്ദി എന്ന മഹനീയ സന്ദർഭം ഞങ്ങളോട് അത് ആവശ്യപ്പെടുന്നു എന്ന വിശ്വാസത്തിലാണ് ഈ കർത്തവ്യം ഏറ്റെടുത്തത്. ഈടുറ്റ ലേഖനങ്ങളിലൂടെ ഈ സ്മരണികയെ പോഷിപ്പിച്ച മേല്പട്ടക്കാർ, വൈദികർ, അല്മായക്കാർ എന്നിവർക്കും പരസ്യങ്ങൾ നൽകി സഹായിച്ച അഭ്യുദയകാംക്ഷികളോടും ഞങ്ങൾ കടപ്പെട്ടിരിക്കുന്നു. അച്ചടി സംബന്ധമായ കാര്യങ്ങൾ സമയത്തോട് മത്സരിച്ചു നടത്തിയ എസ്.ജെ. പ്രിന്റേഴ്സിനോടുമുള്ള നന്ദി പ്രത്യേകം രേഖപ്പെടുത്തുന്നു.

പരസ്യങ്ങളോടെ അൽമായവേദി പ്രസിദ്ധീകരിക്കുന്നത് ആദ്യമായിട്ടാണ്. പരസ്യം നൽകിയവർ, അൽമായവേദിയോടുള്ള ഐക്യദാർഢ്യം എന്ന നിലയ്ക്കാണ് അത് നൽകിയത്. ആ സ്നേഹം ഞങ്ങളെ കൂടുതൽ വിനയാന്വിതരാക്കുന്നു.

എഡിറ്റോറിയൽ ബോർഡ്

# CONTENTS




## AKHILA MALANKARA ORTHODOX ALMAYAVEDHI

(Reg. No. K - 713/2005) Psot Box No. 652, Kottayam PIN 686 001)

**അൽമായവേദിസംബന്ധമായ കാര്യങ്ങൾക്ക് താഴെപ്പറയുന്നവരുമായി മാത്രം ബന്ധപ്പെടുക. പൊതുവായ കാര്യങ്ങൾ:** കെ.വി. ഏബ്രഹാം കൊടുവത്ത് (പ്രസിഡന്റ്) ഫോൺ : 9895561426 **നയപരമായ കാര്യങ്ങൾ:** തോമസ് ചാണ്ടി (ജനറൽ സെക്രട്ടറി) ഫോൺ: 9745607714 **പ്രസദ്ധീകരണം സംബന്ധിച്ച കാര്യങ്ങൾ:** ഫീലിപ്പോസ് പോട്ടക്കാവയലിൽ (എഡിറ്റർ) ഫോൺ: 9388591988 **സാമ്പത്തിക കാര്യങ്ങൾ, വരിസംഖ്യ സംഭാവന മുതലായവ:** ജോർജ്ജ് മാത്യു ചക്കാലപ്പറമ്പിൽ (ട്രഷറർ) ഫോൺ: 9526823343

WEBSITE : www.almayavedhi.org Eimail: president@almayavedhi.org

# കാനോനിക കാതോലിക്കേറ്റും മലങ്കരയിലെ ആഘോഷവും

**ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ**
**അഡ്വ. മത്തായി മാമ്പള്ളിൽ** (ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി അംഗം)



യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ പ്രസിദ്ധീകരണമായ 'വിശ്വാസ സംരക്ഷകൻ' എന്ന പത്രത്തിന്റെ സെപ്റ്റംബർ 15 – ഒക്ടോബർ 17 ലക്കത്തിൽ ഡോ. കുറിയാക്കോസ് കോറെപ്പിസ്കോപ്പാ മൂലയിൽ, മുകളിൽ കാണുന്ന തലക്കെട്ടിൽ എഴുതിയിരിക്കുന്ന ലേഖനം, ചരിത്രസംഭവങ്ങൾ വളച്ചൊടിക്കുന്നതും അസത്യങ്ങൾ നിറഞ്ഞതുമാണ്. പത്രം 'അവിശ്വാസ സംരക്ഷകൻ' എന്ന പേരിന് കൂടുതൽ യോജിച്ചിരിക്കുന്നു.

താഴെ പറയുന്ന കാര്യങ്ങൾ, അച്ചന്റെ ലേഖനത്തിൽ നിന്നും പ്രത്യേകം ശ്രദ്ധയിൽ പെട്ടു:

1. കാതോലിക്കേറ്റിന്റെ സ്ഥാപനം 325-ലെ നിഖ്യാ സുന്നഹദോസിലാണ്. ഹൂദായ കാനോൻ 7-ാം അദ്ധ്യായം, ഒന്നാം ഭാഗത്തിൽ നിഖ്യായുടെ ഈ തീരുമാനം രേഖപ്പെടുത്തിയിരിക്കുന്നു.

2. നിഖ്യായുടെ കാതോലിക പാരമ്പര്യത്തിലുള്ള കാതോലിക്കേറ്റ് മഫ്രിയാനേറ്റ് അന്ത്യോഖ്യൻ സഭാ പാരമ്പര്യത്തിൽ ദ്വിതീയ സ്ഥാനിയാണ്.

3. ചിത്തരോഗബാധിതനായ സ്ഥാനഭ്രഷ്ഠനായ, അബ്ദൽ മശിഹാ പാത്രിയർക്കീസ് അകാനോനികമായി സ്ഥാപിച്ചതാണ് മലങ്കരയിലെ കാതോലിക്കേറ്റ്. മുടക്കപ്പെട്ടവനായിരുന്ന അദ്ദേഹത്തിന് അതിന് അധികാരമില്ലായിരുന്നു.

4. മലങ്കരസഭയിലെ പൊതുസമ്മതിയുള്ള മെത്രാന്മാരിൽ ആരുടെയും സഹകരണം കൂടാതെ, ഭരണാധികാരം ഉള്ള ഒരു മെത്രാൻ പോലും പങ്കെടുക്കാതെ, മലങ്കര അസോസിയേഷനോ, മാനേജിംഗ് കമ്മിറ്റിയോ തീരുമാനമെടുക്കാതെ, റിട്ടയർമെന്റ് എഴുതിക്കൊടുത്ത് വിശ്രമജീവിതം നയിച്ചുവന്നിരുന്ന മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ പൗലോസ് പ്രഥമൻ എന്ന പേരിൽ കാതോലിക്കാ ആയി വാഴിച്ചത് സഭയുടെ പ്രമാണത്തിന് എതിരായിരുന്നു. അത് ഈ സ്ഥാപനത്തിന്റെ ഏറ്റവും വിലയ ന്യൂനതയാണ്.

5. ഈ സ്ഥാപനത്തിന്റെയും ആ കർമ്മം നിർവഹിച്ചവരുടെയും സ്ഥാനസാധുതയിലെ കുറവുകൾ നിമിത്തം മുറിമറ്റത്തിൽ ബാവാ കാലഗതി പ്രാപിച്ചതിനുശേഷം 13 വർഷത്തോളം ആ സ്ഥാനത്ത് ആരുമില്ലാതെ ഒഴിഞ്ഞു കിടന്നു. ഒരാളെ വാഴിക്കാൻ മെത്രാൻകക്ഷി മുതിർന്നില്ല. ആ സ്ഥാപനത്തിന്റെ ശതാബ്ദി ആഘോഷം നിറംകെട്ട ഒരു ചടങ്ങ് നിർവ്വഹണമാണ്.

6. ആകമാന സഭയിൽ നിന്നും വ്യതിരിക്തമായ ഒരു നിലനിൽപില്ലാത്ത – സ്വയമായി മെത്രാന്മാരെ പ്പോഴും വാഴിക്കുവാൻ സ്വാഭാവിക വളർച്ച ഇല്ലാത്ത – ഒരു സമൂഹമാണ് കേരളത്തിലെ മെത്രാൻ കക്ഷിക്കാർ.

7. അന്ത്യോഖ്യാ പാത്രിയർക്കീസ് തലവൻ അല്ലാത്ത മലങ്കര സഭ തലയില്ലാത്ത ഉടലാണെന്ന് കോടതികളിൽ അഭിഭാഷകരെക്കൊണ്ടു പറയിപ്പിക്കുന്ന ഒരു സമൂഹമായ മലങ്കരസഭയ്ക്ക് ഒരു സാമൂഹിക-സ്വതന്ത്ര വളർച്ച അസാദ്ധ്യമാണ്.

8. മലങ്കരയുടെ ചരിത്രത്തിൽ 1875-ലെ മുളന്തുരുത്തി സുന്നഹദോസ് വരെ ശീമയിൽ നിന്നും വരുന്ന മെത്രാനോ, മലങ്കരയിലെ ഒരു മെത്രാനോ, ചിലപ്പോൾ 'മെത്രാന്മാർ തന്നെ ഇല്ലാതെ'യോ ഒക്കെ നടന്നിരുന്ന ഘട്ടത്തിൽ പൊതുപിതാവ് എന്ന നിലയിൽ കാതോലിക്കോസ് എന്ന സ്ഥാനത്തെക്കുറിച്ച് ആരും ചിന്തിച്ചിരുന്നില്ല.

9. പാത്രിയർക്കാ തുല്യതയോ, ശ്ലൈഹിക സിംഹാസന തുല്യപദവിയോ, സ്വയംശീർഷക സ്ഥാനമഹിമയോ, ഈ പദവിക്ക് സുറിയാനി പാരമ്പര്യത്തിലില്ല.

10. മലങ്കരസഭയിലെ കാതോലിക്കോസ് പദവി അതിന്റെ തനിമയിൽ സുറിയാനിസഭയിൽ മാത്രം സാധുവായ ഒരു സ്ഥാനമാണ്. അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ പരമാദ്ധ്യക്ഷതയിൻകീഴ് വലതുവശത്ത് ബഹുമതിപൂർവ്വം ഉപവിഷ്ടനാകേണ്ട ഒരു സഭാസ്ഥാനിയാണിത്.

11. സഭയുടെ 1960-ാം വാർഷികം, സഭയുടെ വളർച്ചയിലെ നാഴികക്കല്ലായിരുന്നവരെ മറന്നുള്ള ആഘോഷം, മാർത്തോമ്മാശ്ലീഹായിൽ നിന്നും നേരെ അബ്ദൽ മശിഹായിലേക്കു ചാടുന്ന പട്ടിക വച്ചുള്ള ആഘോഷം, വളരെ സങ്കുചിതമാണ്. അത് ആഘോഷങ്ങൾക്കു വേണ്ടിയുള്ള ഒരു ആഘോഷമാണ്.

പണ്ഡിതനായ ഒരു വ്യക്തിയുടെ അന്ധതയോ, അജ്ഞതയോ, അതിലുപരിയായി സ്വന്തം പൂർവ്വികരെപ്പോലും മറന്നുകൊണ്ട്, ചരിത്രസത്യങ്ങളെ മുഴുവനായി മാറ്റിമറിച്ചുകൊണ്ട്, ഒരു സമൂഹത്തെ മുഴുവനായി തരംതാഴ്ത്തി കാണിക്കുവാനുള്ള ശ്രമമാണല്ലോ മുകളിൽ കാണുന്ന പ്രസ്താവനകളിൽ തെളിഞ്ഞുനിൽക്കുന്നത്.

മലങ്കരസഭയ്ക്ക് അതിന്റേതായ ചരിത്രമുണ്ട്. എ.ഡി. 52-ൽ ക്രിസ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ എത്തുകയും സുവിശേഷം അറിയിക്കുകയും പള്ളികൾ സ്ഥാപിക്കുകയും നമ്മുടെ പൂർവ്വികരെ മാമോദീസാ മുക്കി ക്രിസ്ത്യാനികളാക്കുകയും, ഈ സഭ ഇവിടെ നിലനിർത്തുവാനായിട്ട് അവരിൽനിന്ന് പുരോഹിതന്മാരെയും മഹാപുരോഹിതന്മാരെയും നിയമിച്ചാക്കുകയും ചെയ്തിട്ടുള്ളത് പൂർവ്വിക പാരമ്പര്യത്തിന്റെയും ചരിത്രത്തിന്റെയും ഭാഗമാണല്ലോ. മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യ പാരമ്പര്യമാണ് മാർത്തോമ്മാ ക്രിസ്ത്യാനികൾ എന്നറിയപ്പെട്ടിരുന്ന കേരളത്തിലെ ക്രൈസ്തവർക്കുണ്ടായിരുന്നത്. അതിൽ നമ്മുടെ പൂർവ്വികരും ഇപ്പോഴുള്ളവരും അഭിമാനം കൊള്ളുന്നു. സിറിയായിലും അന്ത്യോഖ്യായിലും ക്രൈസ്തവ സഭയ്ക്ക് ആരംഭമിട്ട സമയംതന്നെ, ഭാരതത്തിലും ക്രൈസ്തവസഭ തുടക്കം കുറിച്ചതാണ്. ഭാരതത്തിലെ പ്രത്യേകിച്ച് സ്വന്തം നാട്ടിലെ, ക്രൈസ്തവസഭയുടെ ആരംഭത്തെയും പൂർവ്വികരെ മറക്കുകയും നന്ദി കാണിക്കാതെയും, എ.ഡി. 37-നോടടുത്ത് ചിതറിപ്പോയവരും കുപ്രോസുകാരും കുറേനേക്കാരും ചെന്ന് സുവിശേഷം അറിയിച്ചതായും പിന്നീട് പത്രോസ് ശ്ലീഹാ സിംഹാസനം സ്ഥാപിച്ചതായും പറയപ്പെടുന്ന അന്ത്യോഖ്യായിലെ സുറിയാനി സഭയോടു മാത്രം കൂറു കാണിക്കുന്ന ഒരു സമൂഹത്തിൽ നിന്നും ഇതിൽ കൂടുതൽ പ്രതീക്ഷിക്കുന്നില്ല.

മലങ്കരസഭയുടെ ചരിത്രത്തിൽ, 17 നൂറ്റാണ്ടുകൾ, അന്ത്യോഖ്യൻ സുറിയാനി സഭയുമായി ഒരു ബന്ധവുമില്ലാതെ, 1665 മുതൽ ഒരു സഭയുടെ വേഴ്ചയിൽ വന്നു. **അന്ത്യോഖ്യാ എന്നു കേൾക്കുമ്പോൾ റോമിനു തുല്യം പൗരാണികത്വവും പ്രശസ്തിയുമുള്ള ഒരു സഭാകേന്ദ്രമായി അതിനെ സാധാരണക്കാർ മനസ്സിലാക്കി. അവിടത്തെ സഭാദ്ധ്യക്ഷന്റെ നേതൃത്വത്തിൽ സ്ഥിതിചെയ്യുന്ന ക്രൈസ്തവ സമൂഹമാണ് അന്ത്യോഖ്യൻ സുറിയാനിസഭ എന്നുള്ള ധാരണ തന്നെ പൂർണ്ണമായും ശരിയല്ല. അതു പുരാതനമായ ആകമാന അന്ത്യോഖ്യാ സഭയുടെ ഒരു വിഭാഗം മാത്രമാണ്. പാശ്ചാത്യ സുറിയാനി ജനതയുടെ ഭാഷയ്ക്കും സംസ്കാരത്തിനും വിധേയമായി ഒരു പൗരസ്ത്യ സഭയെന്ന നിലയിൽ, 8-ാം നൂറ്റാണ്ടു മുതൽ 12-ാം നൂറ്റാണ്ടു വരെ, വിസ്മയാവഹ മഹിമ പ്രാപിച്ച കാലങ്ങളിൽ, അതു മലങ്കരസഭയെക്കുറിച്ച് അറിഞ്ഞിരുന്നില്ല. മലങ്കരസഭയ്ക്കതുമായി ബന്ധമുണ്ടായിരുന്നില്ല. പിന്നീട് അതു പല കാരണങ്ങളാൽ, ക്ഷീണാവസ്ഥയിൽ പതിച്ചു. ആ സ്ഥിതിയിൽ പല നൂറ്റാണ്ടുകൾ കഴിഞ്ഞാണ്, 17-ാം നൂറ്റാണ്ടിൽ മലങ്കര സഭയുമായി ബന്ധപ്പെടുന്നത്.** 1876-ലെ മുളന്തുരുത്തി സുന്നഹദോസ് മൂലം, മലങ്കരമേൽ പാത്രിയർക്കീസിന്റെ അധീശത്വം ഉണ്ടായി. 1653-ലെ കൂനൻകുരിശുസത്യത്തിനുശേഷം, ഏറ്റവും പരിതാപകരമായ അവസ്ഥയിൽ മലങ്കരസഭ വീണുകഴിഞ്ഞപ്പോൾ, ആ സ്ഥിതി

എ.ഡി. 52-ൽ ക്രിസ്തുശിഷ്യനായ മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ എത്തുകയും സുവിശേഷം അറിയിക്കുകയും പള്ളികൾ സ്ഥാപിക്കുകയും നമ്മുടെ പൂർവ്വികരെ മാമോദീസാ മുക്കി ക്രിസ്ത്യാനികളാക്കുകയും, ഈ സഭ ഇവിടെ നിലനിർത്തുവാനായിട്ട് അവരിൽനിന്ന് പുരോഹിതന്മാരെയും മഹാപുരോഹിതന്മാരെയും നിയമിച്ചാക്കുകയും ചെയ്തിട്ടുള്ളത് പൂർവ്വിക പാരമ്പര്യത്തിന്റെയും ചരിത്രത്തിന്റെയും ഭാഗമാണല്ലോ.

യിൽ നിന്നുള്ള വിമോചനവും, ഇന്ത്യൻ സാഹചര്യങ്ങളിൽ വളർന്നു വികസിക്കാനാവശ്യമായ ദർശനവും സഭയ്ക്ക് ആവശ്യമുണ്ടായിരുന്നു. നൂറ്റാണ്ടുകളായി അധഃപതനാവസ്ഥയിൽ കഴിഞ്ഞുവന്ന സുറിയാനിസഭയ്ക്ക്, അതു മലങ്കരസഭയ്ക്കു നൽകുവാനുള്ള കഴിവുണ്ടായിരുന്നില്ല. അന്ത്യോഖ്യൻ സുറിയാനി പാരമ്പര്യങ്ങളെ നിലനിർത്തുവാനല്ലാതെ, മലങ്കരസഭയെ ഇന്ത്യൻ പശ്ചാത്തലത്തിൽ അർത്ഥസമ്പുഷ്ടമാക്കുവാനുള്ള ശ്രമമോ അതിനു സ്വകീയത പ്രാപിക്കുന്നതിനുവേണ്ടി പ്രവർത്തിക്കുവാനോ സാധിച്ചിട്ടില്ല. 'അന്ത്യോഖ്യൻ പാത്രിയർക്കീസ്' എന്ന പേരിൽ ഇന്ന് അഞ്ചു പിതാക്കന്മാരുണ്ടല്ലോ. അതിൽ റോമാ പാപ്പായുടെ കീഴിലുള്ള ലത്തീൻ പാത്രിയർക്കീസും പല ഓർത്തഡോക്സ് പാത്രിയർക്കീസന്മാരുമുണ്ട്. യാക്കോബായ പാത്രിയർക്കീസ് പത്രോസ് ശ്ലീഹായുടെ സിംഹാസനം അവകാശപ്പെടുന്ന ഒരാളാണല്ലോ. സിറിയൻ സഭയിലുണ്ടായിട്ടുള്ള സംഭവ വികാസങ്ങൾ മൂലമാണല്ലോ അഞ്ചു പാത്രിയർക്കീസന്മാർ അവിടെ ഉണ്ടായിട്ടുള്ളത്.

ഒന്നാം നൂറ്റാണ്ടു മുതൽ ഇന്ത്യയിൽ നിലനിന്നിരുന്ന മലങ്കരസഭയെ തേജോവധം ചെയ്തതുകൊണ്ടോ, സ്വന്തം പൂർവ്വികരെ മറന്നതുകൊണ്ടോ, ഒരു വിദേശ സഭയുടെ മഹിമ അച്ചൻ ഉയർത്തിക്കാണിക്കുന്നത് സത്യത്തിനോ, പാരമ്പര്യത്തിനോ യോജിച്ചതല്ല.

മുകളിൽ കൊടുത്തിട്ടുള്ള പ്രസ്താവനകളെക്കുറിച്ച് ചുരുക്കമായി പ്രതികരിക്കുവാനാഗ്രഹിക്കുന്നു. ബഹു. അച്ചന്റെ അഭിപ്രായങ്ങളോടു പൂർണ്ണമായി വിയോജിക്കുന്നതിന്റെ കാരണങ്ങൾ താഴെ കാണിക്കുന്നു:

1. കാതോലിക്കാ എന്നുള്ളത് ഗ്രീക്കു-റോമൻ സാമ്രാജ്യത്തിനു വെളിയിലുള്ള പാത്രിയർക്കാ സ്ഥാനമാണ്. കാതോലിക്കാ സിംഹാസനം സ്ഥാപിതമായത് ചരിത്രപ്രസിദ്ധമായ പേർഷ്യയിലെ സെലൂക്യാ പട്ടണത്തിലാണ്. അപ്പോസ്തോലിക കാലം മുതലുള്ള ചരിത്രം അവകാശപ്പെടുന്ന പേർഷ്യൻസഭ അതിന്റെ സ്ഥാപകനും ആദ്യത്തെ ബിഷപ്പുമായി മാർതോമ്മാശ്ലീഹായെ പരിഗണിക്കുന്നു. അപ്പോസ്തോലൻ സുവിശേഷ ഘോഷണാർത്ഥം ഉത്തരേന്ത്യയിലേക്കു പോകുംവഴി ഉറഹായിൽ (എഡേസാ) ഏതാനും കാലം താമസിക്കുകയും സ്വന്തം ശിഷ്യരായ ആദായി, ആഗായി എന്നിവരെ അവിടെ വിട്ട്, സുവിശേഷം പ്രചരിപ്പിക്കുകയും ചെയ്തുവെന്നാണ് സഭയുടെ പാരമ്പര്യം. ആദായി തന്റെ ശിഷ്യനായ മാരിയെ പേർഷ്യൻ സാമ്രാജ്യത്തിന്റെ തലസ്ഥാനമായ സെലൂക്യയിലേക്കയച്ചു. അവിടെ സഭ സ്ഥാപിതമായി. അവിടെ മേല്പട്ടക്കാർ തുടർച്ചയായുണ്ടായി. സാമ്രാജ്യത്തിന്റെ തലസ്ഥാനമെന്ന നിലയിൽ പേർഷ്യയിലെ ദൂരസ്ഥലങ്ങളിൽ നിന്നും ബിഷപ്പന്മാരും മറ്റു സഭാനേതാക്കന്മാരും സെലൂഷ്യാ സന്ദർശിക്കുകയും അവിടത്തെ ബിഷപ്പിന്റെ സഹായം അഭ്യർത്ഥിക്കുകയും ചെയ്തിട്ടുണ്ട്. സെലൂക്യയിലെ ബിഷപ്പിന് ഇന്ത്യൻസഭ മുഴുവൻമേലും അധീശത്വം ഉണ്ടായിരിക്കണമെന്നു നിർദ്ദേശമുണ്ടായി. ശ്ലൈഹിക കൈവയ്പ് അഭംഗുരം പുലർത്തപ്പെട്ടുപോരുവാൻ പൗരസ്ത്യസഭയിൽ ഏർപ്പെടുത്തപ്പെട്ട സംവിധാനമാണ് കാതോലിക്കേറ്റ്. അത് നിഖ്യാ സുന്നഹദോസിന് 94 വർഷങ്ങൾക്കു മുമ്പ് എ.ഡി. 231-ൽ യരുശലേമിൽ കൂടിയ സുന്നഹദോസിനാൽ രൂപീകരിക്കപ്പെട്ടു. പിന്നീട് എ.ഡി. 325-ൽ ചേർന്ന നിഖ്യാ സുന്നഹദോസ് അത് അംഗീകരിക്കുകയും സ്ഥിരപ്പെടുത്തുകയും ചെയ്തു.

*കാതോലിക്കാ സിംഹാസനം സ്ഥാപിതമായത് ചരിത്രപ്രസിദ്ധമായ പേർഷ്യയിലെ സെലൂക്യാ പട്ടണത്തിലാണ്. അപ്പോസ്തോലിക കാലം മുതലുള്ള ചരിത്രം അവകാശപ്പെടുന്ന പേർഷ്യൻസഭ അതിന്റെ സ്ഥാപകനും ആദ്യത്തെ ബിഷപ്പുമായി മാർതോമ്മാശ്ലീഹായെ പരിഗണിക്കുന്നു.*

റോമാ സാമ്രാജ്യം സ്ഥാപിതമായപ്പോൾ സാമ്രാജ്യത്തിന്റെ കിഴക്കൻ ഭാഗത്തുള്ള പലസ്തീനാ, ഡെക്കൻഡസ് തുടങ്ങി 15 സംസ്ഥാനങ്ങൾ ചേർത്ത് അന്ത്യോഖ്യാ തലസ്ഥാനമാക്കി ഒരു പ്രൊവിൻസുണ്ടാക്കി. ഈ പ്രൊവിൻസിനു 'അന്ത്യോഖ്യായും കിഴക്കൊക്കെയും' എന്നായിരുന്നു പേര്. റോമാസാമ്രാജ്യം വിഭജിക്കപ്പെട്ടപ്പോൾ, ചക്രവർത്തിയുടെ രണ്ടാമത്തെ മകനായ കുസ്തന്തീനോസിന് ഒരു പ്രൊവിൻസ് ലഭിക്കുകയുണ്ടായി. നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും നടന്ന ആകമാന സുന്നഹദോസുകളുടെ നിശ്ചയപ്രകാരം, അന്ത്യോഖ്യാ ആസ്ഥാനമാക്കി ഭരിച്ചിരുന്ന ബിഷപ്പിന്റെ (പിന്നീട് പാത്രിയർക്കീസിന്റെ) ഭരണസീമ ഈ പ്രൊവിൻസിൽ മാത്രമായിരുന്നു. പേർഷ്യാ, ഇന്ത്യ തുടങ്ങിയ രാജ്യങ്ങൾ, ഈ കിഴക്കൊക്കെയുടെയും അധികാരസീമയിൽ പെട്ടിരുന്നില്ല (Ref. Gibbons,Decline and fall of the Roman Empire).

പാത്രിയർക്കേറ്റുകൾ യാതൊരു ശ്ലീഹന്മാരുടെയും പ്രാധാന്യം പരിഗണിച്ച് രൂപംകൊണ്ടതല്ല. റോമാ സാമ്രാജ്യത്തിൽ രാഷ്ട്രീയ പ്രാധാന്യമുള്ള പട്ടണങ്ങൾ കേന്ദ്രമാക്കി റോമാ സാമ്രാജ്യത്തിന്റെ ഭരണക്രമ സംവിധാനത്തിന്റെ അനുകരണത്തിൽ രൂപംകൊണ്ടു. രാഷ്ട്രീയ പ്രാധാന്യമുള്ള നാലു

ബിഷപ്പ് ആസ്ഥാനങ്ങളാണ് പിന്നീട് പാത്രിയർക്കേറ്റുകളായി അറിയപ്പെടുവാൻ തുടങ്ങിയത്. റോമും അലക്സന്ത്രിയായും അന്ത്യോഖ്യായും എ. ഡി. 325-ൽ പാത്രിയർക്കാ സ്ഥാനങ്ങളായി. എ. ഡി. 351-ൽ കുസ്തന്തീനോപോലീസ് പാത്രിയർക്കാ സ്ഥാനമായി.

എ. ഡി. 230-ൽ രൂപംപ്രാപിച്ച സെലൂക്യയിലെ കാതോലിക്കേറ്റ് റോമാ സാമ്രാജ്യത്തിനു വെളിയിൽ റോമുമായി ശത്രുത പുലർത്തിയിരുന്ന, പേർഷ്യൻ സാമ്രാജ്യത്തിൽ, പേർഷ്യൻ സഭയുടെ പാത്രിയർക്കാ സ്ഥാനമാണ്. അത് ഇപ്പോഴും നിലവിലുണ്ട്. ബാബിലോൺ പാത്രിയർക്കീസായി അറിയപ്പെടുന്നു.

നിഖ്യാ സുന്നഹദോസിൽ, ഇന്ത്യയെ പ്രതിനിധീകരിച്ചിരുന്നത്, പൗരസ്ത്യ കാതോലിക്കേറ്റിൽപെട്ട പേർഷ്യയിലെ 'യൂഹാനോൻ' മെത്രാൻ 'പേർഷ്യയുടെയും ഇന്ത്യയുടെയും യൂഹാനോൻ' എന്ന് എഴുതി ഒപ്പിട്ടിരിക്കുന്ന ആളാണ്. പേർഷ്യൻ സഭയുമായല്ലാതെ വേറെ ഏതെങ്കിലും വിദേശസഭയുമായി 16-ാം നൂറ്റാണ്ടിന് മുമ്പ് മലങ്കര സഭയ്ക്ക് ബന്ധമുണ്ടായിരുന്നുവെന്ന് തെളിവുകളുടെ അടിസ്ഥാനത്തിൽ പറയുവാൻ സാധ്യമല്ല.

ഹൂദായ കാനോൻ 7-ാം അദ്ധ്യായം ഒന്നാം ഖണ്ഡികയിൽ 'ലോകത്തിലെ നാലു ദിക്കു'കളുടെ സംഖ്യയനുസരിച്ച് പാത്രിയർക്കീസന്മാർ നാലു പേരുണ്ടായിരിക്കണം. എല്ലാവരുടെയും പ്രധാന തലവൻ റോമായിലെ പാത്രിയർക്കീസും അദ്ദേഹത്തിന്റെ കൂടെ അലക്സന്ത്രിയായിലെ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ കൂടെ എഫേസോസിൽ നിന്ന് പാത്രിയർക്കാസ്ഥാനം അങ്ങോട്ടു മാറ്റപ്പെടുകയും പുതിയ റോമാ എന്ന് നാമകരണം ചെയ്യപ്പെടുകയും ചെയ്തിട്ടുള്ള കുസ്തന്തീനോസ്പോലീസിലെ പാത്രിയർക്കീസും, അദ്ദേഹത്തിന്റെ കൂടെ പൗരസ്ത്യദേശം മുഴുവനിലും അധികാരമുള്ള അന്ത്യോഖ്യായിലെ പാത്രിയർക്കീസും ആയിരിക്കണം.

*പൗരസ്ത്യദേശത്തെ വലിയ മെത്രാപ്പോലീത്തായ്ക്കു ഇനി മേലാൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യദേശത്തു മെത്രാപ്പോലീത്തന്മാരെ വാഴിക്കുവാനുള്ള അധികാരം നൽകപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കാ എന്നു പ്രസ്താവിക്കപ്പെടുകയും ചെയ്യണം.*

പൗരസ്ത്യദേശത്തെ വലിയ മെത്രാപ്പോലീത്തായ്ക്കു ഇനി മേലാൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യദേശത്തു മെത്രാപ്പോലീത്തന്മാരെ വാഴിക്കുവാനുള്ള അധികാരം നൽകപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കാ എന്നു പ്രസ്താവിക്കപ്പെടുകയും ചെയ്യണം. പാശ്ചാത്യരുടെ സുന്നഹദോസിൽ അദ്ദേഹം സന്നിഹിതനാകുമ്പോൾ, എല്ലാ മെത്രാപ്പോലീത്തന്മാരുടെയും മേലായി, ഊർശ്ലേം പാത്രിയർക്കീസിന്റെ കൂടെ, അദ്ദേഹത്തിനുള്ള ഇരിപ്പിടം ക്രമീകരിക്കണം.

1898-ൽ പോൾ ബഡ്ജാൻ എന്ന പണ്ഡിതൻ പല പുരാതന കൈയെഴുത്തുപ്രതികളും പരിശോധിച്ച് എഡിറ്റ് ചെയ്ത് പാരീസിൽനിന്നും പ്രസിദ്ധീകരിച്ച ഹൂദായ കാനോനാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ 1934-ൽ പാസ്സാക്കപ്പെട്ട ഭരണഘടന അംഗീകരിച്ചിട്ടുള്ളത്. ഇത് 1913-ൽ തിരുവനന്തപുരം ജില്ലാ കോടതിയിൽ ഒ.എസ്. 94-ാം നമ്പരായി ഫയൽ ചെയ്യപ്പെട്ട കേസിൽ, അന്നത്തെ മെത്രാൻ കക്ഷികൾ 'A' നമ്പർ രേഖയായി സമർപ്പിച്ചു. ഇത് കോടതിയിൽ Exihibit A ആയി. ഇത് വട്ടിപ്പണക്കേസിൽ തിരുവനന്തപുരം ജില്ലാകോടതിയും, 1958 സെപ്റ്റംബർ 12-ാം തീയതിയിലെ സുപ്രീംകോടതിവിധിയിലും അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. പ. വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനം ഏൽക്കുന്നതിനു വളരെ മുമ്പുതന്നെ ഈ 'A' അക്കം കാനോൻ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളതാണ്. അതിൽ യാതൊരു തിരുത്തലുകളും കൂടാതെ കാതോലിക്കാഭാഗം സ്വീകരിക്കുകയും ഭരണഘടനയിൽ ചേർക്കുകയും ചെയ്തു. സുപ്രീംകോടതി വിധിയിലും ഈ കാനോൻ അംഗീകരിച്ചു.

1913-ൽ തിരുവനന്തപുരം ജില്ലാ കോടതിയിൽ പാത്രിയർക്കീസ് ഭാഗം ഹാജരാക്കിയ കാനോൻ, 18-ാം നമ്പർ രേഖയായി ഫയലിൽ സ്വീകരിച്ചതിനാൽ '18 അക്കം കാനോൻ' എന്നറിയപ്പെടുന്നു. 'A' അക്കം കാനോനിൽ നിന്നും ഇതിൽ കാതലായ വ്യത്യാസങ്ങൾ വരുത്തിയിട്ടുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസിനു കൂടുതൽ അധികാരങ്ങൾ നൽകുന്നവിധത്തിലുള്ള വ്യത്യാസങ്ങളാണ് ഇതിൽ വരുത്തിയിരിക്കുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസും കിഴക്കിന്റെ കാതോലിക്കായും തമ്മിലുള്ള ബന്ധം നിർവചിച്ചിരിക്കുന്നിടത്താണ് ഏറ്റവും പ്രധാനപ്പെട്ട വ്യത്യാസങ്ങൾ വരുത്തിയിരിക്കുന്നത്. ''അദ്ദേഹം (മഫ്രിയാനാ) അന്ത്യോഖ്യാ പാത്രിയർക്കീസിനെ അനുസരിക്കണം'', ''തന്റെ മേലാവിനെ ധിക്കരിക്കരുത്''.... ''ഇന്ത്യാക്കാരും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കല്പനപ്രകാരം പ്രവർത്തിച്ചുകൊള്ളണം'' തുടങ്ങിയ വാചകങ്ങൾ കൂട്ടിച്ചേർക്കുകയും കാതോലിക്കായുടെ ഇടവകയിൽ അനുവാദം കൂടാതെ പാത്രിയർക്കീസിനു പ്രവേശനം നിഷേധിക്കുന്ന വാചകങ്ങൾ വിട്ടുകളയുകയും ചെയ്തിട്ടുണ്ട്. 18 അക്കം കാനോൻ കോടതികൾ തള്ളിക്കളഞ്ഞിട്ടുള്ളതാണ്. തിരുത്തലുകൾ വരുത്തിയിട്ടുള്ളത് കോടതിയിൽ തെളിയിച്ചിട്ടുള്ളതാണ്.

തിരുത്തപ്പെട്ട, കോടതികൾ തള്ളിക്കളഞ്ഞിട്ടുള്ള, സഭ അംഗീകരിക്കാത്ത കാനോൻ ഉദ്ധരിച്ചുകൊണ്ട് എഴുതിയിരിക്കുന്ന സംഗതികൾ വ്യർത്ഥമാണ്.

2. എ. ഡി. 498-ൽ പേർഷ്യൻ കാതോലിക്കായും അനുയായികളും നെസ്തോറിയ വിശ്വാസം ഔദ്യോഗികമായി സ്വീകരിച്ചു. പേർഷ്യയിൽ കൽക്കദൂൻ പക്ഷക്കാരായ നെസ്തോറിയ വിശ്വാസികളാണ് കൂടുതലുണ്ടായിരുന്നത്.

പേർഷ്യൻ ചക്രവർത്തി കൊസറാവ് പ്രഥമൻ എ. ഡി. 6-ാം നൂറ്റാണ്ടിൽ സിറിയായിലെ അന്ത്യോഖ്യാ കീഴടക്കിയപ്പോൾ ധാരാളം പേരെ അടിമകളായി പേർഷ്യയിലേക്കു കൊണ്ടുപോയി. ഇവരിൽ നല്ല പങ്കും കൽക്കദൂന്യേതര വിശ്വാസം സ്വീകരിച്ചിരുന്ന ക്രിസ്ത്യാനികളായിരുന്നു. പേർഷ്യായിൽ സെലൂക്യയ്ക്ക് അടുത്ത് അവർ താമസിക്കുന്നതിനായി ഒരു പട്ടണം പണിതു. അതിനും അന്ത്യോഖ്യാ എന്നു തന്നെ പേർ നൽകി.

സെലൂക്യയിലെ കാതോലിക്കാസ്ഥാപനം അഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി നെസ്തോറിയൻ വേദോപദേശങ്ങൾക്കു പൂർണ്ണമായി വിധേയമായി. ഇക്കാലഘട്ടത്തിൽ, അറബികൾ പേർഷ്യയും സിറിയയും പിടിച്ചടക്കി ഒരു കാലിഫേറ്റിന്റെ കീഴിൽ കൊണ്ടുവന്നു കഴിഞ്ഞപ്പോൾ അന്ത്യോഖ്യാ പാത്രിയർക്കീസിന് യാതൊരുവിധത്തിലും പേർഷ്യയിൽ പ്രവേശിക്കുവാൻ സാധ്യമല്ലായിരുന്നു. എ. ഡി. 629-ൽ പേർഷ്യയിൽ മറ്റൊരു പട്ടണമായ തിഗ്രീസിൽ കാതോലിക്കായുടെ തുല്യാധികാരങ്ങളോടുകൂടി പൗരസ്ത്യസഭയിലെ മെത്രാന്മാർ തന്നെ അവരിൽ ഒരാളെ, പാത്രിയർക്കീസ് ആസ്ഥാനത്തു വച്ചു തന്നെ തിഗ്രീസിന്റെ കാതോലിക്കായായി വാഴിച്ചു. പേർഷ്യയിലെ കാതോലിക്കാ നെസ്തോറിയൻ വിശ്വാസം സ്വീകരിച്ചതുകൊണ്ട് സത്യവിശ്വാസികൾ കാതോലിക്കാസ്ഥാനം സെലൂക്യയിൽ നിന്ന് തിഗ്രീസിലേക്കു മാറ്റി സ്ഥാപിച്ചു എന്നു പറയുന്നതു പൂർണ്ണമായും ശരിയല്ല. തിഗ്രീസ് കേന്ദ്രമാക്കി അന്ത്യോഖ്യാ സുറി

> എ. ഡി. 498-ൽ പേർഷ്യൻ കാതോലിക്കായും അനുയായികളും നെസ്തോറിയ വിശ്വാസം ഔദ്യോഗികമായി സ്വീകരിച്ചു. പേർഷ്യയിൽ കൽക്കദൂൻ പക്ഷക്കാരായ നെസ്തോറിയ വിശ്വാസികളാണ് കൂടുതലുണ്ടായിരുന്നത്.

യാനി സഭാ വിശ്വാസികൾ താമസിക്കുന്നുണ്ടായിരുന്നു. അവർ പേർഷ്യൻ സഭാംഗങ്ങളായിരുന്നില്ല. അവരുടെ തലവനായി പാത്രിയർക്കീസിന്റെ അനുമതിയോടുകൂടി പൗരസ്ത്യസഭയിലെ എപ്പിസ്കോപ്പന്മാർ വാഴിച്ച ആളായിരുന്നു തിഗ്രീസിലെ കാതോലിക്കാ അല്ലെങ്കിൽ മഫ്രിയാനാ. ആദ്യകാലങ്ങളിൽ സൗഹാർദ്ദ ബന്ധത്തിൽ കഴിഞ്ഞിരുന്ന പാത്രിയർക്കീസും മഫ്രിയാനയും തമ്മിൽ പലപ്പോഴും അഭിപ്രായ വ്യത്യാസങ്ങളുണ്ടായി. മത്സരം വർദ്ധിച്ചപ്പോൾ പരസ്പരം മുടക്കി. ഈ അധികാര മത്സരം എ. ഡി. 859-ൽ കപ്പർത്തൂത്താ എന്ന സ്ഥലത്തുവച്ചു നടന്ന സുന്നഹദോസിൽ വച്ചു ഒത്തുതീർപ്പിലാക്കി. ഹൂദായ കാനോൻ അനുസരിച്ച് പ്രത്യേക ക്ഷണം കൂടാതെ, പാത്രിയർക്കീസോ, മഫ്രിയാനയോ, ഇതരന്റെ അധികാര മണ്ഡലത്തിൽ കൈ കടത്താൻ പാടില്ല. മഫ്രിയാന ജീവിച്ചിരിക്കുമ്പോൾ, അദ്ദേഹത്തിന്റെ സമ്മതംകൂടാതെ പാത്രിയർക്കീസിനെ വാഴിക്കാൻ പാടില്ല. തിഗ്രീസിലെ സിംഹാസനത്തിൽ ഭരണം നടത്തിയിരുന്ന മഹാനായ ബാർ എബ്രായാ, മഫ്രിയാനാ / കാതോലിക്കാ, എന്ന രണ്ടു സ്ഥാനങ്ങളും മാറി മാറി ഉപയോഗിച്ചതായി കാണുന്നു.

പിൽക്കാലത്ത് മുഹമ്മദീയ പീഡ മൂലം തിഗ്രീസിന്റെ ശക്തി ക്ഷയിക്കുകയും പിന്നീട് നാമാവശേഷമാകുകയും ചെയ്തു. 1860-ൽ ഈ സ്ഥാനം വൈധവ്യം പ്രാപിച്ചു. കാതോലിക്കേറ്റിനെ സഭാപാരമ്പര്യത്തിലെ രണ്ടാം സ്ഥാനിയായി കണക്കാക്കിയിരുന്നില്ല. 1860-ൽ സുറിയാനി സഭയുടെ സുന്നഹദോസുകൂടി തിഗ്രീസിലെ കാതോലിക്കാസ്ഥാനം അല്ലെങ്കിൽ മഫ്രിയാനാ സ്ഥാനം നിർത്തലാക്കിയതിന്റെ പിന്നിൽ, പൗരസ്ത്യസഭയെ പൂർണ്ണമായും പാത്രിയർക്കീസിന്റെ കീഴിൽ കൊണ്ടുവരിക എന്നുള്ള ഉദ്ദേശ്യമുണ്ടായിരുന്നതായി ചില പണ്ഡിതന്മാർ ചൂണ്ടിക്കാണിക്കുന്നു.

3. 19-ഉം 20-ഉം നൂറ്റാണ്ടുകളിലാണ് പല ഓർത്തഡോക്സ് സഭകളിലും പാത്രിയർക്കാസ്ഥാനം ഉണ്ടാകുന്നത്. 1589-ൽ റഷ്യയിൽ പാത്രിയർക്കാസ്ഥാനവും, 1885-ൽ റൂമേനിയൻ പാത്രിയർക്കാസ്ഥാനവും 1883-ൽ ബൾഗേറിയൻ പാത്രിയർക്കാസ്ഥാനവും ഉടലെടുത്തു. 1879-ൽ സേർബിയൻ ഓർത്തഡോക്സ് സഭ സ്വതന്ത്രമാകുകയും പാത്രിയർക്കാസ്ഥാനം സ്ഥാപിക്കുകയും ചെയ്തു. 1912-ൽ ഇന്ത്യയിൽ പാത്രിയർക്കേറ്റിനു തുല്യമായ കാതോലിക്കേറ്റ് സ്ഥാപിച്ചു. 1958-ൽ എത്യോപ്യൻ പാത്രിയർക്കാ സ്ഥാനം നിലവിൽ വന്നു. ഇതെല്ലാം ഓർത്തഡോക്സ് സഭകളുടെ ചരിത്രത്തിന്റെ ഭാഗമാണ്.

എ. ഡി. 231-ൽ സെലൂക്യയിൽ സ്ഥാപിച്ച കാതോലിക്കേറ്റോ, എ. ഡി. 629-ൽ തിഗ്രീസിൽ സ്ഥാപിക്കുകയും 1860-ൽ നിർത്തലാക്കുകയും ചെയ്ത കാതോലിക്കേറ്റോ ആയിരുന്നില്ല 1912-ൽ മലങ്കരയിൽ സ്ഥാപിച്ചത്. എന്നാൽ, പേർഷ്യയിലെ കാതോലിക്കായും മഫ്രിയാനയും രണ്ടു വ്യത്യസ്ത സാഹചര്യങ്ങളിൽ ഉണ്ടായതുപോലെ, പ്രത്യേക സാഹചര്യത്തിൽ മലങ്കരയിൽ സ്ഥാപിതമായതാണ് പൗരസ്ത്യ കാതോലിക്കേറ്റ്. ചില പ്രത്യേകതകളോടെ, മേൽപറഞ്ഞ രണ്ടു സ്ഥാനങ്ങളുടെ പാരമ്പര്യവും അവയുമായി ബന്ധവും മലങ്കര

യിലെ കാതോലിക്കേറ്റിനുണ്ട്. കാതോലിക്കാ സ്ഥാപനത്തിനു ശേഷം നടന്ന പൊതുസമ്മേളനത്തിൽ ഈ പാരമ്പര്യത്തെക്കുറിച്ചും ബന്ധത്തെക്കുറിച്ചും പ. അബ്ദൽ മശിഹാ പാത്രിയർക്കീസ് സൂചിപ്പിക്കുന്നുണ്ട്.

മലങ്കരസഭയുടെ ആവശ്യാനുസരണം, 1934-ൽ ഭരണഘടന നിർമ്മിക്കുകയും നടപ്പിൽ വരുത്തുകയും ചെയ്തപ്പോൾ, കാതോലിക്കാസ്ഥാനവും അധികാരവും അതിൽ വ്യക്തമാക്കിയിട്ടുണ്ട് (199, 100 വകുപ്പുകൾ).

മലങ്കരയിലെ പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനമാകുന്ന കാതോലിക്കേറ്റ്, മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെയും ഐക്യത്തിന്റെയും പുരോഗതിയുടെയും പ്രതീകമാണ്. ഉൾഭരണ സ്വാതന്ത്ര്യമോ സഭയുടെ സ്വയംശീർഷകത്വമോ അല്ല കാതോലിക്കേറ്റിൽ നിക്ഷിപ്തമായിരിക്കുന്നത്. അത് പരിപൂർണ്ണ സ്വതന്ത്ര അവകാശ അധികാരങ്ങളോടുകൂടിയുള്ള, ബാഹ്യമായും ആന്തരികമായും സ്വതന്ത്രമായ സഭയുടെ പരമാദ്ധ്യക്ഷസ്ഥാനമാണ്. സത്യവിശ്വാസത്തിലുള്ള തുടർച്ചയും, അഖണ്ഡതയും, അപ്പോസ്തോലിക സഭയുടെ വിശേഷണങ്ങളായ ഏകവും വിശുദ്ധവും അപ്പോസ്തോലികവും സാർവ്വത്രികവുമായ വിശ്വാസത്തോടു ചേർന്നിരിക്കുന്നതുമാകുന്നു. ദൈവത്താൽ നിലനിർത്തപ്പെട്ടുപോരുന്ന

*മലങ്കരയിലെ പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമാകുന്ന കാതോലിക്കേറ്റ്, മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെയും ഐക്യത്തിന്റെയും പുരോഗതിയുടെയും പ്രതീകമാണ്. ഉൾഭരണ സ്വാതന്ത്ര്യമോ സഭയുടെ സ്വയംശീർഷകത്വമോ അല്ല കാതോലിക്കേറ്റിൽ നിക്ഷിപ്തമായിരിക്കുന്നത്. അത് പരിപൂർണ്ണ സ്വതന്ത്ര അവകാശ അധികാരങ്ങളോടുകൂടിയുള്ള, ബാഹ്യമായും ആന്തരികമായും സ്വതന്ത്രമായ സഭയുടെ പരമാദ്ധ്യക്ഷസ്ഥാനമാണ്.*

ലോകത്തിന്റെ നാലു ഭാഗങ്ങളിലുമുള്ള സഭയെ ഭരിക്കുന്ന അത്യുന്നത സ്ഥാനമാണ്. മറ്റൊരു സഭാദ്ധ്യക്ഷന്റെയും കീഴ്സ്ഥാനിയല്ല.

1895-ൽ മാർ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ പിൻഗാമിയുടെ തെരഞ്ഞെടുപ്പിൽ രണ്ടു സ്ഥാനാർത്ഥികൾ ഉണ്ടായി. അതിൽ ഒരാളായ അബ്ദൽ മശിഹാ ഭൂരിപക്ഷം കിട്ടി തെരഞ്ഞെടുക്കപ്പെട്ടു. വാഴ്ചയും നടന്നു. തുർക്കി സർക്കാരിന്റെ അംഗീകാരമായ 'ഫർമാനും' ലഭിച്ചു. ഓരോ പാത്രിയർക്കീസും വാഴിക്കപ്പെടുമ്പോൾ, ഭരണാധിപനായ സുൽത്താന്റെ അധികാരപത്രമായ 'ഫർമാൻ' ലഭിക്കേണ്ടിയിരുന്നു. പരാജിതനായ അബ്ദുല്ലാ മാർ ഗ്രീഗോറിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസിനോടൊപ്പം മലങ്കരയിൽ വന്നിരുന്ന ആളായിരുന്നു. അക്കാലത്ത് ഇവിടെവച്ചു പാത്രിയർക്കീസിനോടു തന്നെ കലഹിച്ചു, പള്ളികളിൽ സ്വയം സഞ്ചരിച്ച് പണപ്പിരിവു നടത്തിയ അധികാരമോഹിയും ദ്രവ്യാഗ്രഹിയുമായിരുന്നു എന്ന് അദ്ദേഹത്തെക്കുറിച്ച് കണ്ടനാട് ഗ്രന്ഥവരിയും ചരിത്രകാരന്മാർ പലരും രേഖപ്പെടുത്തിയിരിക്കുന്നു. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മലങ്കരയിൽ വച്ച് അദ്ദേഹത്തെ മുടക്കുകയും ചെയ്തിരുന്നു. തെരഞ്ഞെടുപ്പിൽ പരാജിതനായ അദ്ദേഹം മാതൃസഭയെ ഉപേക്ഷിച്ചു റോമൻ കത്തോലിക്കാസഭയിൽ ചേർന്നു. സുറിയാനിസഭയിൽ നിന്നും അദ്ദേഹത്തെ മുടക്കി. കുറെനാൾ, ഹോംസിലെ കത്തോലിക്കാ ബിഷപ്പായി ഭരിച്ചു. അവിടെ ബിഷപ്പായി ഭരണം നടത്തുമ്പോൾ, എതിരാളിയെ താഴെയിടുവാൻ ശ്രമിക്കയായിരുന്നു. ***1904-05 ൽ തുർക്കിയിൽ അർമനായ ക്രിസ്ത്യാനികളുടെ കൂട്ടക്കൊല ഗവണ്മെന്റു പിന്തുണയോടെ നടത്തി. പാത്രിയർക്കീസ് സങ്കടത്തിലായി, യാതനയനുഭവിക്കുന്നവരോടു അനുഭാവം പുലർത്തി, അങ്ങനെ അബ്ദൽ മശിഹാ പാത്രിയർക്കീസ് തുർക്കി ഗവണ്മെന്റിന്റെ***



***അപ്രീതിക്ക് പാത്രീഭൂതനായി. ഈ അവസരം സഭയിൽ നിന്നും മുടക്കപ്പെട്ടിരുന്ന അബ്ദുള്ളാ മാർ ഗ്രീഗോറിയോസ് തന്ത്രപൂർവ്വം പ്രയോഗിച്ചു. കത്തോലിക്കാസഭയുടെ ഒത്താശയോടെ, തുർക്കി ഗവണ്മെന്റധികാരികളെ സ്വാധീനിച്ച്, അബ്ദുൽ മശിഹാ പാത്രിയർക്കീസിനു കൊടുത്ത അംഗീകാരമായ ഫർമാൻ പിൻവലിപ്പിച്ചു. വലിയ തുക അധികാരികൾക്കു കോഴയായി കൊടുത്തിരുന്നുവെന്നും, തന്നെ പാത്രിയർക്കീസാക്കിയാൽ സുറിയാനിസഭയെ മുഴുവൻ കത്തോലിക്കാ സഭയിൽ ലയിപ്പിക്കാമെന്ന് വാഗ്ദാനം കൊടുത്തിരുന്നതായും കേൾവി ഉണ്ടായിരുന്നു.*** അബ്ദൽ മശിഹായ്ക്കു രാഷ്ട്രീയമായി നൽകിയ അധികാരം നഷ്ടപ്പെട്ടതല്ലാതെ സഭാപരമായി യാതൊരു കുറവും സംഭവിച്ചില്ല. തുർക്കിയിൽ അദ്ദേഹം പ്രവർത്തനരഹിതനായെങ്കിലും, ഇന്ത്യയിൽ ഉണ്ടായിരുന്ന ആത്മീയ അധികാരം നഷ്ടപ്പെട്ടിരുന്നില്ല. മലങ്കരയിൽ അദ്ദേഹത്തിന് ആത്മീയാധികാരം ഉണ്ടായിരുന്നില്ല എന്നു കാണിക്കുവാനായി സുറിയാനി സഭയുടെ സുന്നഹദോസ് അദ്ദേഹത്തെ മുടക്കി എന്ന രേഖകൾ പിൽക്കാലത്ത് എഴുതി ഉണ്ടാക്കി. ആ രേഖകൾ വ്യാജമാണെന്ന് തുടർന്നുണ്ടായ കേസുകളിൽതെളിയിക്കപ്പെട്ടു.

അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ പിൻവലിച്ചതിനെ തുടർന്ന്, അബ്ദുള്ളാ മർദ്ദീനിൽ തിരിച്ചെത്തി പാത്രിയർക്കീസായി അവരോധിക്കപ്പെട്ടു. തുർക്കി ഗവണ്മെന്റിന്റെ ഫർമാനും കരസ്ഥമാക്കി. അദ്ദേഹത്തിന്റെ മുടക്കും പിൻവലിക്കപ്പെട്ടു.

മലങ്കരസഭയിൽ നിന്നുള്ള ഔദ്യോഗിക ക്ഷണമില്ലാതെ, അദ്ദേഹം 1908-ൽ മലങ്കരയിലെത്തി. ഇവിടെയുണ്ടായിരുന്ന മെത്രാപ്പോലീത്താമാരിൽ നിന്നും ലൗകികാധികാരം സംബന്ധിച്ച രജിസ്റ്റേർഡ് ഉടമ്പടികളും പള്ളിസ്വത്തുക്കളിന്മേലുള്ള പൂർണ്ണമായ മുതലാളിത്തവും ഉടമസ്ഥതയും പാത്രിയർക്കീസ് ആവശ്യപ്പെട്ടു. 1908 ഫെബ്രുവരിയിൽ സമ്മേളിച്ച മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട്, ആ സ്ഥാനത്തേക്ക് അവരോധിക്കപ്പെട്ട് സഭാഭരണം നടത്തിക്കൊണ്ടിരുന്ന വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ, സ്വാഭാവികനീതി കാറ്റിൽപറത്തിക്കൊണ്ട്, റോയൽ കോടതിവിധിയും കാനോൻ വ്യവസ്ഥകളും പൂർണ്ണമായി ലംഘിച്ചുകൊണ്ട്, പാത്രിയർക്കീസ് മുടക്കി. തുടർന്ന് പാത്രിയർക്കീസിനെ പിന്താങ്ങുന്നവരും മെത്രാപ്പോലീത്തായെ അനുകൂലിക്കുന്നവരുമായ രണ്ടു കക്ഷികൾ, ബാവാകക്ഷി എന്നും മെത്രാൻകക്ഷി എന്നുമുള്ള പേരുകളിൽ മലങ്കരയിൽ ഉണ്ടായി. അബ്ദുള്ളാ പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയതിനെ തുടർന്ന് അതിനെ അപലപിച്ചുകൊണ്ടും വട്ടശ്ശേരിൽ തിരുമേനിയെ പൂർണ്ണമായി പിന്താങ്ങിക്കൊണ്ടും, അന്ന് മലങ്കരസഭയിൽ ഭരണം നടത്തിക്കൊണ്ടിരുന്ന കണ്ടനാട് ഇടവകയുടെ മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും ബ്രഹ്മവാർ, ഗോവ, സിലോൺ ഇടവകകളുടെ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായും ചേർന്ന് സംയുക്ത കല്പന മലങ്കരയിലെ എല്ലാ പള്ളികൾക്കും അയച്ചു.

രണ്ടു വർഷത്തെ പര്യടനത്തിനുശേഷം അബ്ദുള്ളാ പാത്രിയർക്കീസ് തിരികെ പോയി. അദ്ദേഹത്തിന്റെ ആസ്ഥാനത്ത് എത്തിച്ചേരുവാൻ സാധിച്ചില്ല. വഴിമദ്ധ്യേ കാലം ചെയ്തു.

മലങ്കരസഭയുടെ അസോസിയേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും തീരുമാനമനുസരിച്ച്, സീനിയർ പാത്രിയർക്കീസായിരുന്ന അബ്ദൽ മശിഹായെ മലങ്കരയിലേക്കു ക്ഷണിക്കുകയും ഇവിടെ കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കുകയും ചെയ്തു.

അബ്ദൽ മശിഹാ പാത്രിയർക്കീസ് ബാവായുടെ ഇന്ത്യാസന്ദർശനത്തിനുള്ള പാസ്പോർട്ടു നൽകാതിരിക്കുന്നതിനും അദ്ദേഹം ഇന്ത്യയിൽ എത്താതിരിക്കുന്നതിനുമുള്ള എല്ലാ സ്വാധീനവും പാത്രിയർക്കീസ് അനുയായികൾ തുർക്കിയിലും ഇന്ത്യയിലും ചെയ്യുകയുണ്ടായി. അബ്ദുള്ളാ പാത്രിയർക്കീസിന്റെ പ്രത്യേക നിർദ്ദേശമനുസരിച്ച് തുർക്കി ഗവണ്മെന്റിൽ സ്വാധീനം ചെലുത്തി. അബ്ദൽ മശിഹാ മുടക്കപ്പെട്ട പാത്രിയർക്കീസാണെന്നും, സുറിയാനിസഭയിൽ ഛിദ്രം വിതറുകയാണെന്നും, തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലുമുള്ള സുറിയാനിക്കാരുടെ മേൽ യാതൊരു അധികാരമില്ലെന്നും, അദ്ദേഹത്തിന്റെ സന്ദർശനം തടയണമെന്നും മറ്റും കാണിച്ചുകൊണ്ടുള്ള സംയുക്ത അപേക്ഷ മലങ്കരയിലെ അബ്ദുള്ളാ പാത്രിയർക്കീസ് പക്ഷക്കാരായിരുന്ന അന്ത്യോഖ്യാ പ്രതിനിധി സ്ലീബാ മാർ ഒസ്താത്തിയോസ്, പൗലോസ് മാർ കൂറിലോസ്, കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ്, ഇടവഴിക്കൽ ഗീവറുഗീസ് മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താമാർ, 1912 ജൂൺ 12-ന് കൊച്ചി ഗവണ്മെന്റു മുമ്പാകെ സമർപ്പിച്ചു. മുൻകാലങ്ങളിൽ സിറിയയിൽ നിന്നും തുർക്കിയിൽ നിന്നും ഇവിടെ വന്ന് പ്രശ്നങ്ങൾ ഉണ്ടാക്കിയിട്ടുള്ള ശീമ മെത്രാപ്പോലീത്താമാരെ ഇവിടെനിന്നും ഗവണ്മെന്റ് നാടുകടത്തിയിട്ടുള്ള സംഭവങ്ങളും അതിൽ കാണിച്ചിട്ടുണ്ട്. ഈ അപേക്ഷ അനുസരിച്ച് കൊച്ചി ദിവാൻ ഡിസ്ട്രിക്ട് മജിസ്ട്രേട്ടിനും പോലീസ് സൂപ്രണ്ടിനും ജാഗ്രതയായിരിക്കുവാൻ നിർദ്ദേശം നൽകി. ഇതേ ആവശ്യം കാണിച്ചുകൊണ്ട് 1912 മെയ് മാസത്തിൽ തുർക്കി ഭരണാധികാരിയായിരുന്ന പാഷാ ബ്രിട്ടീഷ് ഗവണ്മെന്റിലേക്കും കത്ത

യച്ചിരുന്നു. ഇതിനനുകൂലമായിട്ടുള്ള കല്പനകളും മലങ്കരയിലെ പള്ളികളിൽ പാത്രിയർക്കീസ് ഭാഗത്തുനിന്നും അയച്ചിരുന്നു.

അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ ഗവണ്മെന്റ് അംഗീകാരമായ 'ഫർമാൻ' തുർക്കി ഗവണ്മെന്റ് പിൻവലിച്ചിരുന്നെങ്കിലും, അദ്ദേഹത്തിനു ഗവണ്മെന്റിൽ നിന്നും ലഭിച്ചിരുന്ന ആത്മീയ അധികാര ചിഹ്നങ്ങളോ, മുദ്രകളോ, ഗവണ്മെന്റ് തിരിച്ചെടുത്തിരുന്നില്ല. ഈ സംഭവവികാസങ്ങളുടെയും പരാതികളുടെയും മദ്ധ്യേ, അദ്ദേഹത്തിന് തുർക്കി ഗവണ്മെന്റ് പാസ്പോർട്ടു നൽകി. അദ്ദേഹത്തിനു ലഭിച്ച പാസ്പോർട്ട് മലയാള മനോരമ പത്രത്തിൽ പ്രസിദ്ധീകരിച്ചിരുന്നു. അതു താഴെ ചേർക്കുന്നു:

"തുർക്കി സുൽത്താനവർകളിൽ നിന്നും

പൂർവിക സുറിയാനിക്കാരുടെ പാത്രിയർക്കീസും, മർദ്ദീൻ പട്ടണത്തിൽ ജനിച്ചയാളും ഈലുയി മീഖായേലിന്റെ പുത്രനും ആയ അബ്ദൽ മശിഹാ പാത്രിയർക്കീസിനു ഹിന്ദുസ്ഥാൻ, മലങ്കര മുതലായ ദേശങ്ങളിൽ സഞ്ചരിക്കുന്നതിന്, ആഗ്രഹമുള്ളതായി അറിയുന്നതിനാൽ, അദ്ദേഹം സഞ്ചരിക്കുന്നതായ പട്ടണങ്ങളിലും, നഗരങ്ങളിലും, ദേശങ്ങളിലും അദ്ദേഹം സഞ്ചരിക്കുന്നതായ കാലങ്ങളിലും, സഞ്ചരിക്കാതെ താമസിക്കുന്നതായ കാലങ്ങളിലും അദ്ദേഹത്തിന് ആവശ്യപ്പെട്ട സഹായങ്ങളും, സംരക്ഷണവും, നമ്മുടെ മഹാരാജ്യത്തോടു സ്നേഹവും ബന്ധവുമുള്ള രാജ്യങ്ങളിൽ ഡിസ്ട്രിക്ട് മജിസ്ട്രേട്ടന്മാർ, മജിസ്ട്രേട്ടന്മാർ, പോലീസ് സൂപ്രണ്ടുമാർ മുതലായ ഭരണാധികാരികൾ ചെയ്തു കൊടുക്കേണ്ടതാണ്. ആത്മീയമായ അദ്ദേഹത്തിന്റെ സ്ഥാനത്തിനടുത്തവണ്ണമുള്ള പ്രവർത്തികൾ നടത്തുന്നതിന് പ്രതിബന്ധമായി ആരെങ്കിലും കയ്യോ വിരലോ ഉയർത്താൻ പാടുള്ളതല്ല.

തുർക്കിയിലെ മന്ത്രിസഭയുടെ ഉത്തരവിൻപ്രകാരം കൊടുക്കപ്പെട്ടത്."

(മുദ്ര)

"സുൽത്താന്റെ മന്ത്രിയുടെ അടുക്കൽ ബാവാ അയച്ചിരുന്ന എഴുത്തിനു വന്ന മറുപടിയിൽ മുമ്പ് എല്ലാ പാത്രിയർക്കീസന്മാരും സഞ്ചരിച്ചിട്ടുള്ളപ്രകാരം, ഹിന്ദുസ്ഥാൻ, മലങ്കര ദേശങ്ങളിൽ ആത്മീയ കാര്യങ്ങൾക്കായി സഞ്ചരിക്കുന്നതിന് അനുവദിച്ചിരിക്കുന്നു എന്നു കാണുന്നു."

അബ്ദൽ മശിഹാ പാത്രിയർക്കീസ് 1912 ജൂൺ മാസത്തിൽ ഇന്ത്യയിലെത്തി. 1912, ജൂലൈ 1–ാം തീയതിയിലെ മലയാള മനോരമ പത്രത്തിൽ താഴെ കാണുന്ന വാർത്തയുണ്ട്:

കുന്നംകുളം, ജൂലായ് 1, 7, 12:

പാത്രിയർക്കീസ് ബാവാ അവർകളും പരിവാരങ്ങളും, ശനിയാഴ്ച 9 മണിയോടുകൂടി, തൃശ്ശിവപേരൂർക്കു പോകുകയുണ്ടായി. പകൽ 12 മണിക്ക്, തൃശ്ശിവപേരൂർ പള്ളിയിൽ എത്തി. ബാവായെ എതിരേല്പാനായി വളരെ ജനങ്ങൾ പള്ളിയിൽ കൂടിയിരുന്നു. ഉച്ചതിരിഞ്ഞ് നാലര മണിയോടുകൂടി എറണാകുളത്തേക്കു വണ്ടി കയറുകയും ചെയ്തു.

അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ ഗവണ്മെന്റ് അംഗീകാരമായ 'ഫർമാൻ' തുർക്കി ഗവണ്മെന്റ്പിൻവലിച്ചിരുന്നെങ്കിലും, അദ്ദേഹത്തിനു ഗവണ്മെന്റിൽ നിന്നും ലഭിച്ചിരുന്ന ആത്മീയ അധികാര ചിഹ്നങ്ങളോ, മുദ്രകളോ, ഗവണ്മെന്റ് തിരിച്ചെടുത്തിരുന്നില്ല.

ബ്രിട്ടീഷ് കൊച്ചി, 1–7–12:

നി.വ.നി.മ.ശ്രീ. മോറാൻ മാർ അബ്ദൽ മശിഹാ സീനിയർ പാത്രിയർക്കീസ് ബാവാ അവർകളും കൂടെയുള്ള റമ്പാന്മാരും ഫാദർ പി. ടി. ഗീവറുഗീസ് എം. എ. അവർകളും മറ്റു പരിവാരങ്ങളും കൂടി കഴിഞ്ഞ ശനിയാഴ്ച വൈകിട്ടത്തെ വണ്ടിക്ക് എറണാകുളത്തെത്തി. ഇദ്ദേഹത്തെ സ്വീകരിക്കുന്നതിനായി മുൻകൂട്ടി ഇവിടെ എത്തിയിരുന്ന മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളും മറ്റനേകം സുറിയാനിക്കാരും സ്റ്റേഷനിൽ ഈ സമയം ഹാജരുണ്ടായിരുന്നു. ബാവാ അവർകളും മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ അവർകളും മുഖാമുഖമായി കണ്ടപ്പോൾ ഉണ്ടായതും ബാവാ അവർകൾ പ്രദർശിപ്പിച്ചതുമായ സന്തോഷ ചിഹ്നങ്ങൾ അവർണ്ണനീയങ്ങളായിരുന്നു. ....

ബാവാ അവർകളെ കാണുന്നതിനായി, മുളന്തുരുത്തി, കരിങ്ങാശ്ര, പാമ്പാക്കുട, അയ്യമ്പള്ളി മുതലായ പള്ളികളിൽ നിന്നും ആളുകൾ സദാ വന്നുകൊണ്ടിരിക്കുന്നു.

മെത്രാപ്പോലീത്തായും ബാവാ അവർകളും തമ്മിൽ കണ്ടതിനു ശേഷം അനേകം സംഗതികളെപ്പറ്റി സംസാരിക്കുകയും ശീമയിൽ നിന്നും കൊണ്ടുവന്നിരുന്ന പല റിക്കാർഡുകളും ഇവിടെ നിന്നും കോനാട്ടു മല്പാൻ മുതൽപേർ ആദ്യം അയച്ചിരുന്ന എഴുത്തുകളും മെത്രാപ്പോലീത്തായവർകളെ ഏൽപ്പിക്കുകയും ചെയ്തതുകൂടാതെ ബാവായുടെ കൈവശമുണ്ടായിരുന്ന പാസ്പോർട്ടും മുദ്രകളുമെല്ലാം മെത്രാപ്പോലീത്താ അവർകളെ കാണിച്ചു ഓരോന്നു മനസ്സിലാക്കുകയും ചെയ്തു. ...

ബാവാ അവർകൾ വളരെ ഭക്തനും ദാനധർമ്മാദികളിൽ ഏറ്റവും താല്പര്യമുള്ളവനും

ആകുന്നു. കൊച്ചുകുട്ടികളോട് ഇദ്ദേഹത്തിനുള്ള താല്പര്യം അവർണ്ണനീയമായിരിക്കുന്നു. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ അവർകൾക്ക് മുളന്തുരുത്തിപള്ളിക്കാർ സമ്മാനിച്ച വിശേഷമായ സ്ലീബായും ബാവാ അവർകൾക്ക് തുർക്കി ഗവൺമെന്റിൽ നിന്നും ലഭിച്ചിട്ടുള്ള അഞ്ചു മുദ്രകളും മറ്റു പല സാധനങ്ങളും ഇദ്ദേഹത്തിന്റെ കൈവശം കൊണ്ടുവന്നിട്ടുണ്ട്."

അബ്ദുള്ളാ പാത്രിയർക്കീസ് 1911 ജൂൺ 6-ന് മുടക്കിയ ശേഷം, മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി 1911 ജൂൺ 27-നും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെപ്റ്റംബർ 7-നും എടുത്ത തീരുമാനമനുസരിച്ച് ഇവിടെ സ്ഥാപിക്കപ്പെടുന്ന കാതോലിക്കാ സിംഹാസനത്തിലേയ്ക്ക് 1876-ൽ മെത്രാപ്പോലീത്തായായി അഭിഷിക്തനായ കണ്ടനാട് ഭദ്രാസനത്തിന്റെ ഭരണം നടത്തുന്ന പൗലോസ് മാർ ഈവാനിയോസിനെ കാതോലിക്കായായി വാഴിക്കുക, അസോസിയേഷൻ തെരഞ്ഞെടുത്തിട്ടുള്ള മൂന്നു പേരെ മെത്രാപ്പോലീത്താമാരായി വാഴിക്കുക തുടങ്ങിയ കർമ്മങ്ങളായിരുന്നു അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ മലങ്കരയിലെ പ്രധാന ദൗത്യങ്ങൾ.

മലങ്കരസഭ അനേക വർഷമായി ശുഭപ്രതീക്ഷയോടെ കാത്തിരുന്ന കാതോലിക്കാ സിംഹാസനം 1912 സെപ്റ്റംബർ 15-ാം തീയതി, ഞായറാഴ്ച ഇവിടെ സ്ഥാപിച്ചു. മുറിമറ്റത്തിൽ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ മോറാൻ മാർ ബസ്സേലിയോസ് പൗലോസ് പ്രഥമൻ എന്ന പേരിൽ കാതോലിക്കായായി പ. അബ്ദൽ മശിഹാ പാത്രിയർക്കീസ് അഭിഷേകം ചെയ്തു. കാതോലിക്കാ സ്ഥാനാരോഹണത്തിൽ പാത്രിയർക്കീസിനോടുകൂടെ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസും കല്ലാശ്ശേരിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസും സഹകാർമ്മികരായിരുന്നു. പാത്രിയർക്കീസ് നൽകിയ കല്പനയിൽ



"കിഴക്കിന്റെയും ഇന്ത്യയിലും മറ്റുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെയും കാതോലിക്കായായി നാം പട്ടം കൊടുത്തിരിക്കുന്നു" എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്.

കാതോലിക്കാ സ്ഥാപനത്തെ തുടർന്ന് പാത്രിയർക്കീസു ബാവാ പുറപ്പെടുവിച്ച രണ്ടു കല്പനകളിലും എ.ഡി. 231-ൽ സെലൂക്യയിൽ സ്ഥാപിച്ച കാതോലിക്കാ സിംഹാസനമോ, എ. ഡി. 290-ൽ ആരംഭിച്ച്, എ.ഡി. 1860 മുതൽ, തിഗ്രീസിൽ നിന്നുപോയതായ മഫ്രിയാന സ്ഥാനമോ ഇന്ത്യയിൽ പുനഃസ്ഥാപിച്ചതായി കാണുന്നില്ല. 1912-ൽ ഇന്ത്യയിൽ സ്ഥാപിച്ചത് പൗരസ്ത്യ സഭയിലെ സ്വതന്ത്ര കാതോലിക്കേറ്റാണ്.

അബ്ദുള്ളാ പാത്രിയർക്കീസ് വട്ടശ്ശേരിൽ മാർ ദീവന്നാസിയോസിന് മേല്പട്ടസ്ഥാനം നൽകിയ ശേഷം കൊടുത്ത സ്ഥാത്തിക്കോനിൽ "കിഴക്കൊക്കെയുടെയും മലബാറിന്റെയും പാത്രിയർക്കീസ്" എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ചേപ്പാട്ട് മാർ ദീവന്നാസ്യോസിനും അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ കല്പനകൾ ലഭിച്ചിട്ടുള്ളത് 'മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാണരുളുന്ന മെത്രാപ്പോലീത്താ' എന്ന നിലയിലാണ്.

മലങ്കരസഭയുടെ മാർത്തോമ്മാ പാരമ്പര്യത്തിന് 20 നൂറ്റാണ്ടുകളുടെ പഴക്കമുണ്ട്. മാർത്തോമ്മാശ്ലീഹായല്ലാതെ മറ്റൊരാൾ ഇന്ത്യയിൽ സഭ സ്ഥാപിച്ചതായി ഒരു ചരിത്രകാരനും രേഖപ്പെടുത്തിയിട്ടില്ല. അബ്ദൽ മശിഹാ പാത്രിയർക്കീസ് കാതോലിക്കാ സ്ഥാനാഭിഷേകം കൂടാതെ, മൂന്നു മെത്രാപ്പോലീത്താമാരുടെ സ്ഥാനാഭിഷേകവും നടത്തുകയുണ്ടായി. മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനപ്രകാരം, മലങ്കരസഭയുടെ ഔദ്യോഗിക ക്ഷണപ്രകാരമാണ് അദ്ദേഹം ഇവിടെ എഴുന്നെള്ളിയത്. തന്റെ സന്ദർശനദൗത്യം അനുഗ്രഹപ്രദമായി പൂർത്തീകരിച്ചശേഷം തന്റെ ആസ്ഥാനമായ മർദ്ദീനിലേക്കു തിരിച്ചുപോയി. 1915 ഓഗസ്റ്റ് മാസം 15-ാം തീയതി പാത്രിയർക്കാ ആസ്ഥാനത്തുവച്ച് കാലം ചെയ്തു. പാത്രിയർക്കീസിന്റെ സകല ബഹുമാനാദരവുകളോടും കൂടി പാത്രിയർക്കാ സ്ഥാനത്തു കബറടക്കി.

**പിന്നീടുണ്ടായ കേസുകളിൽ, അബ്ദൽ മശിഹാ പാത്രിയർക്കീസിനെ സുന്നഹദോസ് മുടക്കിയിരുന്നുവെന്നും അദ്ദേഹം സ്ഥാപിച്ച കാതോലിക്കേറ്റ് സാധുതയുള്ളതല്ലെന്നും പാത്രിയർക്കീസ് ഭാഗം കോടതിയിൽ വാദിച്ചു. ആരോപണം വ്യാജവും അടിസ്ഥാനരഹിതവുമാണെന്ന് ജില്ലാ കോടതിയിൽ തെളിയിക്കപ്പെട്ടു. അന്ത്യോഖ്യാ പ്രതിനിധി ഏലിയാസ് മാർ യൂലിയോസ് ഹാജരാക്കിയ തെളിവുകൾ തിരുത്തിയിരുന്നതായി കോടതി കണ്ടു. ഇതിനെ ഒരു മേല്പട്ടക്കാരന്റെ അവിശുദ്ധ പ്രവൃത്തി എന്നു കോടതി വിശേഷിപ്പിച്ചു.**

സ്ഥാനഭ്രഷ്ടനായ അബ്ദൽ മശിഹാ പാത്രിയർക്കീസ് അകാ

നോനികമായി സ്ഥാപിച്ചതാണ് മലങ്കരയിലെ കാതോലിക്കേറ്റ് എന്നും അദ്ദേഹത്തിന് അതിന് അധികാരമില്ലായിരുന്നുവെന്നുള്ള അച്ചന്റെ ആരോപണം അടിസ്ഥാനരഹിതവും കോടതികൾ തള്ളിക്കളഞ്ഞിട്ടുള്ളതുമാണ്. ഈ കാതോലിക്കേറ്റിനെയാണ് 1958-ൽ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് അംഗീകരിച്ചു സ്വീകരിച്ചതും, 1964-ൽ പുതിയ കാതോലിക്കായുടെ വാഴ്ചയിൽ സഹകരിച്ചതും.

4. അച്ചന്റെ ആരോപണം മുഴുവൻ വ്യാജമാണ്. മുകളിൽ കാണിച്ചിരിക്കുന്നപ്രകാരം, മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയും സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും എടുത്തിരുന്ന തീരുമാനപ്രകാരമാണ് മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ കാതോലിക്കായായി വാഴിച്ചത്. അദ്ദേഹം കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായായി ഭരണം നടത്തിക്കൊണ്ടിരുന്ന ദേഹമാണ്. അബ്ദൽ മശിഹാ പാത്രിയർക്കീസ് പ്രധാന കാർമ്മികനും, വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ്, കല്ലാശ്ശേരിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് എന്നിവർ സഹകാർമ്മികരുമായിരുന്നു. അന്നു മെത്രാപ്പോലീത്താ ആയിരുന്ന അൽവാറീസ് മാർ യൂലിയോസ് കേരളത്തിനു പുറത്തായിരുന്നതിനാൽ സംബന്ധിക്കുവാൻ സാധിച്ചിരുന്നില്ല. ഇതു സംബന്ധമായി, കൂടിയ മാനേജിംഗ് കമ്മിറ്റിയിലും മറ്റു യോഗങ്ങളിലും അദ്ദേഹം സംബന്ധിക്കുകയും കാതോലിക്കേറ്റിനെ പൂർണ്ണമായി പിന്തുണയ്ക്കുകയും ചെയ്തിരുന്നു.

5. ഒന്നാം കാതോലിക്കാ കാലം ചെയ്തതിനുശേഷം ആ സ്ഥാനം കുറെ വർഷങ്ങളിൽ ഒഴിഞ്ഞു കിടന്നു. അതുകൊണ്ട് ആ സ്ഥാനത്തിന് ഒരു കുറവും സംഭവിക്കുന്നില്ല. ആകമാന ക്രൈസ്തവസഭകളുടെ ചരിത്രത്തിൽ തന്നെ, പലപ്പോഴും പാത്രിയർക്കാസ്ഥാനവും കാതോലിക്കാ സ്ഥാനവും ഒഴിഞ്ഞു കിടന്നിട്ടുണ്ട്. എ.ഡി. 37 മുതൽ ഇന്നുവരെയുള്ള 122 അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ പട്ടികയിൽ പല അവസരങ്ങളിലും അറിയോസുകാരും കൽക്കദൂന്യ വിശ്വാസത്തിലുള്ളവരും പാത്രിയർക്കീസന്മാരായിരുന്നിട്ടുണ്ട്. എ.ഡി. 331 മുതൽ 360 വരെയുള്ള ഏഴു പാത്രിയർക്കീസന്മാർ അറിയോസുകാരും 455 മുതൽ 459 വരെ രണ്ടു പാത്രിയർക്കീസന്മാരും 518 മുതൽ 546 വരെ മൂന്നു പാത്രിയർക്കീസന്മാരും കൽദായ വിശ്വാസികളുമായിരുന്നു. 546 മുതൽ 550 വരെയും, 578 മുതൽ 581 വരെയും സിംഹാസനം ഒഴിഞ്ഞു കിടന്നു. സഭയ്ക്കുള്ളിലെ കലഹത്താൽ, 1044 മുതൽ 1049 വരെ പാത്രിയർക്കീസന്മാരുണ്ടായിരുന്നില്ല. എ.ഡി. 754 മുതൽ 758 വരെ തുർക്കി ഗവണ്മെന്റ് അംഗീകരിച്ച രണ്ടു പാത്രിയർക്കീസന്മാർ ഒരേ സമയം ഉണ്ടായിരുന്നു. മർദ്ദീനിലും തുറബ്ദീനിലും ഒരേസമയം രണ്ടു പാത്രിയർക്കീസന്മാർ ഉണ്ടായിരുന്നു. 1913 മുതൽ 1925 വരെ 12 വർഷം കാതോലിക്കാസ്ഥാനം ഒഴിഞ്ഞു കിടന്നത് കോടതികളിലെ കേസുകളും മറ്റും സൃഷ്ടിച്ച പ്രത്യേക സാഹചര്യത്തിലാണ്. അതോടൊപ്പം സഭ പിളരാതിരിക്കുന്നതിനും, മലങ്കരയിൽ സ്ഥാപിതമായ കാതോലിക്കേറ്റ് ഏവരാലും അംഗീകരിക്കപ്പെടുന്നതിനുമുള്ള

ശ്രമത്തിലായിരുന്ന പ. വട്ടശ്ശേരിൽ തിരുമേനി, അന്ത്യോഖ്യായുമായുള്ള ആത്മീകബന്ധം നിലനിർത്തുന്നതിനുമായി, 1923-ൽ പാത്രിയർക്കാസ്ഥാനമായ മർദ്ദീനിലേക്കു യാത്ര ചെയ്തു. ഉദ്ദേശിച്ച ഫലം ഉണ്ടാകാത്തതിനാൽ, രണ്ടാം കാതോലിക്കായുടെ തെരഞ്ഞെടുപ്പും വാഴ്ചയും നടത്തുകയായിരുന്നു പിന്നീട് ചെയ്തത്.

6. 1912-ൽ കാതോലിക്കാ സ്ഥാപനത്തിനുശേഷം നൽകിയ കല്പനയിൽ "പരിശുദ്ധ സഭയുടെ ക്രമപരിപാലനത്തിനാവശ്യമായ എല്ലാ ആത്മീയ അംശങ്ങളും പൊതുവായി ശുശ്രൂഷിപ്പാൻ അദ്ദേഹത്തിന് പരിശുദ്ധ റൂഹായാൽ അധികാരം നൽകപ്പെട്ടു. അതായത് മെത്രാപ്പോലീത്താമാരെയും എപ്പിസ്കോപ്പന്മാരെയും പട്ടം കെട്ടുവാനും, പരിശുദ്ധ മൂറോൻ കൂദാശ ചെയ്യുവാനും ആത്മികങ്ങളായ ശേഷമുള്ള എല്ലാ അംശങ്ങളെയും ശുശ്രൂഷിപ്പാനും" എന്നാണ് പ. പാത്രിയർക്കീസ് ബാവാ കാതോലിക്കായെക്കുറിച്ച് രേഖപ്പെടുത്തിയിരിക്കുന്നത്.

രണ്ടാം കാതോലിക്കായായി സ്ഥാനാരോഹണം ചെയ്ത പ. ഗീവറുഗീസ് പ്രഥമൻ ബാവാ, സ്ഥാനാരോഹണത്തിന്റെ പിറ്റേദിവസം, 1925 മെയ് ഒന്നാം തീയതി, ബഥനിയുടെ ഫാ. പി. റ്റി. ഗീവറുഗീസിനെ, മാർ ഈവാനിയോസ് എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിച്ചതും, 1929-ൽ മൂന്നാം കാതോലിക്കാ, പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ, മാർ ഈവാനിയോസിനെ മെത്രാപ്പോലീത്തായായി ഉയർത്തിയതും, കത്തോലിക്കസഭ, നീണ്ട പഠനത്തിനു വിധേയമാക്കുകയും, മൂന്നംഗ കർദ്ദിനാളന്മാരുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ മാർ ഈവാനിയോസിനെ യാതൊരു ശുശ്രൂഷയും കൂടാതെ, ആർച്ചുബിഷപ്പായി സ്വീകരിച്ചതും, കാതോലിക്കാ സ്ഥാപനത്തിന്റെ ആത്മീയ അധികാരവും സ്ഥാനവും അതേപടി അംഗീകരിക്കുന്നതായിരുന്നു. മലങ്കരസഭയിൽ എപ്പിസ്കോപ്പസി നിലനിറുത്തുന്നതിൽ കാതോലിക്കേറ്റിനുള്ള അധികാരവും പങ്കും പൂർണ്ണ അർത്ഥത്തിൽ നിറവേറി. മലങ്കരയിൽ കാതോലിക്കാ നടത്തിയ ആദ്യ മെത്രാൻ വാഴ്ച മാർ ഈവാനിയോസിന്റേതായിരുന്നു. ഈ വാഴ്ചയാണ് അതിന്റെ പൂർണ്ണ അർത്ഥത്തിൽ കത്തോലിക്കാസഭ അംഗീകരിച്ചതും, സീറോ-മലങ്കര കത്തോലിക്കാസഭയിൽ നിലവിലിരിക്കുന്നതും.

7. മെത്രാന്മാരെയും മെത്രാപ്പോലീത്തന്മാരെയും വാഴിക്കുന്നതിന് ആവശ്യമായിട്ടുള്ളത് ജനങ്ങളുടെ തെരഞ്ഞെടുപ്പും സുന്നഹദോസിന്റെ അംഗീകാരവുമാണ്. സഭയ്ക്കു പുറത്തുനിന്നുള്ള ഒരു ശക്തികേന്ദ്രത്തിന്റെയും അംഗീകാരം അതിന് ആവശ്യമില്ല.

മാർത്തോമ്മാശ്ലീഹായുടെ കാലം മുതൽ മലങ്കരയിൽ ഒരു അധികാരസ്ഥാനമോ ഭരണകേന്ദ്രമോ ഉണ്ടായിരുന്നു. അതിനുശേഷം ശ്ലീഹായുടെ പിൻഗാമികളായ സഭാതലവന്മാർ അർക്കദിയാക്കോൻ, സമുദായത്തിന്റെ പൊതുനേതാവായി അറിയപ്പെട്ടിരുന്നു. ഭരണപരമായ കാര്യങ്ങളിലും പൊതുവായ അച്ചടക്ക പരിപാലനത്തിലും സമുദായത്തിന്റെ അവകാശങ്ങൾ സംരക്ഷിക്കുന്ന കാര്യത്തിലും വിദേശത്തു നിന്നുള്ള മെത്രാന്മാരേക്കാൾ കൂടുതൽ ഉത്തരവാദിത്വവും ശ്രദ്ധയും അർക്കദിയാക്കോനുണ്ടായിരുന്നു. 17-ാം നൂറ്റാണ്ടിൽ അർക്കദിയാക്കോൻ സ്ഥാനി മെത്രാനായി. മെത്രാൻസ്ഥാനം പിന്നീട് മലങ്കര മെത്രാപ്പോലീത്തായായി. സഭാസ്വത്തുക്കളുടെ ഉടമയായി. 1912-ൽ കാതോലിക്കാ ആത്മീയ അധികാരകേന്ദ്രവും സഭാതലവനുമായി. 1934 മുതൽ ലൗകിക അധികാരകേന്ദ്രമായ മലങ്കര മെത്രാപ്പോലീത്താസ്ഥാനവും, ആത്മീയ അധികാരകേന്ദ്രമായ കാതോലിക്കാസ്ഥാനവും ഒരാളിൽ നിക്ഷിപ്തമായി. ഇന്ത്യയിൽ കാതോലിക്കാ വാഴ്ചയോടുകൂടി പാത്രിയർക്കീസിൽ നിക്ഷിപ്തമായിരുന്ന ആത്മീയ അധികാരം കാതോലിക്കായിൽ നിക്ഷിപ്തമായി. കാതോലിക്കാ സഭയുടെ തലയായി തീർന്നു. പാത്രിയർക്കീസിന്റെ ആത്മീയാധികാരം ശൂന്യമായിത്തീർന്നു.

8. മൂന്നാം നൂറ്റാണ്ടു മുതൽ മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പേർഷ്യൻ സഭയിൽ കാതോലിക്കേറ്റ് നിലവിൽ വന്നു. റോമാസാമ്രാജ്യത്തിലെ പട്ടണങ്ങളെ കേന്ദ്രമാക്കി പാത്രിയർക്കാസ്ഥാനങ്ങൾ നിലവിൽ വന്നത് 100 വർഷത്തിനു ശേഷമാണ്. മലങ്കരസഭയുടെ പൈതൃകത്തിന്റെയും പൗരാണികത്വത്തിന്റെയും, പൗരോഹിത്യ അധികാരത്തിന്റെയും കേന്ദ്രബിന്ദുവാണ് മലങ്കര മെത്രാപ്പോലീത്താസ്ഥാനം. ആ സ്ഥാനം ഇപ്പോൾ 1912 മുതൽ പൗരസ്ത്യ കാതോലിക്കായിൽ നിക്ഷിപ്തമായി. മലങ്കരയിൽ വന്ന വൈദികശക്തികൾക്ക് മലങ്കരമെത്രാൻ സ്ഥാനം എന്നും ഒരു തടങ്കൽ പാറയായിരുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസന്മാരും, ഇവിടെ വന്ന അന്ത്യോഖ്യൻ മെത്രാന്മാരും, റോമൻ കത്തോലിക്കാ സഭാധികാരികളും മലങ്കര മെത്രാൻ സ്ഥാനം ഇല്ലാതാക്കാൻ ശ്രമിച്ചിട്ടുണ്ട്. 'ജാതിക്കു കർത്തവ്യൻ' 'ജാതൈക്യനേതാവ്' എന്നും അറിയപ്പെട്ടിരുന്ന മലങ്കര നസ്രാണികളുടെ സാമൂഹിക, രാഷ്ട്രീയ, ആത്മീയ, മതാദ്ധ്യക്ഷനായിരുന്ന അർക്കദിയാക്കോൻ മലങ്കര മെത്രാപ്പോലീത്തായുടെ മുൻഗാമി ആയിരുന്നു. സിറിയായിലും തുർക്കിയിലും പാത്രിയർക്കീസിനുപോലും ഇല്ലാതിരുന്ന, രാഷ്ട്രീയവും, മതപരവും, സാമൂഹ്യവുമായ ഉന്നത സ്ഥാനമുണ്ടായിരുന്ന അർക്കദിയാക്കോന് ഒരു നാട്ടുരാജാവിന്റെ അധികാരാവകാശങ്ങൾ ഉണ്ടായിരുന്നതായി കരുതപ്പെടുന്നു. മുഴുവൻ ക്രൈസ്തവരുടെയും നേതാവായിരുന്ന അദ്ദേഹം, ശക്തിയും ആൾബലവും അധികാരവുമുള്ള വൈദികസ്ഥാനി, സൈന്യ സന്നാഹങ്ങളോടും, അംഗരക്ഷകരോടും, അകമ്പടികളോടും കൂടി പോർട്ടുഗീസ് അധികാരികളെ കണ്ടിരുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു. അർക്കദിയാക്കോനെ കീഴ്പ്പെടുത്തുന്നതു ദുഷ്കരമെന്നു മനസ്സിലാക്കിയപ്പോഴാണ് ഉദയംപേരൂർ സുന്നഹദോസ് എന്നറിയപ്പെടുന്ന മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടിയത്.

9. സ്ഥലകാല വ്യത്യാസങ്ങൾക്കനുസരിച്ച് ഓർത്തഡോക്സ് സഭകൾക്ക് അതിന്റേതായ ദേശീയ സ്വഭാവമുണ്ട്. സ്വയംഭരണാവകാശമുണ്ട്. സ്വയംശീർഷകത്വമുണ്ട്.

യൂറോപ്യൻ രാജ്യങ്ങളിൽ പല സ്ഥലങ്ങളിലും സ്വയംഭരണാവകാശമുള്ള ഓർത്തഡോക്സ് സഭകളാണ് സ്ഥിതിചെയ്യുന്നത്. അതുപോലെ ഇന്ത്യയിലും പൂർണ്ണ സ്വാതന്ത്ര്യമുള്ള സഭയാണ് മലങ്കര (ഇന്ത്യൻ) ഓർത്തഡോക്സ് സഭ. എല്ലാ ഓർത്തഡോക്സ് സഭകളുടെയും പ്രധാന മേലദ്ധ്യക്ഷന്മാർ തുല്യ പദവിയിലുള്ളവരാണ്. ഒരാൾ മറ്റൊരാളിനു കീഴിലല്ല.

10. മലങ്കരസഭയിലെ കാതോലിക്കേറ്റിന് എല്ലാ ഓർത്തഡോക്സ് സഭകളിലെ മേലദ്ധ്യക്ഷന്മാരെപ്പോലെയും അവർക്കു തുല്യമായ സ്ഥാനമാണുള്ളത്. സെലൂക്യയിലെ കാതോലിക്കാസ്ഥാനം ഉടലെടുത്തത് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലായിരുന്നില്ല. എന്നതുപോലെ 1912-ൽ കാതോലിക്കാസ്ഥാപനം മലങ്കരയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായിട്ടല്ല. അന്ത്യോഖ്യായുമായിട്ടുള്ള ആത്മികബന്ധം മാത്രമേ ഉദ്ദേശിച്ചിരുന്നുള്ളു. 13-ാം നൂറ്റാണ്ടിനുശേഷം സുറിയാനിസഭയ്ക്ക് അഭിമാനിക്കത്തക്ക യാതൊരു നേട്ടങ്ങളും കൈവരിക്കാൻ സാധിച്ചിട്ടില്ല. അതിനാൽ ആ സഭയുമായിട്ടുള്ള മലങ്കരസഭയുടെ ബന്ധം മൂലം ഇവിടെ ഒന്നും നേടാൻ കഴിഞ്ഞിട്ടില്ല. ഏകമായും അഖണ്ഡമായും നിലനിന്നിരുന്ന മലങ്കരസഭ പല സന്ദർഭങ്ങളിലും അതിന്റെ പാരമ്പര്യ സ്വഭാവത്തിൽ നിന്നും വഴുതിപ്പോകുവാൻ തക്കവണ്ണം വിദേശകാറ്റുകൾ ആഞ്ഞ് അടിച്ചിട്ടുണ്ട്. വിദേശ സഭകൾ മലങ്കരസഭമേൽ താൽക്കാലികമായി ആധിപത്യം സ്ഥാപിക്കുകയും അതിന്റെ സ്വയംശീർഷകത്വം ഒരു പരിധിവരെ നഷ്ടപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. തുർക്കിയിലെ സുറിയാനിസഭ സെമിറ്റിക് വംശജർ ഉൾപ്പെട്ടതാണ്. മലങ്കരസഭ ആര്യസംസ്കാരാധിഷ്ഠിതമാണ്. മലങ്കര സുറിയാനി സഭ തുർക്കിയിലെ സുറിയാനി സഭയുടെ ഒരു തുടർച്ച (extension) അല്ല എന്നുള്ള പരമാർത്ഥം കടവിൽ പോൾ റമ്പാൻ (കടവിൽ പൗലോസ് മാർ അത്താനാസിയോസ്) ഡോക്ടറേറ്റിന് എഴുതിയ പ്രബന്ധത്തിൽ സ്ഥാപിച്ചിട്ടുണ്ട്. മലങ്കരസഭയ്ക്ക് അന്ത്യോഖ്യൻ സുറിയാനി സഭയുമായി മാന്യമായ സൗഹാർദബന്ധമല്ലാതെ യാതൊരു തരത്തിലുള്ള വിധേയത്വം അനാവശ്യവും അസാധ്യവുമാണ്.

10. മലങ്കരസഭയിലെ കാതോലിക്കേറ്റ് സുറിയാനി സഭയിൽ മാത്രം സാധുവായ സ്ഥാനമാണെന്നുള്ള ചിന്തയും പഠിപ്പിക്കലും മാറ്റണം. കാതോലിക്കേറ്റ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പരമാധികാരത്തിൻകീഴിലാണ് എന്നു പറയുന്നത് ചരിത്രത്തോടും അതിന്റെ ചരിത്രത്തിലുള്ള സാന്നിദ്ധ്യത്തോടും ചരിത്രത്തിൽ നടന്നിട്ടുള്ള വിവിധ പോരാട്ടങ്ങളോടും കാണിക്കുന്ന അവഹേളനമാണ്.

1889-ൽ ഉത്തരവായ റോയൽ കോടതിവിധിയിൽ ഇതേപ്പറ്റി കാര്യമായി സ്പർശിച്ചിട്ടുണ്ട്. മൂന്നു ജഡ്ജിമാരടങ്ങിയ ആ കോടതിയിൽ ഒരു ജഡ്ജി പാത്രിയർക്കീസിന് മലങ്കരസഭ മേൽ യാതൊരു കാര്യവുമില്ലെന്നും, മറ്റു രണ്ടു പേർ ആത്മീയ മേൽനോട്ടം മാത്രമേയുള്ളുവെന്നും, മലങ്കരസഭയുടെ ഭരണം ഇവിടത്തെ ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെടുന്ന മെത്രാപ്പോലീത്തായ്ക്ക് ആയിരിക്കണമെന്നും തീർപ്പ് കല്പിച്ചു.

റോയൽ കോടതി വിധിയിലുണ്ടായിരുന്ന ആത്മീയ മേൽനോട്ടം 1912 മുതൽ കാതോലിക്കായിൽ നിക്ഷിപ്തമായി. ഇത് 1958-ൽ ഇന്ത്യയുടെ പരമോന്നത നീതിന്യായപീഠമായ സുപ്രീംകോടതിയും പ്രഖ്യാപിച്ചു. 1995-ൽ പാത്രിയർക്കീസും കാതോലിക്കായും തുല്യസ്ഥാനികളാണെന്നും, കിഴക്കിന്റെ കാതോലിക്കാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയല്ലായെന്നും, മലങ്കരസഭയിലെ എല്ലാ പള്ളികളും 1934 മുതൽ നടപ്പിൽ വരുത്തിയ സഭാഭരണഘടനയനുസരിച്ച് (കാലാകാലങ്ങളിൽ നടപ്പിൽ വരുത്തിയ ഭേദഗതികൾ ഉൾപ്പെടെ) ഭരിക്കപ്പെടണമെന്നും സുപ്രീംകോടതി വിധിച്ചു.

11. 1960 വർഷമായി മാർത്തോമ്മാശ്ലീഹായുടെ പാരമ്പര്യത്തിലും അദ്ദേഹം ഏറ്റുപറഞ്ഞ വിശ്വാസത്തിലും ഈ സഭ അടിയുറച്ചു നിൽക്കുന്നു. അതിന്റെ പാരമ്പര്യങ്ങളും വിശ്വാസാചാരങ്ങളും അതിനു മാത്രമായി തന്നെ സ്ഥിതി ചെയ്യുന്നു. ക്രിസ്തുവിനുശേഷം ലോകത്തിൽ ക്രൈസ്തവസഭ, ഒരു കാലഘട്ടംവരെ ഈ വിശ്വാസത്തിലും പാരമ്പര്യത്തിലുമാണ് നിലനിന്നിരുന്നത്. വേദപുസ്തകം എഴുതപ്പെടുന്നതിനു മുമ്പ് സഭയ്ക്ക് ആധാരമായിരുന്നത് മാർത്തോമ്മാ ശ്ലീഹാ ഏറ്റുപറഞ്ഞ വിശ്വാസവും പാരമ്പര്യവുമാണ്. അത് ഈ നാടുമായി ഇഴുകിചേർന്നു. മലങ്കരസഭ ഈ നാടിന്റെ സഭയായി. ഭാരതത്തിലെ ദേശീയ സഭയായി. ഭാരത സംസ്കാരവുമായി താദാത്മ്യം പ്രാപിച്ചിരിക്കുന്നു. വിദേശത്തുനിന്നു ഭരിക്കപ്പെടുന്ന ഒരു സഭയ്ക്ക്, വിദേശ മേൽക്കോയ്മ ഉള്ള സഭയ്ക്ക് ഈ നാടിന്റെ ദേശീയ സഭയാകുവാൻ സാധ്യമല്ല. യൂറോപ്പിലും റോമിലും അന്ത്യോഖ്യായിലും ക്രൈസ്തവിശ്വാസം എത്തിയ സമയം തന്നെ ഈ നാട്ടിലും എത്തി. ഈ നാട്ടിൽ ഈ വിശ്വാസം സിറിയാക്കാരും പോർട്ടുഗീസുകാരും റോമാക്കാരും കൊണ്ടുവന്നതല്ല. അവർ ഇവിടെ വന്ന് ഇവിടത്തെ വിശ്വാസികളെ കീഴടക്കുവാൻ ശ്രമിക്കുകയായിരുന്നു. എ.ഡി. 52 മുതൽ ഈ സഭയെ ഭരിച്ചിട്ടുള്ള തദ്ദേശീയരായ എല്ലാ പിതാക്കന്മാരെയും, പ്രത്യേകിച്ച് അർക്കദിയാക്കോന്മാരെയും ഒമ്പത് മാർത്തോമ്മാമാരെയും, ആറു ദീവന്നാസിയോസ് മലങ്കരമെത്രാപ്പോലീത്താമാരെയും, 1912 മുതലുള്ള കാതോലിക്കാമാരെയും സഭയെ സഹായിച്ചിട്ടുള്ള വിദേശ മേലദ്ധ്യക്ഷന്മാരെയും സ്മരിച്ചുകൊണ്ടു തന്നെയാണ് 1960-ാം വാർഷികം ആഘോഷിക്കുന്നത്. ഈ ഭാഗ്യം ഭാരതത്തിലെ മലങ്കരസഭയ്ക്ക് മാത്രമുള്ളതാണ്. സിറിയായിൽ നിന്നും തുർക്കിയിൽ നിന്നും ഭരിക്കപ്പെടുന്ന ഒരു സഭയ്ക്ക് അതിന് അർഹതയില്ല. അതിൽ അസൂയപ്പെട്ട് അസത്യങ്ങൾ എഴുതിവിടുന്നതു തന്നെ പാപമാണെന്നോർക്കണം, ഈ ചെറിയ ലേഖനം എഴുതുവാൻ പ്രേരണ തന്ന അച്ചനു നന്ദി.

# കാതോലിക്കേറ്റ്
## ചില ശതാബ്ദി ചിന്തകൾ

ഡോ. തോമസ്സ് മാർ അത്താനാസ്സിയോസ്സ് മെത്രാപ്പോലീത്ത



ഇന്ത്യയിൽ കാതോലിക്കേറ്റ് നിലവിൽ വന്നതിന്റെ ശതാബ്ദി ആഘോഷിക്കുന്ന സന്ദർഭത്തിൽ മലങ്കരസഭയുടെ സ്വാതന്ത്ര്യവും പൗരസ്ത്യ കാതോലിക്കേറ്റിന്റെ നിലനിൽപ്പും എന്ത് സൂചന നൽകുന്നു എന്ന് വിശദമാക്കേണ്ടതുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ വരുംകാലങ്ങളിൽ സഭ എന്തെല്ലാം കാര്യങ്ങൾ വിഭാവനം ചെയ്യുന്നു. അവ എങ്ങനെ നടപ്പിലാക്കുവാൻ ക്രമീകരണങ്ങൾ നടത്തുന്നു എന്നിവ അറിയാൻ സഭാംഗങ്ങൾ ആഗ്രഹിക്കുന്നുമുണ്ട്. കാരണം മലങ്കരസഭയ്ക്ക് ലബ്ധമായ കാതോലിക്കേറ്റും അത് നൽകുന്ന സഭാ ശുശ്രൂഷകളിലുള്ള സ്വയം പര്യാപ്തതയും ഉപയോഗപ്പെടുത്തി അതിന്റെ നിയോഗപരമായ ബാധ്യതകളും ശുശ്രൂഷകളും തിരിച്ചറിയുകയും അവ നിറവേറ്റുന്നതിനുള്ള ഗൗരവമായ അന്വേഷണം ഉണ്ടാവുകയും ചെയ്യേണ്ടിയിരിക്കുന്നു. ബാഹ്യമായ ആർഭാടപ്രകടനങ്ങളിലും ഉപരിതലസ്പർശിയായ ചർച്ചകളിലുമായി ആഘോഷം പരിമിതപ്പെടുത്തിയാൽ ശതാബ്ദിയുടെ നേട്ടം ശുഷ്ക്കമായിരിക്കും.

മലങ്കരസഭ നേടി എന്ന് വ്യവഹരിക്കപ്പെടുന്ന സ്വാതന്ത്ര്യത്തിന്റെയും അതിന്റെ പ്രതീകമായ കാതോലിക്കേറ്റിന്റെയും സാംഗത്യം വ്യക്തമാക്കുവാനും അത് സഭാജീവിതത്തിൽ പ്രതിഫലിപ്പിക്കുവാനും ഇത് വഴി ലക്ഷ്യമിടുന്ന വസ്തുതകൾ ചരിത്രത്തിൽ പൂർത്തീകരിക്കുവാനുള്ള ശ്രമത്തിനാണ് ശതാബ്ദിയോടനുബന്ധിച്ച് തുടക്കം കുറിക്കേണ്ടത്.

എന്നാൽ ഇത് സംബന്ധിച്ച് നടക്കേണ്ട കാര്യങ്ങളെപ്പറ്റിയുള്ള ആശയവ്യക്തത ഇതിനോടകം ഉണ്ടായതായി തോന്നുന്നില്ല. സഭയുടെ ചില പ്രധാന സമിതികളിൽ ഉണ്ടായ ചർച്ചകളാകട്ടെ ഉത്കണ്ഠ സൃഷ്ടിക്കുന്നവയുമാണ്. കാതോലിക്കേറ്റ് എന്ന പേര് പൂർണ്ണമായി ഒഴിവാക്കിയോ അല്ലെങ്കിൽ അത് നിലനിർത്തിക്കൊണ്ടു തന്നെയോ പാത്രിയർക്കേറ്റ് എന്ന് ശതാബ്ദി ആഘോഷിക്കുന്ന ഈ സ്ഥാപനം വഴി മലങ്കരസഭയ്ക്ക് ലഭിച്ച സ്വാതന്ത്ര്യത്തിന്റെ അർത്ഥം വിശദമാക്കിയും അത് ഉപയോഗപ്പെടുത്തി സമകാലിക ലോകത്ത് മലങ്കരസഭയുടെ ദൗത്യനിർവ്വഹണം എങ്ങനെ അർത്ഥവത്താക്കാം എന്ന് ചിന്തിക്കുകയും ചെയ്യുന്നതിനു പകരം പുതിയ പേര് സ്വീകരിക്കുന്നത് ഇവിടത്തെ കാതോലിക്കേറ്റിന്റെ 100 വർഷത്തെ ചരിത്രത്തിന്റെയും ശതാബ്ദി ആഘോഷത്തിന്റെയും ആന്റി ക്ലൈമാക്സ് ആയിരിക്കും. പേരുമാറ്റം കാതോലിക്കേറ്റ് ശതാബ്ദി ആഘോഷങ്ങളുടെ മധ്യത്തിൽ തന്നെ നടത്തുന്നത്

മലങ്കരസഭ
നേടി എന്ന്
വ്യവഹരിക്കപ്പെടുന്ന
സ്വാതന്ത്ര്യത്തിന്റെയും
അതിന്റെ പ്രതീകമായ
കാതോലിക്കേറ്റിന്റെയും
സാംഗത്യം വ്യക്തമാ
ക്കുവാനും അത്
സഭാജീവിതത്തിൽ
പ്രതിഫലിപ്പിക്കുവാനും
ഇത് വഴി ലക്ഷ്യമിടുന്ന
വസ്തുതകൾ
ചരിത്രത്തിൽ
പൂർത്തീകരിക്കുവാനുള്ള
ശ്രമത്തിനാണ്
ശതാബ്ദി
യോടനുബന്ധിച്ച്
തുടക്കം കുറിക്കേണ്ടത്.

കാതോലിക്കേറ്റിന്റെ സ്ഥാനം താഴ്ത്തിക്കെട്ടുവാനും അതിന്റെ അപര്യാപ്തത കൊട്ടിഘോഷിക്കുവാനും മാത്രം ഉപകരിക്കും. അങ്ങനെ ഒരു സാഹചര്യം സൃഷ്ടിക്കപ്പെടേണ്ടതിന്റെ ആവശ്യം ഉണ്ടോ എന്ന് ചിന്തിക്കുക. പാത്രിയർക്കീസ് എന്തോ അല്പം മുഴുത്ത സ്ഥാനമാണ് എന്നത് ചിലരുടെ ചിന്തയിൽ ഇന്നും അവശേഷിക്കുന്നതിൽ നിന്ന് ഉയരുന്ന അപകർഷതാബോധമാണ് ഇത്തരം നിർദ്ദേശങ്ങൾക്ക് പ്രേരകമാകുന്നത്. സഭാവിജ്ഞാനീയം സംബന്ധിച്ച ധാരണക്കുറവും കാതോലിക്കാസ്ഥാപനത്തിന്റെ സ്വയംപര്യാപ്തത സംബന്ധിച്ച

സംശയങ്ങളും ഓർത്തഡോക്സ് സഭാ നേതൃത്വത്തിൽ എവിടെയെങ്കിലും ഇനിയും പുതഞ്ഞ് കിടപ്പുണ്ടെങ്കിൽ ഈ സഭയ്ക്ക് ഒരിക്കലും സ്വതന്ത്രമാകാൻ സാധിക്കുകയില്ല. അങ്ങനെയെങ്കിൽ കാതോലിക്കായുടെ പേര് പോപ്പ് എന്നാക്കി മാറ്റിയാലും എന്തെങ്കിലും വ്യത്യാസം ഉണ്ടാകുമെന്ന് എനിക്ക് ചിന്തയില്ല. കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെ ലഭ്യമായ പൂർണ്ണസഭാ സ്വാതന്ത്ര്യത്തിന്റെ അർത്ഥവ്യാപ്തി കണ്ടെത്തി അത് നൽകുന്ന സാധ്യതകൾ വഴി ഈ സഭയെ കാലത്തിന്റെ വെല്ലുവിളികൾ നേരിടാൻ സജ്ജമാക്കി സഭയുടെ ദൗത്യവും സുവിശേഷത്തിന്റെ കാലിക-വിമോചന പ്രസക്തിയും പ്രകടമാക്കുകയാണ് ഇന്നിന്റെ ആവശ്യം. ഈ കാര്യത്തിന് നിലവിലിരിക്കുന്ന കാതോലിക്കേറ്റും സഭാഭരണഘടന അതിന് നൽകുന്ന സ്വാതന്ത്ര്യവും ധാരാളം മതിയാകും. കൂടാതെ മുമ്പ് പരാമർശിച്ചതുപോലെ 1995-ലെ കോടതിവിധിക്കുശേഷം പാത്രിയർക്കീസ് നടത്തിയ അനധികൃതവും നിയമവിരുദ്ധവുമായ നടപടികൽമൂലം കാതോലിക്കേറ്റിന് ലഭിച്ച തികഞ്ഞ അനാശ്രയത്വം നിലവിലുണ്ട് എന്നും ഓർക്കുക.

ആദിമസഭയിൽ സഭാസ്ഥാനികളുടെ പേരുകൾ നിലവിൽ വന്നത് അവർ നിർവ്വഹിച്ചു വന്ന പ്രത്യേക ശുശ്രൂഷകളിൽ നിന്നാണ്. ശെമ്മാശൻ, കശ്ശീശാ അഥവാ എപ്പിസ്കോപ്പ എന്നീ നാമങ്ങൾ അതിന് ഉദാഹരണമാണ്. ശെമ്മാശൻ എന്ന പദത്തിന്റെ അർത്ഥം ശുശ്രൂഷകൻ എന്നാണ്. സഭയിലെ വിഭവ-കൗദാശിക കാര്യങ്ങളുടെ വിചാരകൻ എന്ന നിലയ്ക്കാണ് ഈ പേര് ലഭിച്ചത്. എപ്പിസ്കോപ്പ എന്ന പദത്തിന് മേലന്വേഷകൻ എന്നാണർത്ഥം. അതായത് വിശ്വാസസമൂഹത്തിലെ അഥവാ ഇടവകയിലെ വൈവിധ്യമാർന്ന ആത്മീയ പ്രവർത്തനങ്ങളുടെ കാര്യവിചാരക നിർവ്വഹണത്തിന്റെ മേൽനോട്ട ചുമതല വഹിക്കുന്ന വ്യക്തി എന്ന നിലിലാണ് ആ പേര് നിലവിൽ

ആദിമസഭയിൽ സഭാസ്ഥാനികളുടെ പേരുകൾ നിലവിൽ വന്നത് അവർ നിർവ്വഹിച്ചു വന്ന പ്രത്യേക ശുശ്രൂഷകളിൽ നിന്നാണ്. ശെമ്മാശൻ, കശ്ശീശാ അഥവാ എപ്പിസ്കോപ്പ എന്നീ നാമങ്ങൾ അതിന് ഉദാഹരണമാണ്.

വന്നത്. ചുരുക്കത്തിൽ സഭയിലെ സ്ഥാനികളുടെ പേരുകൾ അവർ നിർവ്വഹിക്കുന്ന നിർദ്ദിഷ്ട ശുശ്രൂഷാക്രിയകളുടെ നാമഭാവങ്ങളാണ്. അതുകൊണ്ട് ഈ പേരുകൾ ഒരിക്കലും അധികാരസൂചകങ്ങളായി ആദിമസഭ പരിഗണിച്ചിരുന്നില്ല. മെത്രാപ്പോലീത്ത, പാത്രിയർക്കീസ്, കാതോലിക്കാ, പോപ്പ് മുതലായ സ്ഥാനപ്പേരുകൾ പുതിയ നിയമത്തിലോ, ഉപ അപ്പോസ്തോലിക കാല രചനകളിലോ പരാമർശിക്കപ്പെടുന്നില്ല. ഇവ റോമാ സാമ്രാജ്യത്തിലെ പ്രമുഖ പട്ടണങ്ങളിലെ എപ്പിസ്കോപ്പാമാർ പ്രാമാണ്യത്തിനും ആത്മപ്രശംസയ്ക്കും വേണ്ടി സ്വീകരിച്ച സ്ഥാനനാമങ്ങളാണ്. കൃത്യമായി പറഞ്ഞാൽ ഇവ അധികാരസൂചകങ്ങളാണ് എന്നു പറഞ്ഞുകൂടാ. കാനോൻ പ്രകാരം യെരുശലേമിലെ പാത്രിയർക്കീസ് ഭരണക്രമീകരണമനുസരിച്ച് കേസരിയായിലെ മെത്രാപ്പോലീത്തായ്ക്ക് വിധേയനാണ്. എറ്റ്സ്മിയാസിനിലെ അർമേനിയൻ കാതോലിക്കായുടെ കീഴിൽ യെരുശലേമിലും കോൺസ്റ്റാന്റിനോപ്പിളിലും ഓരോ പാത്രിയർക്കീസുണ്ട്. സ്വയം ശീർഷക-സ്വതന്ത്രസഭകളാണ് സൈപ്രസ്സ്, ഗ്രീസ്, ജപ്പാൻ, മക്കദോന്യ എന്നിവിടങ്ങളിലെ ഓർത്തഡോക്സ് സമൂഹങ്ങൾ. എന്നാൽ അവിടുത്തെ സഭാതലവന്മാർ ആർക്കി എപ്പിസ്കോപ്പാമാർ എന്നാണ് വിളിക്കപ്പെടുന്നത്. അവരാരും പാത്രിയർക്കീസ് എന്നു വിളിക്കപ്പെടുന്നില്ല. അതായത് ഒരു സഭയുടെ സ്വാതന്ത്ര്യവും സ്വയംപര്യാപ്തതയും നിലനിർത്തുന്നതിന് ആ സഭയുടെ പ്രധാനമേലദ്ധ്യക്ഷൻ എന്ന് അറിയപ്പെടണമെന്നില്ല. ആ പേരിൽ ഒരു സഭാദ്ധ്യക്ഷൻ അറിയപ്പെടുന്നു എന്നതു കൊണ്ട് ആ സഭ സ്വയം ശീർഷകത്വമുള്ളതായിരിക്കണമെന്ന് നിർബന്ധമില്ല. ചുരുക്കത്തിൽ പ്രധാനമേലദ്ധ്യക്ഷന്റെ സ്ഥാനപ്പേരല്ല ഒരു വ്യക്തിഗത സഭയുടെ സ്വാതന്ത്ര്യവും സ്വയംപര്യാപ്തതയും നിർണ്ണയിക്കുന്ന ഘടകം. പൊതുവേ റോമാസാമ്രാജ്യത്തിലെ പ്രധാന സഭാദ്ധ്യക്ഷന്മാർ പാത്രിയർക്കീസ് മാർ എന്നും പേർഷ്യൻ സാമ്രാജ്യാത്തിലുള്ളവർ കാതോലിക്കോസ് എന്നും (അർമേനിയൻ കാതോലിക്കാ, ജോർജിയൻ കാതോലിക്കാ, പൗരസ്ത്യ കാതോലിക്കാ) വിളിക്കപ്പെട്ടിരുന്നതായി കാണാം. അതുകൊണ്ട് പാത്രിയർക്കീസ് എന്ന പദത്തോട് പ്രത്യേകം ഭ്രമം കാണിക്കേണ്ട കാര്യം മലങ്കര സഭയ്ക്കില്ല.

അതുപോലെ പരിശുദ്ധൻ എന്ന വിശേഷണം സ്ഥാനനാമത്തോട് ചേർത്താലേ സഭാദ്ധ്യക്ഷൻ സ്വതന്ത്രസഭയുടെ നേതാവായി പരിഗണിക്കപ്പെടൂ എന്നത് അടിസ്ഥാനമുള്ള ചിന്തയല്ല. ബിസന്റീനിയൻ ഓർത്തഡോക്സ് സഭകളുടെ പല സ്വതന്ത്ര പാത്രിയർക്കീസുമാരും ശ്രേഷ്ഠ (His Beatitude) അഭിവന്ദ്യ (His Grace) തുടങ്ങിയ വിശേഷണങ്ങളാണ് സ്ഥാനപ്പേരിനോട് ചേർത്ത് ഉപയോഗിക്കുന്നത്. അതായത് വിശേഷണങ്ങൾ അല്ല ഒരു സഭാധികാരിയെ സ്വതന്ത്ര മേലദ്ധ്യക്ഷനാക്കുന്നത്. നേരെ മറിച്ച് ഭരണഘടന നൽകുന്ന സ്വതന്ത്ര നിലനിൽപ്പാണ്. കാര്യവിചാരക-കൗദാശിക രംഗങ്ങളിൽ മറ്റൊരു സഭാദ്ധ്യക്ഷന്റെ നിയന്ത്രണമോ സഹകരണമോ ഇല്ലാതെ സ്വന്തം സഭയുടെ

ഭരണഘടനപ്രകാരം സകല ആവശ്യങ്ങളും നിറവേറ്റുവാനുള്ള സ്വയംപര്യാപ്തതയാണ് അദ്ദേഹത്തിന്റെ സ്ഥാനത്തിന് അനാശ്രയത്വം നൽകുന്നത്. സഭാദ്ധ്യക്ഷന്റെ പേരിന് ഒരു വിശേഷണവുമില്ലെങ്കിലും സഭ സ്വതന്ത്രവും പ്രധാനമേലദ്ധ്യക്ഷൻ ആത്മീക-കൗദാശിക രംഗങ്ങളിൽ സ്വയം പര്യാപ്തനും ആകാവുന്നതാണ്.

വിശ്വാസസമൂഹത്തിന്റെ കാര്യവിചാരകരും ശുശ്രൂഷകരുമാണ് തങ്ങൾ എന്ന് സ്വയം മനസ്സിലാക്കാൻ സഭാമേലദ്ധ്യക്ഷന്മാർക്ക് സാധിക്കേണ്ടതുണ്ട്. അതിന് സഭാസ്വാതന്ത്ര്യത്തിന്റെ അനിവാര്യത സംബന്ധിച്ചുള്ള ബോദ്ധ്യവും വേദശാസ്ത്രപരമായ വ്യക്തതയുമാണ് സഭയ്ക്ക് ആവശ്യം.

അന്ത്യോഖ്യാ പാത്രിയർക്കീസിനെപ്പറ്റി 1934 ലെ സഭാഭരണഘടനയിലുള്ള പരാമർശങ്ങൾ നീക്കം ചെയ്യണം എന്നത് ശതാബ്ദിയുടെ കാര്യപരിപാടികളിൽ ഒന്നായി കാണുന്നവരുമുണ്ട്. അന്ത്യോഖ്യാപാത്രിയർക്കീസിന്റെ സ്ഥാനം സഭാസംവിധാനത്തിൽ പ്രസക്തി നഷ്ടപ്പെട്ട അവസ്ഥയിലാണ്. 2002 ൽ ബദൽ കാതോലിക്കായെ സൃഷ്ടിച്ച് മലങ്കരസഭാ സംവിധാനത്തിൽ നിന്ന് സ്വയം ബഹിഷ്കൃതനായ സ്ഥിതിക്ക് ഇനി പേരുവെട്ടിയിട്ട് എന്ത് കാര്യം? അദ്ദേഹത്തെ പിന്തുണയ്ക്കുന്ന വിഭാഗം സഭയ്ക്ക് പുറത്തു പോയെങ്കിലും ഭാവിയിൽ എന്തെങ്കിലും സാഹചര്യത്തിൽ അവർ പുനരൈക്യത്തിന് ശ്രമിച്ചാൽ പാത്രിയർക്കീസിനെക്കുറിച്ചുള്ള പരാമർശം ഭരണഘടനയിൽ നിലനിൽക്കുന്നു എങ്കിൽ അതിന് സഹായകമായേക്കുമല്ലോ. സഭയുടെ സ്വാതന്ത്ര്യം പോലെ തന്നെ പ്രധാനമാണ് വിഭക്തസഭയുടെ ഐക്യവും. പാത്രിയർക്കീസ് അനുകൂലികൾ വിഘടിച്ച് നിൽക്കുമ്പോൾ പാത്രിയർക്കീസിനെ സംബന്ധിച്ച ഭരണഘടനയിലെ നിർദ്ദിഷ്ട വകുപ്പുകൾ നിർജ്ജീവമാണ്. എന്നാൽ പാത്രിയർക്കീസ് കക്ഷിക്കാർക്ക് വികാരപക്വതയും ഐക്യതാല്പര്യവും ഭാവിയിൽ എന്നെങ്കിലും ഉണ്ടായാൽ സഭൈക്യത്തിന് മേൽപ്പറഞ്ഞ വകുപ്പുകൾ ഭരണഘടനയിൽ തുടരുന്നത് സഹായകമാകാം. പാത്രിയർക്കീസ് മറുചേരിയിൽ നിന്നിരുന്ന കഴിഞ്ഞ സഭാവഴക്കിന്റെ കാലത്താണല്ലോ അദ്ദേഹത്തെ സംബന്ധിച്ചുള്ള വകുപ്പുകൾ ഭരണഘടനയിൽ എഴുതിച്ചേർത്തത്. ഭരണഘടന രചിച്ചവരും പാസ്സാക്കിയവരും സഭയുടെ സ്വാതന്ത്ര്യത്തോടൊപ്പം ഐക്യവും ആഗ്രഹിച്ചു. പുനരൈക്യ സാധ്യത മുമ്പിൽ കണ്ട് വിവേകപൂർവ്വമായ വകുപ്പുകൾ ചേർത്ത പിതാക്കന്മാരെ ആ വകുപ്പുകൾ നീക്കം ചെയ്ത് എന്തിന് അനാദരിക്കണം? അതുകൊണ്ട് പാത്രിയർക്കീസിനെ സംബന്ധിച്ച വകുപ്പുകൾ നീക്കം ചെയ്യുന്നതിന് ശ്രമം നടത്താതിരിക്കുകയായിരിക്കും ഉത്തമം.

വിശ്വാസസമൂഹത്തിന്റെ കാര്യവിചാരകരും ശുശ്രൂഷകരുമാണ് തങ്ങൾ എന്ന് സ്വയം മനസ്സിലാക്കാൻ സഭാമേലദ്ധ്യക്ഷന്മാർക്ക് സാധിക്കേണ്ടതുണ്ട്. അതിന് സഭാസ്വാതന്ത്ര്യത്തിന്റെ അനിവാര്യത സംബന്ധിച്ചുള്ള ബോദ്ധ്യവും വേദശാസ്ത്രപരമായ വ്യക്തതയുമാണ് സഭയ്ക്ക് ആവശ്യം.

മലങ്കര സഭയുടെ സ്വാതന്ത്ര്യം മലങ്കരസഭയുടെ സമസ്ത സംവിധാനങ്ങൾക്കും പ്രാപ്യമാകേണ്ടതാണ്. ഇത് കാതോലിക്കേറ്റിന്റെ സ്വേച്ഛാധിപത്യമായി വ്യവഹരിക്കാനാവില്ല. കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെ ലഭ്യമായ സ്വാതന്ത്ര്യം മലങ്കരസഭയ്ക്ക് മുഴുവനായി അവകാശപ്പെട്ടതാണ്. അപ്പോഴാണ് സഭ സ്വതന്ത്രമായി എന്ന് പറയാനാവുന്നത്. നേതൃത്വം തദ്ദേശീയമായതുകൊണ്ട് സ്വാഭാവികമായും സ്വാതന്ത്ര്യം നേതൃത്വത്തിന് മാത്രമാവുകയാണ്. അത് സഭയുടെ സ്വാതന്ത്ര്യമായിത്തീരുന്നില്ല. സഭയുടെ സ്വാതന്ത്ര്യം സമം കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യം എന്നു ചിന്തിച്ചാൽ പ്രശ്നമാണ്.

ഭരണക്രമത്തിന്റെ അടിസ്ഥാനത്തിലോ സംവിധാനത്തിന്റെ ഘടനപ്രകാരമോ സഭയെ നിർവ്വചിക്കുന്നതുകൊണ്ടുള്ള കുഴപ്പമാണിത്. കാരണം ഓർത്തഡോക്സ് വീക്ഷണത്തിൽ സഭ ഒരു അധികാരഘടനയല്ല, നേരെ മറിച്ച് ഒരു കൗദാശിക - സാക്ഷ്യസമൂഹമാണ്. അതുകൊണ്ട് ആരാധന നടക്കുന്ന ഓരോ യൂക്കറിസ്റ്റിക് കൂട്ടായ്മയും അതിൽത്തന്നെ സഭയുടെ പൂർണ്ണ രൂപമാണ്. ഈ പൂർണ്ണസഭകളുടെ ഐക്യം സംരക്ഷിക്കപ്പെടുന്നത് എപ്പിസ്കോപ്പേറ്റുമായുള്ള ബന്ധത്തിലാണ്. അതായത് ഒരു സഭയ്ക്കാവശ്യമായ സകല കൗദാശിക-ആത്മീക ക്രമീകരണങ്ങളും എപ്പിസ്ക്കോപ്പായിൽ പൂർണ്ണമാകുന്നു. അതിനു മുകളിൽ ഒരു തട്ട് പൗരസ്ത്യ സഭാശാസ്ത്രത്തിലില്ല. പ്രാദേശിക-ദേശീയ-ആഗോള സഭാതലവന്മാർ സഭയുടെ ഐക്യത്തിന്റെ പ്രതീകങ്ങൾ മാത്രം. അതുകൊണ്ട് കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യം ഭദ്രാസനങ്ങളെയും ഇടവകകളെയും ഭരിക്കലല്ല അവയുടെ സ്വാതന്ത്ര്യം ഉറപ്പാക്കലാണ്. അത് സ്വേച്ഛാധിപത്യ സ്വഭാവമുള്ള ഒരു ഭരണക്രമമല്ല. സഭാസംവിധാനത്തിന് മുഴുവനും ദൗത്യ നിർവ്വഹണത്തിനുള്ള സ്വാതന്ത്ര്യം സൃഷ്ടിക്കലാണ് കാതോലിക്കേറ്റിന്റെ ധർമ്മം.

ഒരു വിദേശമേലദ്ധ്യക്ഷൻ ഭരിക്കുന്ന സഭയിൽ ഭദ്രാസനങ്ങൾക്കും, ഇടവകകൾക്കും കർശനമായ നിയന്ത്രണം അനുഭവപ്പെടുകയില്ല. കാരണം ആ സ്ഥാനിക്ക് ഒരു സൂക്ഷ്മതല ഭരണം (micro-management) പ്രായോഗികമല്ല. എന്നാൽ ഒരു സ്വതന്ത്ര മേലധികാരിക്ക് ഭദ്രാസനങ്ങളിലും ഇടവക

കളിലും ഭരണപരമായ ഇടപെടലുകൾക്ക് അവസരം ഉണ്ടായിരിക്കും. അതായത് സഭാനേതൃത്വം തദ്ദേശീയമാകുമ്പോൾ കീഴ്ഘടകങ്ങളുടെ സ്വാതന്ത്ര്യം പരിമതിപ്പെടുന്നു. സഭാധികാരിയിൽ അധികാര കേന്ദ്രീകരണ സാധ്യത വർദ്ധിക്കുന്നതുകൊണ്ട് നേതൃത്വത്തിന് ലഭിച്ച സ്വാതന്ത്ര്യം കീഴ്ത്തട്ടുകളിൽ ലഭ്യമാകുന്നില്ല എന്നു മാത്രമല്ല ഇടപെടൽ സാധ്യതകൾ വർദ്ധിക്കുകയും ചെയ്യാം. ചുരുക്കിപ്പറഞ്ഞാൽ ശക്തവും അധികാരത്വരയുള്ളതുമായ ഒരു ദേശീയ സഭാനേതൃത്വത്തിന് സഭയുടെ സ്വതന്ത്ര സംവിധാനങ്ങളെ ദുർബലപ്പെടുത്തുവാനുള്ള സാധ്യത കൂടുതലാണ്. അതുകൊണ്ട് കാതോലിക്കേറ്റിന്റെയും സഭാസംവിധാനത്തിന്റെയും സ്വാതന്ത്ര്യം നിലനിർത്തി ഒരു സംപ്രാതൃത്വ ബന്ധമാണ് സഭയിൽ വളർത്തേണ്ടത്. ഇത് സഭയുടെ സ്വാതന്ത്ര്യമെന്ന് സഭാനേതൃത്വം തിരിച്ചറിയുകയും ഇത് നിലനിർത്തുവാൻ നിതാന്ത ജാഗ്രത പുലർത്തുകയും ചെയ്യേണ്ടതുണ്ട്.

സഭയെ ഒരിക്കലും ഒരു ഭരണ അധികാര ഘടനയായി ചിന്തിക്കാനാവില്ല. അധികാരഘടന എന്ന സങ്കല്പം തന്നെ സഭയ്ക്ക് അന്യമാണ്. സഭയുടെ ശുശ്രൂഷകൾ കാര്യക്ഷമവും ക്രമീകൃതവുമായി നിർവ്വഹിക്കുവാൻ മാത്രമാണ് സഭാസംവിധാനത്തിന്റെ ആവശ്യം. എന്നാൽ ആ സാഹചര്യത്തിൽ പോലും നിലവിലിരിക്കുന്ന നിയമങ്ങൾക്കും ചട്ടങ്ങൾക്കും ഒപ്പം ദൈവീക ഇടപെടലുകളും വ്യക്തി-കൂട്ടായ്മകളുടെ സ്വതന്ത്രശുശ്രൂഷകളും ഉൾക്കൊള്ളേണ്ടിവരും. മറ്റൊരു വിധത്തിൽ പറഞ്ഞാൽ സഭ എന്നത് ചട്ടപ്രകാരം മാത്രം നടക്കുന്ന ഒരു സംഘടനയോ, കർശന അച്ചടക്കം നിലനിൽക്കുന്ന ഒരു ഡിപ്പാർട്ടുമെന്റൽ സംവിധാനമോ അല്ല. സഭാധികാരികളുടെ വരുതിക്കപ്പുറം ദൈവം പ്രത്യേകം വിളിക്കുന്ന വ്യക്തികളുടെയോ കൂട്ടായ്മകളുടെയോ ശുശ്രൂഷകൾക്ക് സഭാസംവിധാനത്തിൽ ഇടം (space) ലഭിക്കേണ്ടതുണ്ട്. ഇങ്ങനെയാണ് ഘടനയും (structure) ചാലകത്വവും (charisma) തമ്മിൽ ക്രിയാത്മകമായി സഹകരിക്കുന്നത്. ഘടനയുടെ ആധിപത്യ സ്വഭാവം മൂലം ഉണ്ടാകുന്ന മൃത-നിശ്ചലാവസ്ഥയിൽ നിന്ന് സഭയെ രക്ഷിക്കുന്നത് ദൈവ-ദൈവനിവേശിത ഇടപെടലുകളാണ്. കാതോലിക്കേറ്റ് വഴി സഭയ്ക്ക് ലഭിക്കുന്ന സ്വാതന്ത്ര്യം ഉപയോഗപ്പെടുത്തി സഭ വൈവിധ്യവും ചാലകത്വവും പ്രകടമാക്കുന്ന സമൂഹമാകേണ്ടതുണ്ട്.

സഭ സജീവമാകുന്നത് സഭയുടെ ശുശ്രൂഷകൾ അർത്ഥവത്തായി നിർവ്വഹിക്കപ്പെടുമ്പോഴാണ്. അവയ്ക്ക് പ്രാമുഖ്യം നഷ്ടപ്പെട്ട് സഭാസ്ഥാനികൾക്ക് പ്രാമുഖ്യം വർദ്ധിക്കുമ്പോഴാണ് സഭയിൽ പ്രതിസന്ധികൾ രൂപപ്പെടുന്നത്. അപ്പോൾ സഭാധികാരികളോടുള്ള ബന്ധത്തിൽ ചേരിതിരിവുകൾ പ്രത്യക്ഷപ്പെടുകയും ചെയ്യും. അധികാരഭ്രമം വർദ്ധിക്കുമ്പോൾ തങ്ങളുടെ അധികാരപരിധിയിൽ തങ്ങളുടെ അനുവാദപ്രകാരമല്ലാതെ ഒന്നും സംഭവിക്കുവാൻ അനുവദിക്കുകയില്ല. അങ്ങനെ സഭയുടെ ശുശ്രൂഷകൾ വിസ്മരിക്കപ്പെടുന്നു. എന്നാൽ ശുശ്രൂഷയ്ക്കും സാക്ഷ്യത്തിനുമാണ് പ്രാധാന്യമെങ്കിൽ അധികാരപ്രയോഗവും, വിലക്കും, മൂക്കുകയറിടീലും കുറയും. സ്ഥാനികൾക്ക് അധികാരം വർദ്ധിക്കുകയും , ശുശ്രൂഷകൾ തങ്ങളുടെ നിയന്ത്രണത്തിലേ നടക്കാവൂ എന്ന ശാഠ്യം വരികയും ചെയ്താൽ ശുശ്രൂഷാജീവിതം തടസ്സപ്പെടും. യേശുവിന്റെ ശിഷ്യന്മാർ ഗുരുവിന്റെ അനുവാദം കൂടാതെ നടന്നിരുന്ന സമാനശുശ്രൂഷകൾ നടത്തുന്നത് തടയണം എന്ന് ആവശ്യപ്പെട്ടപ്പോൾ അതിന് വഴങ്ങാതിരുന്നത് ശ്രദ്ധിക്കുക. തങ്ങളുടെ സമ്മതം കൂടാതെ ഗുരുവിന് തൈലം പൂശാൻ ശ്രമിച്ച സ്ത്രീയെ ശിഷ്യാധികാരികൾ തടസ്സപ്പെടുത്താൻ ശ്രമിച്ചപ്പോൾ അവളെ വെറുതെ വിടാൻ യേശു കർശനമായി താക്കീത് നല്കിയ സംഭവം ഇതിനോടനുബന്ധിച്ച് ഓർക്കേണ്ട കാര്യമാണ്. സഭയുടെ ശുശ്രൂഷകളാണ് സഭയെ സഭയാക്കുന്നത്. ശുശ്രൂഷകർ അതിനുള്ള മാധ്യമങ്ങൾ മാത്രമാണ്. ശുശ്രൂഷകർ അഥവാ സ്ഥാനികൾ സഭയുടെ കേന്ദ്രമായി മാറിയാൽ ശുശ്രൂഷകൾ അവഗണിക്കപ്പെടും, സഭാജീവിതം ജീർണ്ണിക്കുകയും ചെയ്യും. അതായത് ശുശ്രൂഷകൾക്കും ദൗത്യനിർവ്വഹണത്തിനും പ്രാമുഖ്യമുണ്ടാകുമ്പോൾ സഭ സജീവമാകും. അതാണ് സ്വാതന്ത്ര്യത്തിന്റെ ശതാബ്ദി ആഘോഷിക്കുന്ന ഈ സഭയിൽ നടക്കേണ്ടത്. അതുകൊണ്ട് സഭാശുശ്രൂഷകൾ നിർവിഘ്നം നിർവ്വഹിക്കപ്പെടുവാൻ സാഹചര്യമൊരുക്കുകയാണ് സഭാസ്വാതന്ത്ര്യത്തിന്റെ ആഘോഷപരിപാടികളുടെ പ്രധാന കാര്യപരിപാടിയായി പരിണമിക്കേണ്ടത്.



> ഓർത്തഡോക്സ് വീക്ഷണത്തിൽ സഭ ഒരു അധികാരഘടനയല്ല, നേരെ മറിച്ച് ഒരു കൗദാശിക - സാക്ഷ്യസമൂഹമാണ്. അതുകൊണ്ട് ആരാധന നടക്കുന്ന ഓരോ യൂക്കറിസ്റ്റിക് കൂട്ടായ്മയും അതിൽത്തന്നെ സഭയുടെ പൂർണ്ണ രൂപമാണ്. ഈ പൂർണ്ണസഭകളുടെ ഐക്യം സംരക്ഷിക്കപ്പെടുന്നത് എപ്പിസ്കോപ്പേറ്റുമായുള്ള ബന്ധത്തിലാണ്.

## മലങ്കര ഓർത്തഡോക്സ് സഭയുടെ സ്വത്തുക്കളിന്മേൽ യാക്കോബായ സഭയ്ക്ക് അവകാശമില്ല.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സ്വത്തുക്കളിന്മേൽ 2002 ൽ രൂപീകൃതമായ യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭയ്ക്ക് യാതൊരു അവകാശവുമില്ലെന്ന് മൂവാറ്റുപുഴ അരമന കത്തീഡ്രൽ നിർമ്മാണവുമായി ബന്ധപ്പെട്ട് യാക്കോബായ വിഭാഗം മെത്രാപ്പോലീത്ത മാത്യൂസ് മാർ ഇവാനിയോസ് കൊടുത്ത അപ്പീൽ തള്ളിക്കൊണ്ട് തദ്ദേശസ്വയംഭരണ സ്ഥാപനങ്ങൾക്കുവേണ്ടിയുള്ള ട്രിബ്യൂണൽ കെ. എം. ബാലചന്ദ്രൻ വിധിച്ചു. മലങ്കരസഭാകേസിൽ 1995 ൽ ഉണ്ടായ സുപ്രീം കോടതി വിധിയോടെ അതുവരെ ഉണ്ടായിരുന്ന സഭയുടെ എല്ലാ സ്വത്തുക്കളും സ്ഥാപനങ്ങളും സഭയുടെ ഉടമസ്ഥതയിൽ വന്നു എന്നും യാക്കോബായ സുറിയാനി സമുദായത്തിനുവേണ്ടി എന്ന് ആധാരത്തിൽ എഴുതിയിരിക്കുന്നതുകൊണ്ട് പ്രസ്തുത സ്വത്ത് 2002 ലെ യാക്കോബായ സഭയുടെ സ്വത്ത് ആകുന്നില്ലെന്നും കോടതി നിരീക്ഷിച്ചു. അതുകൊണ്ട് തന്നെ മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ പൂർവ്വപിതാക്കന്മാർ സമ്പാദിച്ച മൂവാറ്റുപുഴ അരമനയുടെയും സ്ഥലങ്ങളുടെയും അവകാശി മലങ്കരസഭയുടെ കാതോലിക്കയാൽ നിയമിതനായ മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്തനാസ്യോസ് ആണ് എന്ന സുപ്രധാനമായ വിധിന്യായത്തിലൂടെ കോടതി വ്യക്തമാക്കി. യാക്കോബായ വിഭാഗം സുപ്രീം കോടതിവിധിയും നിർദ്ദേശങ്ങളും അംഗീകരിക്കാത്ത സമൂഹമാണ് എന്നതാണ് ഇത്തരത്തിലുള്ള ഹർജി ഉടലെടുക്കാൻ കാരണമെന്നും കോടതിവിധി പ്രകാരം നിലവിൽ വന്ന സഭാസംവിധാനത്തിനല്ലാതെ മറ്റാർക്കും ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അധികാരത്തെയോ മെത്രാപ്പോലീത്തായ്ക്ക് ലഭിച്ച കെട്ടിട നിർമ്മാണ അനുവാദത്തെയോ ചോദ്യം ചെയ്യാൻ സാധിക്കില്ല. മൂവാറ്റുപുഴ മുനിസിപ്പാലിറ്റിയിൽ നിന്ന് കത്തീഡ്രൽ നിർമ്മാണത്തിന് ലഭിച്ച കെട്ടിട നിർമ്മാണ അനുവാദത്തിന്റെ അടിസ്ഥാനത്തിൽ പള്ളിപണി തുടരാമെന്നും പള്ളിയുടെ നിർമ്മാണത്തിന് ലഭിച്ച കെട്ടിട നിർമ്മാണ അനുവാദത്തിന്റെ അടിസ്ഥാനത്തിൽ പള്ളി പണി തുടരാമെന്നും പള്ളിയുടെ നിർമ്മാണത്തിൽ മുനിസിപ്പൽ സെക്രട്ടറിയോ അദ്ദേഹത്തിന്റെ ഓഫീസർമാരോ പള്ളി നിർമ്മാണത്തിൽ പ്രകടമായ നിയമലംഘനം ഇല്ലാതെ യാതൊരു തരത്തിലുള്ള ഇടപെടലും തടസ്സങ്ങളും സൃഷ്ടിക്കരുതെന്നും വിധി ന്യായത്തിൽ കോടതി വ്യക്തമാക്കി.

## പാത്രിയർക്കീസ് പരുമലയിൽ

അബ്ദേദമ്ശിഹൊ പാത്രിയർക്കീസ് ബാവാ അവർകൾ മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെയും റമ്പാന്മാർ, കശ്ശീശന്മാർ, ശെമ്മാശന്മാർ മുതലായവരുടെയും സഹകരണത്തോടുകൂടെ പരേതനായ നി.വ.ദി.ശ്രീ. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളാൽ മനോഹരമായി പണികഴിപ്പിച്ചിരന്നതും പാത്രിയർക്കീസ് ബാവായെക്കൊണ്ടു കൂദാശ ചെയ്യിപ്പിക്കാനായി കാംക്ഷിച്ചിരുന്നതുമായ പരമല സെമിനാരി സെഹയോൻപള്ളി ഇന്നേദിവസമായ മറുരൂപ പെരുന്നാളിൽ ദൈവമാതാവിന്റേയും ശ്ലീഹാമാരുടെ തലവന്മാരായ മാർ പത്രോസിന്റെയും മാർ പൗലൂസിന്റെയും ഇൻഡ്യയുടെ കാവൽക്കാരനായ മാർ തോമാശ്ലീഹായുടെയും നാമത്തിൽ കൂദാശ നടത്തിയിരിക്കുന്നു. കൂദാശയും പള്ളിയുടെ വാതിലുകളുടെ മൂറോൻ എന്ന പരിശുദ്ധ തൈലം കൊണ്ട് കുരിശടയാളം വരയ്ക്കുന്നതിനായി മൂന്നു സ്ഥലത്ത് മേശയുടെ പുറത്തു വയോവൃദ്ധനായ പാത്രിയർക്കീസ് ബാവ കയറുകയുണ്ടായി. പള്ളി കൂദാശയും കുർബ്ബാനയും കഴിഞ്ഞശേഷം ബാവാ അവറുകൾ ഇപ്രകാരം കല്പിച്ചു. ഈ ഭവനം പണിയിച്ച മാർഗ്രീഗോറിയോസിന്റെ നാമം എന്നേക്കും ഓർക്കപ്പെടട്ടെ. ഇതിനെ അലങ്കരിച്ച മാർ ദിവന്നാസ്യോസ് വാഴ്ത്തപ്പെട്ടവനാകട്ടെ. മാർ ഗ്രീഗോറിയോസിന്റെ ഓർമ്മ അനുഗ്രഹത്തിനായിരിക്കട്ടെ. അദ്ദേഹത്തിന്റെ പ്രാർത്ഥന നമ്മോടുകൂടി ഉണ്ടായിരിക്കട്ടെ. (മലയാള മനോരമ, 1912 ഓഗസ്റ്റ് 31)

# കള്ള ആധാരം :
# മാർ ഇവാനിയോസിനെതിരെ കേസ്സ്

തൊടുപുഴ: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്ത പൗലോസ് മാർ ഫിലക്സിനോസിന്റെ (ശ്രേഷ്ഠ ബെസേലിയോസ് പൗലോസ് ദ്വിതീയൻ) പേരിലുണ്ടായിരുന്ന തൊടുപുഴ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ തൊടുപുഴ സബ് രജിസ്റ്ററിലെ 1954 ലെ 5078–ാം നമ്പർ ദാനയാധാരം നഷ്ടപ്പെട്ടുപോയി എന്ന് കളവുപറഞ്ഞ്, എം.സി. ഷിബു മാമലക്കുന്നത്ത്, ബെന്നി ഏലിയാസ് അപ്പോഴത്ത് എന്നിവരുടെ പേരിലേക്ക് യാക്കോബായ ക്രിസ്ത്യാനി സഭയുടെ മാത്യൂസ് മാർ ഇവാനിയോസ് മെത്രാപ്പോലീത്ത 2004 ൽ തൊടുപുഴ സബ്രജിസ്റ്ററിൽ 3964–ാം നമ്പറായി ഒരു ദാനയാധാരം രജിസ്റ്റർ ചെയ്യുകയുണ്ടായി. ഇതിനെ ചോദ്യം ചെയ്ത മലങ്കര ഓർത്തഡോക്സ് സഭയുടെ കണ്ടനാട് ഭദ്രാസനാധിപൻ ഡോ. തോമസ് മാർ അത്താനാസ്യോസ് തൊടുപുഴ സി.ജെ. എം. കോടതിയിൽ കൊടുത്ത ഹർജിയിൽ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെും എം. സി. ഷിബുവിന്റെയും, ബെന്നി ഏലിയാസിന്റെയും പേരിൽ ഗൂഢാലോചന നടത്തി വ്യാജ പ്രമാണമുണ്ടാക്കി വഞ്ചന നടത്തിയതിന് CC 85/2012 -ാംനമ്പരായി കേസ്സെടുത്ത് വിചാരണ ചെയ്യുന്നതിന് സമൻസ് അയയ്ക്കുവാൻ തൊടുപുഴ ചീഫ് ജുഡീഷ്യനൽ മജിസ്ട്രേറ്റ് ഫെലിക്സ് മേരീദാസ് ഉത്തരവിട്ടു. പൗലോസ് മാർ ഫീലക്സിനോസിന്റെ പേരിലുള്ള ടി ആധാരത്തിന്റെ ഒറിജിനൽ ഡോ. തോമസ് മാർ അത്താനാസ്യോസിന്റെ കൈവശം ഇരിക്കുമ്പോഴാണ് കള്ളയാധാരം ചമച്ച് തട്ടിപ്പുശ്രമം നടത്തിയത്. ഹർജിക്കാരനുവേണ്ടി അഡ്വ. പി. എം. ജോസഫ്, ജെയിംസ് ജോൺ എന്നിവർ ഹാജരായി.



# മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനം ഒരു ചരിത്രാവലോകനം

ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, വൈദികട്രസ്റ്റി

ക്രിസ്തു ശിഷ്യനായിരുന്ന മാർ തോമ്മാശ്ലീഹായാൽ എ. ഡി. 52 ൽ സ്ഥാപിതമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1960 വർഷത്തെ സുദീർഘമായ ചരിത്രത്തിൽ തങ്കലിപികളിൽ രേഖപ്പെടുത്തപ്പെടേണ്ട ദിനമാണ് 1912 സെപ്റ്റംബർ 15. പുണ്യ പുരാതനമായ കിഴക്കിന്റെ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിതമായ ദിനമാണത്. പിതാക്കന്മാരുടെ അക്ഷീണ പരിശ്രമത്തിന്റെ ഫലമായി സ്ഥാപിതമായ ഈ ഉന്നത പൗരോഹിത്യ സ്ഥാനത്തിന്റെ പ്രാധാന്യം സഭയ്ക്ക് ഒരിക്കലും വിസ്മരിക്കാനാവില്ല. ആ മഹത് സംഭവത്തിന്റെ ശതാബ്ദി ആഘോഷിക്കയാണല്ലോ നമ്മൾ. മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിന് ഈ സ്ഥാനത്തിന്റെ സ്ഥാപനം എത്ര മാത്രം അനിവാര്യമായിരുന്നു എന്നു ചിന്തിക്കുമ്പോഴാണ് ശതാബ്ദി ആഘോഷങ്ങളുടെ പ്രസക്തി വെളിപ്പെടുന്നത്.

വിവിധ കാലഘട്ടങ്ങളിൽ വിവിധ വിദേശ ശക്തികൾക്ക് കീഴ്പ്പെട്ടിരിക്കേണ്ടി വന്നതിനാൽ മലങ്കര സഭ അനുഭവിക്കേണ്ടി വന്നിട്ടുള്ള തിക്താനുഭവങ്ങൾ വളരെയായിരുന്നു. പേർഷ്യൻ മെത്രാന്മാർ മലങ്കരയിൽ ആധിപത്യം പുലർത്തിയിരുന്ന കാലമത്രയും (എ. ഡി 4-ാം നൂറ്റാണ്ടു മുതൽ) ഒരു നാട്ടുകാരന് മേല്പട്ടസ്ഥാനം സ്വപ്നം കാണുവാനുള്ള അവകാശംപോലും ഉണ്ടായിരുന്നില്ല. പേർഷ്യയിൽ നിന്നു വന്ന ഒരു മെത്രാൻ കാലം ചെയ്താൽ അടുത്തയാൾക്കായി ഒരു പക്ഷെ ദീർഘനാൾ കാത്തിരിക്കണമായിരുന്നു. ആ കാലങ്ങളിൽ സഭയുടെ മേൽനോട്ടത്തിന് അർക്കദിയാക്കോൻ എന്ന നാട്ടുസ്ഥാനി ഉണ്ടായിരുന്നു എന്ന് ആശ്വസിക്കാം. പിന്നീടു വന്ന പോർട്ടുഗീസുകാരും (16-ാംനൂറ്റാണ്ട്) ഈ സഭയെ പീഡിപ്പിക്കുകയാണ് ചെയ്തത്. അന്ത്യോഖ്യൻ ബന്ധം ആരംഭിച്ചതുമുതൽ (17-ാം നൂറ്റാണ്ട്) നാട്ടുമെത്രാന്മാർ ഉണ്ടായിരുന്നു എങ്കിലും സഭയുടെ സ്വാതന്ത്ര്യം അവരും അംഗീകരിച്ചു തന്നിരുന്നില്ല. മലങ്കരസഭയിലെ മെത്രാന്മാരെ അന്ത്യോഖ്യൻ പിതാക്കന്മാരുടെ തന്നിഷ്ടം പോലെ ആക്കുകയും നീക്കുകയും ചെയ്യുന്നതിൽ യാതൊരു വൈമനസ്യവും അവർ കാണിച്ചിരുന്നില്ല.

പൂർണ്ണസ്വാതന്ത്ര്യത്തിന്റെ ആവശ്യത്തെക്കുറിച്ച് എക്കാലവും ചിന്തിച്ചിരുന്ന സഭാ നേതാക്കൾ, മെത്രാന്മാരെ വാഴിക്കുവാനും, മൂറോൻകൂദാശ ചെയ്യുവാനും എല്ലാം അധികാരമുള്ള ഒരു ഉന്നത പൗരോഹിത്യ സ്ഥാനി മലങ്കരയിൽ ഉണ്ടാകുന്നതിനുവേണ്ട പ്രത്യക്ഷ പരിശ്രമങ്ങൾ 19-ാം നൂറ്റാണ്ട് മുതൽ ആരംഭിച്ചു. ഒരു കാതോലിക്കായോ, മഫ്രിയാനായോ ഈ സഭയിൽ ഉണ്ടാകുന്നതിനു വേണ്ടി അന്ത്യോഖ്യ പാത്രിയർക്കീസന്മാരുമായി ആദ്യകാലത്ത് എഴുത്തുകുത്തുകൾ നടത്തിയ രണ്ടു പിതാക്കന്മാരായിരുന്നു വട്ടശേരിൽ ഗീവർഗീസ് മല്പാനും, കോനാട്ട് മാത്തൻ മല്പാനും, എന്നാൽ ആ കാലത്തെല്ലാം അന്ത്യോഖ്യ പാത്രിയർക്കീസന്മാർ നമ്മുടെ ആവശ്യം നിരാകരിച്ചിട്ടേയുള്ളു. നവീകരണ പ്രസ്ഥാനത്തിന്റെ സ്ഥാപകനായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ് 1841 ൽ മർദീനിൽ പോയി അന്ത്യോഖ്യ പാത്രിയർക്കീസിൽ നിന്ന് നേരിട്ട് മേൽപ്പട്ട സ്ഥാനം സ്വീകരിച്ചതുമുതൽ മലങ്കരയിലെ മേൽപ്പട്ട സ്ഥാനികൾ പാത്രിയർക്കീസിൽ നിന്ന് നേരിട്ട് പട്ടം സ്വീകരിക്കുന്ന പതിവ് ആരംഭിച്ചതുകൊണ്ടാണ് നമ്മുടെ ഈ ആവശ്യം ഇരന്നു വാങ്ങേണ്ട

ദുസ്ഥിതി സംജാതമായത്.

പൂർണ്ണസ്വാതന്ത്ര്യമുള്ള ഒരു കാതോലിക്കേറ്റ് ഉണ്ടാകുവാൻ പ്രയാസമാണെന്ന് കണ്ട പിതാക്കന്മാർ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് V ന് ബഹുമാന സൂചകമായിട്ടെങ്കിലും മഫ്രിയാനാ എന്നോ, റീശ് എപ്പിസ്ക്കോപ്പ എന്നോ ഒരു പേരെങ്കിലും കൊടുക്കണമെന്ന് ആഗ്രഹിച്ചു. പക്ഷെ അതിനും അന്ത്യോഖ്യൻ പിതാക്കന്മാർ സമ്മതിച്ചില്ല. അന്ത്യോഖ്യ പാത്രിയർക്കീസ് ആയിരുന്ന ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ II ന്റെ ഭരണകാലത്തും (1895-1906) നമ്മുടെ ആവശ്യം ഉന്നയിച്ചിരുന്നു എങ്കിലും അദ്ദേഹവും എതിരായ പ്രതികരണമാണ് തന്നത്.

തുർക്കി സുൽത്താൻ, അബ്ദൽ മ്ശീഹാ II ന് അനുകൂലമായി നൽകിയിരുന്ന ഫിർമാൻ (രാജകീയ വിളമ്പരം) 1906 ൽ പിൻവലിച്ചതോടെ അദ്ദേഹത്തിനു ഭരണം നടത്തുവാൻ നിർവാഹമില്ലാതെ വന്നതിനാൽ പാത്രിയർക്കാസ്ഥാനം ഒഴിഞ്ഞുകൊടുക്കേണ്ടിവന്നു. പിന്നീട് പാത്രിയർക്കീസായി അവരോധിതനായ അബ്ദള്ള 1909 ൽ മലങ്കരയിൽ എഴുന്നള്ളുകയും ഇവിടുത്തെ സഭാഭരണത്തിൽ അനാവശ്യമായി ഇടപെടുകയും, 1911 ൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന വട്ടശേരിൽ മാർ ദിവന്നാസ്യോസ് VI നെ അകാരണമായി മുടക്കുകയും ചെയ്തപ്പോൾ പ്രശ്നങ്ങൾ രൂക്ഷമായി. അകാരണമായാണ് മലങ്കര മെത്രാപ്പോലീത്തയെ മുടക്കിയത് എന്നതിനാൽ സഭാമക്കളിൽ ഭൂരിഭാഗവും ആ മുടക്കിനെ അംഗീകരിക്കുവാൻ തയ്യാറായില്ല. തന്നെയുമല്ല തന്റെ ഇംഗിതത്തിനു വഴങ്ങാത്ത മലങ്കര സഭയ്ക്കുവേണ്ടി ഇനി മെത്രാന്മാരെ വാഴിക്കുവാൻപോലും പാത്രിയർക്കീസ് കൂട്ടാക്കാതെ വന്നേക്കാമെന്ന ചിന്തയും സഭാപിതാക്കന്മാരെ ആകുലചിത്തരാക്കി.

*അന്ത്യോഖ്യൻ നേതാക്കളുടെ കരാളഹസ്തങ്ങളിൽ ഒതുങ്ങാത്ത, പൂർണ്ണ സ്വാതന്ത്ര്യമുള്ള ഒരു ഉന്നത പൗരോഹിത്യ സ്ഥാനി മലങ്കരയിൽ ഉണ്ട് എങ്കിൽ മാത്രമേ സഭയുടെ നിലനിൽപ്പു തന്നെ സാധ്യമാകൂ എന്ന ബോധ്യം പിതാക്കന്മാർക്കുണ്ടായി.*

അന്ത്യോഖ്യൻ നേതാക്കളുടെ കരാളഹസ്തങ്ങളിൽ ഒതുങ്ങാത്ത, പൂർണ്ണ സ്വാതന്ത്ര്യമുള്ള ഒരു ഉന്നത പൗരോഹിത്യ സ്ഥാനി മലങ്കരയിൽ ഉണ്ട് എങ്കിൽ മാത്രമേ സഭയുടെ നിലനിൽപ്പുതന്നെ സാധ്യമാകൂഎന്ന ബോധ്യം പിതാക്കന്മാർക്കുണ്ടായി. കാര്യങ്ങൾ അബദൽ മ്ശീഹാ II നെ അറിയിക്കുവാൻ തീരുമാനമായി. അബ്ദള്ള പാത്രിയർക്കീസ് ഈ സഭയോടു ചെയ്ത ക്രൂരതകൾ മനസിലാക്കിയ മുൻ പാത്രിയർക്കീസ് ഈ ആപൽ ഘട്ടത്തിൽ സഭയെ സഹായിക്കാമെന്ന് ഏറ്റു. പാത്രിയർക്കീസായി ഭരണം നടത്തിയിരുന്നപ്പോൾ ഒരു ഉന്നത മേൽപ്പട്ട സ്ഥാനിയേയും മലങ്കരയ്ക്കു നൽകാൻ കൂട്ടാക്കാതിരുന്ന അതേ ആൾതന്നെ സ്ഥാനഭ്രഷ്ടനായ ശേഷം എന്തുകൊണ്ട് തന്റെ അഭിപ്രായം മാറ്റി എന്ന ചോദ്യം പലരും ഉന്നയിക്കാറുണ്ട്. അബ്ദള്ളാ പാത്രിയർക്കീസ് അകാരണമായി മലങ്കര സഭയെ ഉപദ്രവിക്കുവാനും നശിപ്പിക്കുവാനും ഒരുമ്പെട്ട സാഹചര്യത്തിലാണ് ഈ മനംമാറ്റം സംഭവിച്ചത് എന്ന് അബദൽ മ്ശീഹാ ഒന്നാം കാതോലിക്കായ്ക്കു നൽകിയ കൽപ്പനയിൽ വ്യക്തമാക്കുന്നുണ്ട്. ഭരിക്കുന്ന പാത്രിയർക്കീസിന്റെ പിടിവാശിമൂലം ഒരു സഭ മെത്രാന്മാരില്ലാതെ നശിക്കരുത് എന്ന ചിന്തയിലാണ് മെത്രാന്മാരെ വാഴിക്കുവാനും, മൂറോൻ കൂദാശചെയ്യുവാനും എല്ലാം അധികാരമുള്ള ഒരു സ്ഥാനിക്ക് പട്ടം നൽകാൻ അദ്ദേഹം തീരുമാനിച്ചത്. ഇനിമുതൽ അന്ത്യോഖ്യ പാത്രിയർക്കീസന്മാരെ ആശ്രയിക്കേണ്ടിവരാതെ കാതോലിക്കസ്ഥാനം പോലും ഒഴിയുമ്പോൾ പുതിയ ആളെ വാഴിക്കുവാനുള്ള അധികാരവും മലങ്കരസഭയ്ക്കു നൽകി. അങ്ങിനെ 19-ാം നൂറ്റാണ്ടിൽ മാത്യൂസ് അത്താനാസ്യോസ് തുടങ്ങിവച്ച ഒരു പതിവിന് അറുതിവരുകയും ചെയ്തു.

അബ്ദള്ള പാത്രിയർക്കീസിന്റെ വരവും, അതേതുടർന്നുണ്ടായ അനിഷ്ടസംഭവങ്ങളുമാണ് കാതോലിക്കേറ്റ് സ്ഥാപനത്തിൻരെ പെട്ടന്നുണ്ടായ കാരണമെങ്കിലും, മലങ്കരസഭയുടെ പിതാക്കന്മാർ ഏറെനാളായി ആഗ്രഹിക്കുകയും അതിനുവേണ്ടി പരിശ്രമിക്കയും ചെയ്ത സംഭവമാണ് 1912ൽ നടന്നത്. സ്ഥാനഭ്രഷ്ടനാക്കപ്പെട്ട ഒരു പാത്രിയർക്കീസാണ് അതു നിർവഹിച്ചത് എന്നതുകൊണ്ട് ഒരുകുറവും ആ സ്ഥാനത്തിന് ഇല്ല. കാരണം സ്ഥാനഭൃഷ്ടനാക്കപ്പെട്ടപ്പോൾ ഭരണം നഷ്ടപ്പെട്ടു എന്നല്ലാതെ ആത്മീക ന്ൽവരങ്ങൾക്ക് യാതൊരു ന്യൂനതയും സംഭവിച്ചിരുന്നില്ല. ഏതെങ്കിലും സുന്നഹദോസ് കൂടി അദ്ദേഹത്തെ മുടക്കിയതായി ഇന്നുവരെ ഒരുരേഖയും വെളിച്ചത്തുവന്നിട്ടില്ല. ഭരണത്തിൽ നിന്നു വിരമിച്ച എത്രയോ മെത്രാന്മാർ കേരളത്തിലുണ്ട്. അവരെല്ലാം നടത്തുന്ന കൂദാശകൾക്ക് എന്തെങ്കിലും ന്യൂനതയുണ്ടോ?

ഇനി അബ്ദൽ മ്ശീഹാ 1912 ൽ മലങ്കരയിൽ സ്ഥാപിച്ച കിഴക്കിന്റെ കാതോലിക്ക സ്ഥാനത്തിന്റെ ഉത്ഭവവും ചരിത്രവും അൽപമായി പരിശോധിക്കാം.



എബ്രായ രചിച്ച ഹൂദായകാനോൻ എന്നപുസ്തകത്തിന്റെ വ്യാജരൂപത്തിലാണ് കാതോലിക്ക കീഴ്സ്ഥാനിയാണ് എന്ന് പരാമർശിക്കപ്പെട്ടിരിക്കുന്നത്. പതിനെട്ടക്കം കാനോൻ എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന ഈ രേഖ വ്യാജമാണ് എന്ന് 1958 ലെ സുപ്രീംകോടതി വിധിയിൽ അസന്നിഗ്ദമായി തെളിയിക്കപ്പെട്ടിട്ടുള്ളതാണ്. ഈ രേഖ യധാർത്ഥമായതെന്ന് ഇപ്പഴും നടിക്കുന്നവരാണ് കാതോലിക്ക കീഴ്സ്ഥാനിയാണ് എന്ന് ആവർത്തിച്ചുകൊണ്ടിരിക്കുന്നത്.

5-ാം നൂറ്റാണ്ടിന്റെ അവസാനത്തോടെ പേർഷ്യൻ സഭ നെസ്തോറിയ വിശ്വാസം സ്വീകരിക്കയും പിൽക്കാലത്ത് കാതോലിക്ക എന്ന സ്ഥാനപ്പേര് അവർ ഉപേക്ഷിക്കയും ചെയ്തു.

**കാതോലിക്കേറ്റിന്റെ ഉത്ഭവവും വളർച്ചയും.**

എ. ഡി. 4-ാം നൂറ്റാണ്ടോടെ റോമാസാമ്രാജ്യത്തിലെ പ്രധാന നഗരങ്ങളിലെ മെത്രാന്മാർ അധികാരത്തിൽ വളർന്ന് പാത്രിയർക്കീസന്മാർ എന്ന നാമം എടുക്കുവാൻ തുടങ്ങി. ക്രമേണ തങ്ങൾക്കു ചുറ്റുമുള്ള വലിയൊരു പ്രദേശത്തെ മെത്രാന്മാരുടെമേൽ ഇവർ ആധിപത്യം പുലർത്തുവാനും തുടങ്ങി. ഏതാണ്ട് ഇതേകാലത്തുതന്നെ റോമാസാമ്രാജ്യത്തിനു പുറത്ത് പ്രധാന നഗരങ്ങളിലെ മെത്രന്മാർ ക്രമേണ ആർജിച്ച നാമമാണ് കാതോലിക്കാ.

പേർഷ്യൻ സാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്ന സെലൂക്യ-ടെസിഫോണിലെ മെത്രാനാണ് ആദ്യം കാതോലിക്ക എന്ന പേരെടുത്തത്. ഈ പേര് എന്ന് ഉപയോഗത്തിൽ വന്നു എന്ന് കൃത്യമായി പറയാൻ പ്രയാസമാണെങ്കിലും, 4-ാം നൂറ്റാണ്ടിൽ തന്നെ സെലൂക്യയിലെ മെത്രാന് “കിഴക്കിന്റെ കാതോലിക്കാ” എന്ന പര് ഉറച്ചു കഴിഞ്ഞിരുന്നു. 410, 420, 424 എന്നീ വർഷങ്ങളിൽ സമ്മേളിച്ച പേർഷ്യൻ സുന്നഹദോസുകൾ കാതോലിക്കായുടെ അധികാരാവകാശങ്ങൾ നിജപ്പെടുത്തി.

വിപുലമായ അധികാരാവകാശങ്ങളാണ് കാതോലിക്കായ്ക്ക് നൽകപ്പെട്ടത്. അദ്ദേഹത്തിനു കീഴിലുള്ള മറ്റു മെത്രാന്മാരുടെ മേൽ കുറ്റാരോപണമുണ്ടായാൽ അതു തീർക്കുവാൻ കാതോലിക്കായ്ക്ക് അധികാരമുണ്ട്. എന്നാൽ കാതോലിക്കായുടെമേൽ കുറ്റാരോപണമുണ്ടായാൽ അത് ക്രിസ്തുവിന്റെ കോടതിയിൽ മാത്രം വിസ്തരിക്കപ്പെടണം എന്നതാണ് 424 ലെ മർക്കബ്ത്ത സുന്നഹദോസ് നിശ്ചയം. ചിലകാഘട്ടങ്ങളിൽ അന്ത്യോഖ്യ പാത്രിയർക്കീസന്മാർ കിഴക്കിന്റെ കാതോലിക്കായുടെ മേൽ ചില അവകാശവാദങ്ങൾ സ്ഥാപിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. ഇത്തരം ഇടപെടലുകളുടെ ദുഷ്ടലാക്ക് മനസിലാക്കി, അന്ത്യോഖ്യ പോലുള്ള റോമൻ സാമ്രാജ്യത്തിലെ സഭാനേതാക്കൾ തങ്ങളുടെ സഭാകാര്യങ്ങളിൽ ഇടപെട്ടുകൂടാ എന്ന് പേർഷ്യൻ സുന്നഹദോസ് തീരുമാനിച്ചു.

മർക്കബ്ത്ത സുന്നഹദോസിന്റെ ഈ തീരുമാനം കണ്ടില്ല എന്നു നടിക്കുന്ന ചില ചിരിത്രകാരന്മാർ, കാതോലിക്കാ എക്കാലവും അന്ത്യോഖ്യ പാത്രിയർക്കീസിനു കീഴ്പ്പെട്ടിരുന്നു എന്ന് സമർത്ഥിക്കുവാൻ ശ്രമിക്കുന്നുണ്ട്. ഇതിന് അവർ ഉപയോഗിക്കുന്ന ചരിത്രതെളിവ് 19-ാം നൂറ്റാണ്ടിൽ മലങ്കരയിൽ ഉണ്ടാക്കിയ ഒരു വ്യാജരേഖയാണെന്ന കാര്യം ചരിത്ര കുതുകികൾ അറിഞ്ഞിരിക്കേണ്ടതാണ്. 13-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ബാർ

**മലങ്കരയിലെ കാതോലിക്കേറ്റ്**

മലങ്കര സഭയുടെ ഭാവനയ്ക്ക് അനുയോജ്യമായ ഏതെങ്കിലും ഒരു നവീന സ്ഥാനമല്ല സഭയുടെ തലവന് നൽകപ്പെട്ടത്. ഒരു കാലത്ത് മലങ്കര സഭയെ നയിക്കുകയും, നിയന്ത്രിക്കുകയും ചെയ്തിരുന്ന പേർഷ്യൻ സഭയിൽ നിലനിന്നിരുന്ന “കിഴക്കിന്റെ കാതോലിക്ക” എന്ന സ്ഥാനത്തിനാണ് മലങ്കര സഭ പുനർ ജീവൻ നല്കിയത്. പേർഷ്യൻ സഭയുടെ തലസ്ഥാനമായിരുന്ന സെലുക്യ -ടെസിഫോണിലെ മെത്രാപ്പോലീത്തയ്ക്ക് 4-ാം നൂറ്റാണ്ടോടെ ലഭിച്ച് ക്രമേണ ഉറപ്പായ സ്ഥാനനാമമാണിത്. 5-ാം നൂറ്റാണ്ടിന്റെ അവസാനം പേർഷ്യൻ സഭ നെസ്തോറിയ വിശ്വാസം സ്വീകരിക്കുകയും സഭയുടെ തലവൻ കാതോലിക്ക എന്ന പേര് ഉപേക്ഷിക്കുകയും ചെയ്ത സാഹചര്യത്തിൽ, അതേ പേർഷ്യൻ സഭയുടെ ഭാഗമായി നൂറ്റാണ്ടുകൾ കഴിഞ്ഞിരുന്ന മലങ്കര സഭയുടെ തലവൻ പുരാതനമായ ആ സ്ഥാനനാമം സ്വീകരിക്കുന്നത് ഉചിതം തന്നെയല്ലെ? 19-ാം നൂറ്റാണ്ടു മുതൽ മലങ്കരസഭയിലെ

മേൽപ്പട്ടക്കാരെ അന്ത്യോഖ്യ പാത്രിയർക്കീസ് നേരിട്ടു വാഴിക്കുന്ന ഒരു പതിവ് നിലവിൽ വന്നതിനാൽ ഈ സ്ഥാനം നൽകുന്നതിന് അന്ത്യോഖ്യ പാത്രിയർക്കീസിനെ തന്നെ സഭ ക്ഷണിച്ചുവരുത്തുകയും ചെയ്തു.

കാതോലിക്കേറ്റ് സ്ഥാപനം സഭയുടെ പൂർണ്ണസ്വാതന്ത്ര്യത്തിലേക്കുള്ള വളർച്ചയുടെ ആദ്യത്തെ സുപ്രധാന നാഴികക്കല്ലായിരുന്നു എങ്കിൽ 1934 ലെ ഭരണഘടനയുടെ ആവിഷ്ക്കാരം ആ വളർച്ചയുടെ പൂർത്തീകരണമായിരുന്നു. ഇവ രണ്ടും കൂടെ ചേരുന്ന അടിസ്ഥാനത്തിന്മേലാണ് സഭയുടെ സ്വാതന്ത്ര്യവും, സ്വയംശീർഷകത്വവും നിലനില്ക്കുന്നത്.

"കിഴക്കിന്റെ കാതോലിക്ക" എന്ന നാമം മലങ്കരയിലെ കാതോലിക്കേറ്റിന്റെ പുരാതനത്വം വിളിച്ചറിയിക്കുന്നു. വിപുലമായ അധികാര അവകാശങ്ങളാണ് പേർഷ്യയിൽ ഉത്ഭവിച്ച കിഴക്കിന്റെ കാതോലിക്കയ്ക്ക് ഉള്ളത്. അച്ചടക്ക നടപടികൾ സ്വീകരിക്കുവാനും, ആരാധന ക്രമീകരിക്കുവാനും, സഭയെ ആത്മീകമായും ലൗകികമായും കെട്ടിപ്പടുക്കുവാനും, നയിക്കുവാനുമുള്ള അധികാരവും അവകാശവും കാതോലിക്കായ്ക്കുണ്ട് എന്ന് 424 ലെ മർക്കബ്ത്ത സുന്നഹദോസ് തീരുമാനിച്ചു. ഈ കാതോലിക്കേറ്റിന്റെ പിൻതുടർച്ചയാണ് മലങ്കര സഭയ്ക്കു ലഭിച്ചിരിക്കുന്നത്.

എന്നാൽ നൂറ്റാണ്ടുകൾക്കു മുമ്പ് ഉണ്ടായ ഏതോ ചില കാനോനുകളുടെ അടിസ്ഥാനത്തിൽ മാത്രമല്ല സഭ നിലനില്ക്കുന്നത്. പുതിയ സ്ഥലത്തും, സാഹചര്യത്തിലും സ്ഥാപിതമായ കാതോലിക്കേറ്റിന് ഇന്നത്തെ സമൂഹത്തിൽ സാക്ഷ്യം വഹിച്ചു മുന്നേറുന്നതിന് ആവശ്യമായ എല്ലാ നിയമസംഹിതകളും ഉൾക്കൊള്ളുന്ന ഭരണഘടന പിതാക്കന്മാർ രൂപികരിച്ചു. അങ്ങിനെ പുരാതനത്വത്തിന്റെ പിൻതുടർച്ചയും, പുതിയ സാഹചര്യത്തിലെ പുതുമയും ഒരേ സമയം ഉൾക്കൊള്ളുന്നതാണ് മലങ്കരയിലെ കാതോലിക്കേറ്റ്.

സഭയുടെ വളർച്ചയിൽ ഇത്ര വലിയ പ്രാധാന്യം വഹിച്ച സംഭവത്തിന്റെ ശതാബ്ദിയാണ് ഇപ്പോൾ ആഘോഷിക്കുന്നത്. സഭാചരിത്രത്തിൽ ഈ സംഭവത്തിന്റെ പ്രാധാന്യം പൂർണ്ണമായും ഉൾക്കൊണ്ടുകൊണ്ട് തന്നെയാണ് വിപുലമായ ആഘോഷപരിപാടികൾ ക്രമീകരിച്ചിരിക്കുന്നത്. ശതാബ്ദി വെറും ആഘോഷങ്ങൾ മാത്രമാകാതെ സമൂഹത്തിനു നന്മ ലഭിക്കുന്ന ജീവകാരുണ്യപ്രവർത്തനങ്ങളും ഇതോടനുബന്ധിച്ച് ആസൂത്രണം ചെയ്തുവരുന്നു.

# അബ്ദൽ മ്ശീഹാ മുതൽ അബ്ദൽ മ്ശീഹാ വരെ

ഡോ. എം. കുര്യൻ തോമസ്

1912 സെപ്റ്റംബർ 15–ന് നിരണം പള്ളിയിൽ വെച്ച് കണ്ടനാട് ഇടവകയുടെ പൗലൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ *ശ്ലീഹായ്ക്കടുത്ത കിഴക്കെ സിംഹാസനത്തിൽ ബസേലിയോസ് കാതോലിക്കാ* ആയി വാഴിച്ചപ്പോൾ അതിനു മുഖ്യ കാർമികത്വം വഹിച്ചത് അന്ത്യോഖ്യയുടെ പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസായിരുന്നു. മലങ്കര നസ്രാണികളുടെ നഷ്ടപ്പെട്ട മേല്പട്ടാരോഹണ അവകാശം പുനഃസ്ഥാപിച്ചു എന്നതിലുപരി, ചരിത്രത്തിന്റെ ചാക്രികമായ ഒരു പൂർത്തീകരണമായിരുന്നു അന്നു സംഭവിച്ചത് എന്നത് ശ്രദ്ധിക്കപ്പെടാത്ത ഒരു വസ്തുതയാണ്. അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന അബ്ദൽ മ്ശിഹാ പ്രഥമനിൽ ആരംഭിച്ച് അബ്ദൽ മ്ശിഹാ ദ്വിതീയനിൽ പൂർത്തീകരിച്ച ഒരു ചരിത്രവൃത്തം ആയിരുന്നു അത്.

ഇന്ത്യൻ മണ്ണിൽ പാശ്ചാത്യ അധിനിവേശ ശക്തികൾക്കെതിരായി നടന്ന ആദ്യ സ്വാതന്ത്ര്യ സമരമായിരുന്നു 1653 ജനുവരി മൂന്നിലെ കൂനൻകുരിശു സത്യം. തങ്ങളുടെ പരമ്പരാഗത വേദതലവനായ ബാഗ്ദാദിലെ കാതോലിക്കായെ പുറംതള്ളി അധികാരം കൈയ്യടക്കിയ റോമൻ കത്തോലിക്കാ സഭയെ പുറത്താക്കിയതോടെ നസ്രാണികൾ പട്ടത്വ പ്രതിസന്ധിയിലായി. മുമ്പുതന്നെ ദുർബലമായിരുന്ന കൽദായ സഭ



യിൽ ഇതിനിടെ ഒരു റോമൻ കത്തോലിക്കാ റീത്തുകൂടെ രൂപം കൊണ്ടിരുന്നതിനാൽ ബാഗ്ദാദിലെ കാതോലിക്കായിലേയ്ക്ക് ഒരു മടങ്ങിപ്പോക്ക് അസാദ്ധ്യമായിരുന്നു.

1653–ലെ മൂന്നു നോമ്പിൽ ഇടപ്പള്ളിയിൽ ചേർന്ന *മലങ്കര പള്ളിയോഗം* ജാതിക്കു കത്തനാരായ തോമ്മാ അർക്കദ്യക്കോനെ വേദതലവനായി തിരഞ്ഞെടുത്തിരുന്നു. തുടർന്ന് അതേവർഷം മെയ് 1–ന് ആലങ്ങാട്ടു വെച്ച് അദ്ദേഹത്തെ മാർത്തോമ്മാ ഒന്നാമൻ എന്ന പേരിൽ എപ്പിസ്ക്കോപ്പയായി വാഴിച്ചു. മേല്പട്ട വാഴ്ച നടത്താൻ മറ്റൊരു മെത്രാനെ ലഭിക്കുക അസാദ്ധ്യമായതിനാൽ പന്ത്രണ്ട് കത്തനാർമാർ ചേർന്നാണ് അദ്ദേഹത്തിന്റെ സ്ഥാനാഭിഷേകം നടത്തിയത്.

ഈ മേല്പട്ട വാഴ്ചയുടെ ക്രമരാഹിത്യം പരിഹരിക്കാൻ സാദ്ധ്യമായ എല്ലാ പൗരസ്ത്യ സഭകളുമായും നസ്രാണികൾ ബന്ധപ്പെട്ടു. പക്ഷേ ഒരു വ്യാഴവട്ടത്തിനുശേഷം 1665–ൽ മാത്രമാണ് ഈ ശ്രമം ഫലപ്രാപ്തിയിലെത്തിയത്. ആ വർഷം യേറുശലേമിലെ സുറിയാനി പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ കേരളത്തിലെത്തി മാർത്തോമ്മാ ഒന്നാമന്റെ സ്ഥാനം ക്രമപ്പെടുത്തി. ഇത് ഒരു തദ്ദേശീയ മേൽപട്ടശ്രേണിയുടെ ആരംഭമായിരുന്നു. ഒപ്പം മലങ്കര നസ്രാണികൾക്ക് പാശ്ചാത്യ സുറിയാനി – അന്ത്യോഖ്യൻ – സഭയുമായുള്ള ബന്ധത്തിന്റെ പ്രാരംഭവും.

വീണ്ടും രണ്ടു ദശാബ്ദങ്ങൾക്കുള്ളിൽ നസ്രാണികൾ പുതിയൊരു പ്രതിസന്ധിയെ നേരിടേണ്ടിവന്നു.

ഇത്തവണ അത് താത്വിക അടിത്തറയുടെ പ്രശ്നമായിരുന്നു. കൂനൻകുരിശു സത്യം റോമൻ കത്തോലിക്കാ വിശ്വാസത്തെ തള്ളിപ്പറഞ്ഞെങ്കിലും സ്വന്തമായ വിശ്വാസ പ്രഖ്യാപനമൊന്നും നടത്തിയിരുന്നില്ല. 1663-ലെ പറമ്പിൽ ചാണ്ടിയുടെ ചതിയും, കൊടുമ്പിരികൊണ്ട റോമൻ കത്തോലിക്കാ സഭയുടെ പ്രചണ്ഡമായ വിപരീത പ്രചരണവും ഒരു താത്വിക നിലപാടെടുക്കേണ്ടതിന്റെ ആവശ്യകത നസ്രാണികളെ ബോദ്ധ്യപ്പെടുത്തി.

ഈ സാഹചര്യത്തിലാണ് 1685-ൽ പ. മാർ ബസേലിയോസ് യൽദോ മഫ്രിയാനയും മാർ ഈവാനിയോസ് ഹദിയള്ള എപ്പിസ്ക്കോപ്പയും കേരളത്തിലെത്തുന്നത്. മാർ ബസേലിയോസ് പതിമൂന്നാം ദിവസം കാലം ചെയ്തു. അദ്ദേഹത്തിന്റെ സഹയാത്രികനായ മാർ ഈവാനിയോസ് ഹദിയള്ള മലങ്കരയിൽ കാൽകുത്തിയ അന്ത്യോഖ്യൻ മെത്രാന്മാരിൽ എക്കാലത്തെയും ഏറ്റവും മികച്ച പണ്ഡിതനായിരുന്നു. 1686-ൽ മാർ ത്തോമ്മാ രണ്ടാമന്റെ ആകസ്മിക ദേഹവിയോഗത്തെത്തുടർന്ന് അദ്ദേഹം ചെങ്ങന്നൂരിൽ ഒരു *മലങ്കര പള്ളിയോഗം* വിളിച്ചു കൂട്ടി. ചെങ്ങന്നൂർ സുന്നഹദോസ് എന്നറിയപ്പെടുന്ന ആ യോഗം മൂന്നു പൊതു സുന്നഹദോസുകളിൽ അധിഷ്ഠിതമായ അടിസ്ഥാന ഓർത്തഡോക്സ് വിശ്വാസം നസ്രാണികളുടെ വേദശാസ്ത്ര അടിത്തറയായി പ്രഖ്യാപിച്ചു.

ഈ മൂന്നു പേരുടേയും - മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ, പ. മാർ ബസേലിയോസ് യൽദോ, മാർ ഈവാനിയോസ് ഹദിയള്ള - കേരളാഗമനത്തിനു പിമ്പിൽനിന്നത് അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസായ പ. അബ്ദൽ മ്ശിഹാ പ്രഥമൻ ആയിരുന്നു. പ്രതിസന്ധിയിൽപ്പെട്ട ഒരു സഹോദരീ സഭയെ ആ സാഹചര്യം മറികടക്കുവാൻ *സഹായത്തിന്റെ ദൗത്യം* എന്ന ക്രൈസ്തവ ധർമ്മം എന്ന നിലയിലാണ് അദ്ദേഹം ഇവരെ കേരളത്തിലേയ്ക്കയച്ചത്. അദ്ദേഹം മൂസലിൽനിന്ന യൗനായ വർഷം 1996-ൽ (1685) തെശ്റിൻക്ദീം (ഒക്റ്റോബർ) 7-ാം തീയതി മലബാറിലെ വിശ്വാസികൾക്കായി അയച്ച കല്പന ഇതു ശരിവെക്കുന്നു. കല്പനയിലെ പ്രസക്ത ഭാഗങ്ങൾ.

... *നമ്മുടെ വാത്സല്യന്മാരും സഹോദരഗണവുമായവരെ; വിശുദ്ധ ചുംബനത്താൽ നിങ്ങളെ ആശിർവദിച്ചശേഷം നിങ്ങളോരോരുത്തരും അറിഞ്ഞിരിക്കേണ്ടതായി നാം പറയുന്നതെന്തെന്നാൽ, അബ്ദൽ ജലീൽ എന്ന ബഹുമാന്യനായ ഗ്രിഗോറിയോസ് ദൈവീക മഹാമനസ്ക്കതയിൽ നിന്നുള്ളവനായിരുന്നു. എന്തെന്നാൽ നിങ്ങൾക്കു തന്നത്താൻ വന്ദ്യരായ മെത്രാന്മാരെ നിയമിക്കുന്നുവനോ വാഴിക്കുവാനോ സാദ്ധ്യമല്ലായിരുന്നു. പിന്നീട്, നിങ്ങൾക്ക് വീണ്ടും ആവശ്യമുണ്ടാകുകയും മൂന്നു പ്രാവശ്യം നിങ്ങൾ നമ്മുടെ പേർക്ക് (ദൂതന്മാരെ?) അയക്കുകയും ചെയ്തു. മ്ശീഹായുടെ സ്നേഹത്തിൽ, നിങ്ങളുടെ അപേക്ഷയ്ക്ക് നാം വഴങ്ങി, നമ്മുടെ പിതാവായ യൽദോ പാത്രിയർക്കീസെന്ന നമ്മുടെ പിതാവ് മാർ ബസ്സേലിയോസിനെയും അദ്ദേഹത്തെ അനുയാത്ര ചെയ്യുന്നവരുമായ നമ്മുടെ പിതാക്കന്മാരെയും നിങ്ങളുടെ പക്കലേയ്ക്കയച്ചു. അവരെ നാം അയച്ചത് നിങ്ങളോടൊത്ത് താമസിക്കാനല്ല, പിന്നെയോ നിങ്ങളുടെ ആവശ്യങ്ങൾ നിറവേറ്റുന്നതിനും, നിങ്ങൾക്ക് ബഹുമാന്യരായ മെത്രാന്മാരെയും മെത്രാപ്പോലീത്താന്മാരെയും വാഴിച്ചുതരുന്നതിനായിട്ടുമത്രേ. നിങ്ങളുടെ അപേക്ഷയെ നിവർത്തിച്ചതിനു ശേഷം അവരെ നമ്മുടെ പക്കലേക്ക് തിരികെ അയക്കുക. നിങ്ങളോടൊത്ത് അവർ ദീർഘകാലം താമസിക്കണമെന്ന് നാം താല്പര്യപ്പെടുന്നില്ല. മൂന്നു വർഷത്തേക്കുമാത്രം. നാം നിങ്ങളുടെ അപേക്ഷയെ നിവർത്തിച്ചു*



*തന്നതുപോലെ, നിങ്ങളും നിങ്ങളെ നാം ഭാരമേല്പിച്ചിരിക്കുന്ന നിധിയെ തിരികെ ഏല്പിക്കേണ്ടതാകുന്നു.* ...

ഈ കല്പന വ്യക്തമാക്കുന്ന ഏതാനും വസ്തുതകളുണ്ട്. അവ,

1. നസ്രാണികൾ ആവശ്യപ്പെട്ടിട്ടാണ് ഈ മേല്പട്ടക്കാരെ അയച്ചത്.

2. നസ്രാണികൾക്ക് മേല്പട്ടക്കാരെ വാഴിച്ചു നൽകുവാനാണ് അവർ അയക്കപ്പെട്ടിരിക്കുന്നത്.

3. അവർ ഇവിടെ താമസിക്കാനോ ഭരിക്കാനോ ഉദ്ദേശിക്കപ്പെട്ടിട്ടില്ല.

4. എത്രയും പെട്ടന്ന് അവരെ മടക്കി അയയ്ക്കണം.

തികച്ചും ക്രൈസ്തവമായ *സഹായത്തിന്റെ ദൗത്യം* മാത്രമായിരുന്നു ഇവരുടെ ആഗമെനമെന്നും, പ. അബ്ദൽ മ്ശിഹാ പ്രഥമൻ നസ്രാണികളുടെമേൽ യതൊരു ഭരണാധികാര അവകാശവാദവും ഉന്നയിക്കുന്നില്ലായെന്നതുമാണ് ഈ നിർദ്ദേശങ്ങളുടെ ആകെത്തുക വ്യക്തമാക്കുന്നത്.

ഒരു നൂറ്റാണ്ടു കഴിഞ്ഞപ്പോൾ അന്ത്യോഖ്യാ പാത്രിയർക്കീസ് നിലപാടു മാറ്റി. സഹായത്തിന്റെ ദൗത്യമെന്ന ലക്ഷ്യം അധിനിവേശത്തിന്റെ ദൗത്യമായി പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യം മുതൽ അന്ത്യോഖ്യാ പാത്രിയർക്കീസുമാർ പുനരാവിഷ്ക്കരിച്ചു. ചില തർക്കവിതർക്കങ്ങൾ ഉണ്ടായതൊഴിച്ചാൽ ഇത് നസ്രാണികളുടെ സ്വയംശീർഷകത്വത്തെ ഇത് കാര്യമായി ബാധിച്ചില്ല. മാർത്തോമ്മാ നാമധാ

രികളായ മലങ്കര മെത്രാന്മാരും തുടർന്ന് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താമാരും പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലിരുന്ന് പിൻഗാമികളെ നിർബാധം വാഴിച്ചു വന്നു.

എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിൽ ഈ നിലയ്ക്കു മാറ്റം വന്നു. അതിനു കാരണക്കാരൻ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസാണ്. സ്വന്ത ഇഷ്ടപ്രകാരം മൊസപ്പെട്ടോമ്യയിൽ പോയി മേല്പട്ട സ്ഥാനം സ്വീകരിച്ച അദ്ദേഹമാണ് അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മെത്രാൻ പട്ടം സ്വീകരിച്ച ആദ്യ നസ്രാണി. അദ്ദേഹം യാതൊരു പിൻബലവുമില്ലാതെ മലങ്കര മെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്നയിച്ചു. അദ്ദേഹത്തെ മലങ്കര പള്ളിയോഗം തിരഞ്ഞെടുത്തിരുന്നില്ല. ചേപ്പാട്ട് മാർ ദീവന്നാസ്യോസ് അന്ന് മലങ്കര മെത്രാനായി ഭരിക്കുന്നുമുണ്ടായിരുന്നു.

ഈ സാഹചര്യത്തിൽ തനിക്ക് അന്ത്യോഖ്യാ പാത്രിയർക്കീസ് മെത്രാൻ പട്ടം നൽകിയെന്നും, മലങ്കര മെത്രാനെ ആക്കാനും നീക്കാനുമുള്ള അധികാരം അദ്ദേഹത്തിനാണന്നും സ്ഥാനം കരസ്ഥമാക്കാൻ മാർ മാത്യൂസ് അത്താനാസ്യോസ് വാദിച്ചു. ഇതിനിടയിൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് സ്ഥാനമൊഴിഞ്ഞു. തുടർന്ന് ചില പ്രത്യേക സാഹചര്യങ്ങളിൽ കൊല്ലം പഞ്ചായത്തു കോടതി മാർ മാത്യൂസ് അത്താനാസ്യോസിനെ മലങ്കര മെത്രാനായി അംഗീകരിച്ചു. അതോടെ പരോക്ഷമായെങ്കിലും പാത്രിയർക്കീസിന്റെ കൈവെപ്പ് മലങ്കര മെത്രാൻ സ്ഥാനത്തിന് അനിവാര്യമാണന്ന ഒരു അവസ്ഥ സംജാതമായി.

പിന്നീട് ഖേദിച്ചെങ്കിലും സ്വയം വലിച്ചുവെച്ച ഈ ഊരാക്കുടുക്കിൽനിന്ന് വിമുക്തനാകാൻ മാർ അത്താനാസ്യോസിന് ഒരിക്കലും സാധിച്ചില്ല. അദ്ദേഹത്തിനു എതിരായി ഉയർന്നുവന്ന പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് അഞ്ചാമനും മർദ്ദീനിൽ പോയി മേല്പട്ടം ഏറ്റതോടെ ഇതൊരു നിയമമായി എന്നു പറയാം.

മാർ ദീവന്നാസ്യോസ് അഞ്ചാമനും മാർത്തോമ്മ സഭാ സ്ഥാപകൻ തോമസ് അത്തനാസ്യോസും തമ്മിൽ നടന്ന കേസിൽ 1889-ൽ തിരുവിതാംകൂർ റോയൽ കോടതി അന്തിമവിധി പ്രഖ്യാപിച്ചു. മാർ ദീവന്നാസ്യോസ് അഞ്ചാമൻ വിജയിച്ച ഈ കേസിൽ പക്ഷേ മലങ്കര മെത്രാൻ സ്ഥാനത്തിന് *ജനങ്ങളുടെ തിരഞ്ഞെടുപ്പും പാത്രിയർക്കീസിന്റെ കൈവെപ്പും* അനിവാര്യമാണന്നു വിധി ഉണ്ടായി. ചുരുക്കത്തിൽ അതോടെ പാത്രിയർക്കീസിന്റെ കൈവെപ്പ് നിയമപരമായി അനിവാര്യമായി.

ഇത് അപകടകരമായ ഒരു സാഹചര്യമാണന്ന് മാർ ദീവന്നാസ്യോസ് അഞ്ചാമനും നസ്രാണി നേതാക്കൾക്കും അറിയാമായിരുന്നു. പ്രത്യേകിച്ചും 1875-77 ലെ പത്രോസ് പാത്രിയർക്കീസിന്റെ പര്യടന വേളയിലും തുടർന്നും ബോദ്ധ്യപ്പെട്ട വിഭജിച്ചു ഭരിക്കൽ തന്ത്രവും അധികാര ഭ്രാന്തും നിലനിൽക്കുന്ന സാഹചര്യത്തിൽ. മേല്പട്ടവും മൂറോനും വെച്ചു വിലപേശുന്ന കാലം അനതിവിദൂരമല്ലന്നും അവർക്ക് അറിയാമായിരുന്നു.

ഈ സാഹചര്യത്തിൽ മേല്പട്ട സ്ഥാനാരോഹണവും മൂറോൻ കൂദാശയും മലങ്കരയിൽത്തന്നെ നടത്തുവാനുള്ള സാഹചര്യം ഒരുക്കേണ്ടത് സഭയുടെ നിലനിൽപ്പിന് അനിവാര്യമായി മാറി. പക്ഷേ അത്തരമൊരു സംവിധാനം അന്നു നിലനിൽക്കുന്ന നിയമവ്യവസ്ഥയ്ക്കുള്ളിൽ നിന്നുമാത്രമേ നടപ്പിലാക്കാവു എന്ന വസ്തുതയും അവർക്ക് അറിയാമായിരുന്നു. അതായത്, അന്ന് മലങ്കരയിൽ മെത്രാൻപട്ടം കൊടുക്കാൻ അധികാരമുള്ള അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സമ്മതവും സഹകരണവും കൂടാതെയോ, അന്ന് മലങ്കര സഭ അംഗീകരിച്ചിരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനിയത്തെ പരിത്യജിച്ചോ അപ്രകാരം ഒരു സംവിധാനം ഉണ്ടാക്കിയാൽ അതിനു നിയമപരമായ നിലനില്പില്ലായിരുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിൽ നിലവിലിരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനിയമനുസരിച്ച് പാത്രിയർക്കീസിനെ കൂടാതെ മെത്രാൻ പട്ടം നൽകുവാനും മൂറോൻ കൂദാശ ചെയ്യുവാനും അധികാരമുള്ള ഏക സ്ഥാനി ആ സഭയിൽ *മഫ്രിയാനാ* മാത്രമായിരുന്നു. അതാകട്ടെ എന്നൊ അവിടെ അസ്തമിച്ചു പോയിരുന്നു. നസ്രാണികളുടെ ആഗ്രഹം നൂറ്റാണ്ടുകളോളം തങ്ങളുടെ *വേദതലവനായിരുന്ന* കാതോലിക്കാ സ്ഥാനം മലങ്കരയിൽ സ്ഥാപിക്കുക എന്നതായിരുന്നെങ്കിലും അന്നത്തെ സാഹചര്യത്തിൽ *മഫ്രിയാനാ* സ്ഥാനം ആവശ്യപ്പെടുക എന്നതു മാത്രമായിരുന്നു കരണീയം. അന്ത്യോഖ്യാ പാത്രിയർക്കീസിനു നൽകാനാവുമായിരുന്നതും അതു മാത്രമായിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സമ്മതത്തോടും സഹകരണത്തോടും കൂടി പിന്തുർച്ചാവകാശമുള്ള ഒരു *മഫ്രിയാനേറ്റ്* മലങ്കരയിൽ സ്ഥാപിച്ചാൽ തങ്ങളുടെ പ്രശ്നത്തിന് ശാശ്വത പരിഹാരമാകുമെന്നു നസ്രാണികൾ കണക്കുകൂട്ടി.

*പത്തൊമ്പതാം നൂറ്റാണ്ടിൽ നിലവിലിരുന്ന പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനിയമനുസരിച്ച് പാത്രിയർക്കീസിനെ കൂടാതെ മെത്രാൻ പട്ടം നൽകുവാനും മൂറോൻ കൂദാശ ചെയ്യുവാനും അധികാരമുള്ള ഏക സ്ഥാനി ആ സഭയിൽ മഫ്രിയാനാ മാത്രമായിരുന്നു.*

ഈ സാഹചര്യത്തിലാണ് കോനാട്ടു മാത്തൻ മല്പാൻ, ഇ. ജെ. ജോൺ വക്കീൽ തുടങ്ങിയവർ മഫ്രിയാനാ സ്ഥാനം ലഭിക്കുന്നതിന് മുന്നിട്ടിറങ്ങിയത്. 1901-ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലിക്ക് അദ്ദേഹത്തിന് അദ്ദേഹത്തിന് ആ സ്ഥാനം നൽകി ഇതാരംഭിക്കാമെന്ന് അവർ കണക്കുകൂട്ടി നടപടികൾ ആരംഭിച്ചു. അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയും ഇതിനു പൂർണ്ണ പിന്തുണ നൽകി. പക്ഷേ ഒരു വ്യാഴവട്ടം കൂടി കഴിഞ്ഞ് 1912-ൽ മാത്രമാണ് ഈ സ്വപ്നം യാഥാർത്ഥ്യമായത്.

1912 സെപ്റ്റംബർ 15-ന് നിരണത്തു പള്ളിയിൽവെച്ച് അന്ത്യോഖ്യായുടെ പ. ഇഗ്നാത്തിയെസ് അബ്ദൽ മ്ശീഹാ ദ്വിതീയൻ പാത്രയർക്കീസ്, പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ, കല്ലാശ്ശേരി മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എന്നിവരുടെ സഹകാർമ്മികത്വത്തിൽ കണ്ടനാടിന്റെ മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ *മാർ ബസേലിയോസ്* എന്ന സ്ഥാനനാമത്തോടെ *മഫ്രിയാനാ അതായത് കാതോലിക്കാ* ആയി സ്ഥാനാരോഹണം ചെയ്തു. ഇതു സംബന്ധിച്ച് അദ്ദേഹം 1913-ാമാണ്ട് ശ്ബോത്ത് മാസം 8-ാം തീയതി പരുമല സെമിനാരിയിൽ നിന്ന് പുറപ്പെടുവിച്ച കല്പനയുടെ പ്രസക്തഭാഗം താഴെ പറയുംപ്രകാരമാണ്.

*... നിങ്ങളുടെ ഇടയന്മാർ, അതായതു കാതോലിക്കായും മെത്രാപ്പോലീത്തന്മാരും, നിങ്ങൾക്കുള്ള*

*1901-ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലിക്ക് അദ്ദേഹത്തിന് അദ്ദേഹത്തിന് ആ സ്ഥാനം നൽകി ഇതാരംഭിക്കാമെന്ന് അവർ കണക്കുകൂട്ടി നടപടികൾ ആരംഭിച്ചു. അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയും ഇതിനു പൂർണ്ണ പിന്തുണ നൽകി.*

*സകല ആവശ്യങ്ങളെയും നിവൃത്തിക്കുമെന്ന് ഞാൻ ശരണപ്പെടുന്നു. കാതോലിക്കാ, മെത്രാപ്പോലീത്തന്മാരോടുകൂടെ നമ്മുടെ പരിശുദ്ധ പിതാക്കന്മാരുടെ കാനോനാകൾക്ക് അനുസരണമായിട്ടു നിങ്ങൾക്കു മേല്പട്ടക്കാരെ വാഴിക്കുകയും മൂറോൻ കൂദാശ ചെയ്യുകയും ചെയ്യും. കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തിൽ ഒരു കാതോലിക്കായെ വാഴിക്കാൻ നിങ്ങളുടെ മെത്രാന്മാർക്ക് അംഗീകാരവും അവകാശവും ഉണ്ട്. ഇതിൽ നിന്നും നിങ്ങളെ വിരോധിപ്പാൻ ഒരുത്തനും അധികാരമില്ല. എന്നാൽ, സകലവും ക്രമമായും പതിവുപോലെയും മലങ്കര മെത്രാപ്പോലീത്താ യാകുന്ന ദീവന്നാസ്യോസ് അദ്ധ്യക്ഷനായിരിക്കുന്ന കമ്മിറ്റിക്കാരുടെ ആലോചനയോടുകൂടെയും ചെയ്യണം....*

ഈ കല്പന വ്യക്തമാക്കുന്ന ചില വസ്തുതകളുണ്ട്.

1. പാശ്ചാത്യ സുറിയാനി പാരമ്പര്യമനുസരിച്ച് വാഴിച്ച *മഫ്രിയാന*, നസ്രാണികളുടെ *കാതോലിക്കാ* ആണ്.

2. അദ്ദേഹത്തിന് മേല്പട്ടം നൽകാനും മൂറോൻ കൂദാശ ചെയ്യനും അധികാരമുണ്ട്.

3. അദ്ദേഹത്തിനു പിൻഗാമികളെ വാഴിക്കാൻ മലങ്കരയ്ക്ക് സ്വാതന്ത്ര്യവും അവകാശവുമുണ്ട്.

4. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന മാനേജിംഗ് കമ്മറ്റിയുടെ നിർദ്ദേശ പ്രകാരംമാത്രം അദ്ദേഹം തന്റെ അധികാരം വിനിയോഗിക്കണം.

പതിനേഴാം നൂറ്റാണ്ടിൽ മലങ്കരയിലെ പട്ടത്വ പ്രതിസന്ധി പരിഹരിക്കുന്നതിനാണ് അബ്ദൽ മ്ശീഹാ പ്രഥമൻ അന്ത്യോഖ്യൻ സഭയിലെ മേല്പട്ടക്കാരെ മലങ്കരയിലേയ്ക്കയച്ചത്. ആ പ്രശ്നത്തിന് ശാശ്വത പരിഹാരമാണ് ആ കല്പനയിലൂടെ അബ്ദൽ മ്ശീഹാ ദ്വിതീയൻ ഉണ്ടാക്കിയത്. അങ്ങനെ *സഹായത്തിൻ ദൗത്യം* എന്ന അബ്ദൽ മ്ശീഹാ പ്രഥമന്റെ ലക്ഷ്യം അബ്ദൽ മ്ശീഹാ ദ്വിതീയൻ പൂർത്തീകരിച്ചു. അതോടൊപ്പം പത്തൊമ്പതാം നൂറ്റാണ്ടിൽ അടിയറവെച്ച മലങ്കരയുടെ സ്വാതന്ത്ര്യവും അദ്ദേഹം തിരികെ നൽകി. അതിനാലാണ് കാതോലിക്കാ വാഴ്ചയോടെ മലങ്കരയിൽ പാത്രിയർക്കീസിനുള്ള അധികാരം *ശൂന്യമാകുന്ന നിലയിൽ* എത്തിയതായി പിൽക്കാലത്ത് കോടതി നിരീക്ഷിച്ചത്.

# മലങ്കര കാതോലിക്കേറ്റ് ശതാബ്ദിയും
## അനുബന്ധ ചിന്തകളും

ഫാ. ഡോ. ജേക്കബ് കുര്യൻ
പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി



### ആമുഖം

1912 ലെ മലങ്കര കാതോലിക്കേറ്റ് ആവിഷ്ക്കാരം, മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ ഒരു നിർണ്ണായക വഴിത്തിരിവായിരുന്നു. ഒന്നാം നൂറ്റാണ്ടു മുതലുള്ള ഒരു സ്വതന്ത്രദേശീയ സഭയുടെ ശ്ലൈഹിക, പൗരോഹിത്യ, സാക്ഷ്യജിവീതത്തിൽ, നിലനിൽപിനായുള്ള പോരാട്ടങ്ങൾക്ക് ചരിത്രവിജയം കുറിക്കുവാൻ ആ സംഭവത്തിനു കഴിഞ്ഞുവെന്ന് പിൽക്കാല ചരിത്രം തെളിയിക്കുന്നു. എന്നാൽ അതേ സംഭവത്തിന് വികലനിറവും, വികടഭാവവും നൽകാൻ ചില ശ്രമങ്ങൾ ഇന്നും നടക്കുന്നു. ഉദാഹരണത്തിന്, 1912 ൽ ആണ് മലങ്കര ഓർത്തഡോക്സ് സഭ ഉണ്ടായതെന്ന് ചിലരും, 1912 ലെ കാതോലിക്കേറ്റ് ആവിഷ്കാരം അന്ത്യോഖ്യാ പാത്രിയർക്കേറ്റിന്റെ സാമന്ത മഫ്രിയാനേറ്റ് ആയി മലങ്കര മാർത്തോമ്മൻ പൈതൃകത്തെ ചുരുക്കികളഞ്ഞുവെന്ന് മറ്റ് ചിലരും വിളിച്ചു കൂവുന്നു. ഇതോടൊപ്പം 1912 ലെ മലങ്കര കാതോലിക്കേറ്റ് ആവിഷ്ക്കാരം, ഒരു പുനഃസ്ഥാപന മാണോ, സ്ഥാപനമാണോയെന്ന ചർച്ചയും സജീവമാണ്. ഈ പശ്ചാത്തലത്തിൽ, ചരിത്രവസ്തുത കളുടെയും ഭാവി സാധ്യതകളുടെയും ഒരു പരിചിന്തനത്തിന് പ്രസക്തി ഏറെ ഉണ്ടെന്നു തോന്നുന്നു.

### I. 1912 കാതോലിക്കേറ്റ് ആവിഷ്ക്കാരം: ചരിത്ര വസ്തുത കളും പ്രാധാന്യവും

ക്രിസ്തുവർഷം ഒന്നാം നൂറ്റാണ്ടുമുതൽ നിലനിൽക്കുന്നതും, മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക, പൗരോഹിത്യ, സുവിശേഷ സാക്ഷ്യപാരമ്പര്യത്തിലുള്ളതുമായ പുരാതന സഭയാണ് മലങ്കരസഭ. പുരാതന റോമൻ, പേർഷ്യൻ സാമ്രാജ്യങ്ങൾക്ക് പുറത്തായിരുന്ന ഒരു ക്രൈസ്തവ സമൂഹമെന്ന നിലയിൽ, സ്വതന്ത്രവും തദ്ദേശീയവുമായ ഒരു സഭാ വ്യക്തിത്വം ആ സഭയ്ക്കുണ്ടായിരുന്നു. യഹൂദരും, യഹൂദ സങ്കരവിഭാഗങ്ങളും, ദ്രാവിഡരും, ആര്യഗണങ്ങളും, ഗോത്രവിഭാഗങ്ങളും, അനാര്യ ജാതിക്കാരും ഒക്കെ ഈ മാർത്തോമ്മൻ മാർഗ്ഗത്തിലൂടെ ക്രിസ്തുവിന്റെ വളിച്ചം പകർന്നു. അതേ അവസരത്തിൽ റോമൻ, പേർഷ്യൻ സാമ്രാജ്യങ്ങളിലെ ക്രൈസ്തവ സമൂഹങ്ങളുമായി ഈ സഭാസമൂഹത്തിന് സൗഹൃദബന്ധങ്ങളും ഉണ്ടായിരുന്നു. ഇപ്രകാരമുള്ള ഒര തദ്ദേശീയീകൃത ക്രൈസ്തവ സംസ്കാരമാണ്, പതിനാറാം നൂറ്റാണ്ടു വരെ മലങ്കരസഭയ്ക്കുണ്ടായിരുന്നത്. പോർച്ചുഗീസ് ആധിപത്യത്തിന്റെ മറവിൽ, പതിനാറാം നൂറ്റാണ്ടോടെ മലങ്കരസഭയ്ക്കുണ്ടായിരുന്നത്. പോർച്ചുഗീസ് ആധിപത്യത്തിന്റെ മറവിൽ, പതിനാറാം നൂറ്റാണ്ടോടെ മലങ്കരസഭയെ റോമൻ സഭയുടെ കീഴിലും ലത്തീൻ സഭാപാരമ്പര്യത്തിന്റെ തടവിലും ആക്കുവാനുള്ള ശ്രമങ്ങൾ ശക്തമായി. അതിനെതിരെയുള്ള മലങ്കരസഭയുടെ പോരാട്ടം തുടർച്ചയായ മൂന്നു വിദേശ സഭാധിപത്യശ്രമങ്ങളോടുള്ള പോരാട്ടമായി പരിണമിച്ചു. ആദ്യം റോമൻ സഭയോട്, പിന്നീട്

ആംഗ്ലിക്കൻ നവീകരണത്തോട്, പിന്നീട് അന്ത്യോഖ്യൻ സഭാ മേലധികാരത്തോട്. സഹായ ഹസ്തങ്ങൾ ധൃതരാഷ്ട്രാലിംഗനമായി മാറിയപ്പോൾ കുതറിമാറുവാനുള്ള മൂന്നു സംഭവങ്ങൾക്ക് ചരിത്രം സാക്ഷ്യം വഹിച്ചു. ഒന്നാമത്തേത്, 1653 ലെ കൂനൻകുരിശുസത്യം അഥവാ ഭാരതചരിത്രത്തിൽ വിദേശാധിപത്യത്തിനെതിരെ ഒരു ജനത ഒന്നിച്ചു നടത്തിയ ആദ്യ പ്രക്ഷോഭം; രണ്ടാമത്തേത്, 1830 ലെ മാവേലിക്കര സുന്നഹദോസും പടിയോലയും അഥവാ പാശ്ചാത്യ നവീകരണവിശ്വാസ സമ്മർദ്ദങ്ങൾക്കെതിരെ ഒരു പൗരസ്ത്യ സഭാസമൂഹത്തിന്റെ സ്വാതന്ത്ര്യ പ്രഖ്യാപനം; മൂന്നാമത്തേത്, 1889 ലെ തിരുവിതാംകൂർ റോയൽ കോടതി വിധിയിലൂടെ മലങ്കര സഭയുടെ ഭാവിയെ മുഴുവൻ ബാധിക്കുന്നതും അന്ത്യോഖ്യ പാത്രിയർക്കീസിന്റെ അധികാര കൈകടത്തലിനെതിരെ പരോക്ഷമായ ഒരു പ്രഖ്യാപനം (യഥാർത്ഥത്തിൽ, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ, അന്ത്യോഖ്യപാത്രിയർക്കീസിന്റെ പിന്തുണയിൽ തോമസ് അത്താനാസ്യോസിനെതിരെ കൊടുത്ത സെമിനാരി കേസിന്റെ അന്തിമ വിധിയാണിത്) ആയതിൻപ്രകാരം, (അന്ത്യോഖ്യ) പാത്രിയർക്കീസിന് മലങ്കരസഭയുടെമേൽ ലൗകിക ഭരണാധികാരം ഇല്ലെന്നും, മലങ്കരയിൽ ലൗകികവും ആത്മീയവുമായ ഭരണാധികാരം പാത്രിയർക്കീസിനാലും ജനങ്ങളാലും സ്വീകാര്യനായ നാട്ടുകാരനായ മെത്രാപ്പോലീത്തായിക്കാണെന്നും പ്രഖ്യാപിച്ചു. അതേയവസരത്തിൽ, പാത്രിയർക്കീസന്മാർ മലങ്കര സഭയുടെ മേൽ ലൗകിക ഭരണാധികാരവും നിയന്ത്രണങ്ങളും അടിച്ചേൽപ്പിക്കുന്ന സാഹചര്യം നിലനിന്നിരുന്നുതാനും.

മേല്പറഞ്ഞ റോയൽകോടതി വിധിയാണ് മലങ്കരയിൽ ഒരു കാതോലിക്കാ സ്ഥാനത്തെക്കുറി

മലങ്കരയിൽ ലൗകികവും ആത്മീയവുമായ ഭരണാധികാരം പാത്രിയർക്കീസിനാലും ജനങ്ങളാലും സ്വീകാര്യനായ നാട്ടുകാരനായ മെത്രാപ്പോലീത്താ യിക്കാണെന്നും പ്രഖ്യാപിച്ചു. അതേയവസരത്തിൽ, പാത്രിയർക്കീസന്മാർ മലങ്കരസഭയുടെ മേൽ ലൗകിക ഭരണാധികാരവും നിയന്ത്രണങ്ങളും അടിച്ചേൽപ്പിക്കുന്ന സാഹചര്യം നിലനി ന്നിരുന്നുതാനും.

ച്ചുള്ള ചിന്തകൾക്ക് പരോക്ഷ പ്രേരണയായത്. റോയൽ കോടതിവിധിയിൽ പാത്രിയർക്കീസിന് ലൗകികാധികാരം മലങ്കരസഭയുടെമേൽ അനുവദിക്കുന്നില്ല എന്നു വ്യക്തമായി. മെത്രാനെ വാഴിക്കുകയും മൂറോൻ കൂദാശ നടത്തുകയും ചെയ്യുന്ന അധികാരം വച്ചു വില പേശുവാൻ അതോടെ മെത്രാനെ വാഴിക്കയും മൂറോൻ കൂദാശ നടത്തുകയും ചെയ്യുന്ന അധികാരം വച്ചു ലിവപേശുവാൻ അതോടെ പാത്രയർക്കീസന്മാർ ഒരുങ്ങിയ ചരിത്രമാണ് പത്രോസ് ത്രിതീയൻ മുതലുള്ള പാത്രിയർക്കീസന്മാർക്കുള്ളത്. ഇത്തരുണത്തിലാണ്, മെത്രാന്മാരെ വാഴിക്കാൻ പാത്രിയർക്കീസുതന്നെ അധികാരപ്പെടുത്തുന്ന ഒരു മഫ്രിയാനാ സ്ഥാനമെങ്കിലും മലങ്കരയ്ക്ക് ലഭിക്കാൻ ശ്രമങ്ങൾ നടന്നത്. ഇങ്ങനെ ഒരു കാര്യം പാത്രിയർക്കീസന്മാരുടെ ശ്രദ്ധയിൽപെടുത്താൻ കോനാട്ട് മാത്തൻമല്പാനും മറ്റും ധൈര്യമുണ്ടായത് 1889 സെപ്റ്റംബർ 19–ാം തീയതി പത്രോസ് തൃതീയൻ പാത്രിയർക്കീസ് കോനാട്ട് മല്പാന് അയച്ച കത്താണെന്നു തോന്നുന്നു. (സമുദായ കേസ് എക്സിബിറ്റ് 155) നേരത്തെ കോനാട്ടു മല്പാൻ ഒരു സംശയം ചോദിച്ച് എഴുതിയ കാര്യത്തിനു മറുപടിയാണ് ഈ കത്ത്. സംശയം ഇപ്രകാരമായിരുന്നു: പേർഷ്യയിൽ നിലവിൽ ഒരു മഫ്രിയാന ഇല്ലാതിരിക്കെ, ഒന്നാം തുബ്ദേനിൽ ബസേലിയോസ് എന്ന പേര് ഓർക്കേണ്ടതുണ്ടോ? അതിന് പത്രോസ് തൃതീയൻ മറുപടി എഴുതിയത്, ആ പേരിൽ ആ സ്ഥാനത്തേക്ക് ഒരാൾ ഉണ്ടാകാൻ സാധ്യതയുണ്ട് അതുകൊണ്ട് പേര് ഓർക്കണം എന്നാണ്. ഇക്കാര്യം വച്ചുകൊണ്ട്, ആ സ്ഥാനം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനുവേണ്ടി ആവശ്യപ്പെടുന്ന ഒരു പ്രമേയം സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസാക്കുകയും അക്കാര്യം കോനാട്ട് മാത്തൻ മല്പാൻ പത്രോസ് തൃതീയൻ പാത്രിയർക്കീസിനെ അറിയിച്ച് അപേക്ഷിക്കയും ചെയ്തപ്പോൾ ആലോചിക്കട്ടെ എന്ന മറുപടി കിട്ടി. അന്നുമുതൽ ഇടനിലക്കാർ മുഖേനയും അല്ലാതെയും പ്രസ്തുത സ്ഥാനത്തിനുവേണ്ടിയുള്ള ശ്രമങ്ങൾ സജീവമായി. അബ്ദേദ് മിശിഹാ പാത്രിയർക്കീസ് 01.11.1903 ൽ ജോസഫ് മാർ ദീവന്നാസ്യോസിനും, പൗലൂസ് ഈവാനിയോസിനും എഴുതിയപ്പോൾ, ഒരു മഫ്രിയാനയെ നിയമിക്കുന്ന കാര്യം പരിഗണിക്കുന്നതായി സൂചിപ്പിച്ചിട്ടുണ്ട്. (സമുദായകേസ് എക്സിബിറ്റ് 246). 1904 ൽ കോനാട്ട് മാത്തൻ മല്പാൻ പുലിക്കോട്ടിൽ തിരുമേനിക്ക് എഴുതിയ കത്തിൽ (സമുദായ കേസ് എക്സിബിറ്റ് 72) പള്ളികളുടെ ഒരു നിവേദനം പാത്രിയർക്കീസിന് അയയ്ക്കുന്നു

വെന്നും, പ്രസ്തുത നിവേദന പ്രകാരം പുലിക്കോട്ടിൽ തിരുമേനി സഭയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സേവനങ്ങളുടെ അടിസ്ഥാനത്തിൽ അദ്ദേഹത്തിന് മഫ്രിയാനാ സ്ഥാനമോ റീശ് എപ്പിസ്ക്കോപ്പാ സ്ഥാനമോ നൽകണമെന്ന് എഴുതിയെന്നും, ഇക്കാര്യത്തിൽ അന്തൂൺ എന്ന ശീമക്കാരന്റെ അനുകൂലമായ ഇടനിലയുണ്ടെന്നും, അല്പം പണം ചെലവാക്കേണ്ടിവന്നാലും അതു സാരമില്ല എന്നും രേഖപ്പെടുത്തിയിട്ടുണ്ട്. ഇക്കാര്യത്തിൽ വട്ടശ്ശേരിൽ മല്പാനും പരിശ്രമിച്ചിരുന്നു.

1906 ൽ അട്ടിമറിയിലൂടെ അബ്ദുള്ള രണ്ടാമൻ, അബ്ദേദ് മശിഹായെമാറ്റി പാത്രിയർക്കീസായെങ്കിലും 1909 ജനുവരി 13 ന് കോനാട്ട് മാത്തൻ മല്പാൻ അബ്ദേദ് മിശിഹായ്ക്ക് പിന്തുണ നൽകിക്കൊണ്ട് എഴുതി. തീഗ്രീസിലെ നിന്നുപോയ മഫ്രിയാന സിംഹാസനത്തെ ഇന്ത്യയിൽ സ്ഥാപിച്ച് അതിൽ ഇന്നാട്ടുകാരനായ ഒരാളെ ആക്കണമെന്നുമായിരുന്നു കത്തിന്റെ മറ്റൊരു താല്പര്യം. (സമുദായ കേസ്, എക്സിബിറ്റ് 73). (ഈ എഴുത്ത് പുലിക്കോട്ടിൽ തിരുമേനിയെ മഫ്രിയാനാ സ്ഥാനത്തേക്ക് ഉദ്ദേശിച്ച് ആയിരിക്കാൻ ഇടയില്ല, കാരണം അന്ന് തിരുമേനി മലങ്കരമെത്രാപ്പോലീത്ത സ്ഥാനം വട്ടശ്ശേരിൽ തിരുമേനിയെ ഭരമേല്പിച്ചിരുന്നു. രോഗാവസ്ഥയിലും ആയിരുന്നു) മലങ്കരയുടെ മേൽ ലൗകിക അധികാരം ലക്ഷ്യംവച്ച അബ്ദുള്ള പാത്രിയർക്കീസ് മലങ്കരയ്ക്ക് മഫ്രിയാനാ സ്ഥാനം കൊടുക്കുവാൻ സന്നദ്ധനായില്ല എന്നു മാത്രമല്ല അക്കാര്യത്തിൽ എഴുത്തുകുത്തു നടത്തിയ കോനാട്ട് മാത്തൻ മല്പാനെ മലങ്കരയിലേക്കുള്ള യാത്രയിൽ ബോംബെയിൽ വച്ചു തന്നെ ശാസിക്കയും ചെയ്തു. അബ്ദുള്ള പാത്രിയർക്കീസ് 1909 ൽ മലങ്കര എത്തി 1911 ൽ വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുകയും

അബ്ദുള്ള പാത്രിയർക്കീസ് മലങ്കരയ്ക്ക് മഫ്രിയാനാസ്ഥാനം കൊടുക്കുവാൻ സന്നദ്ധനായില്ല എന്നു മാത്രമല്ല അക്കാര്യത്തിൽ എഴുത്തുകുത്തു നടത്തിയ കോനാട്ട് മാത്തൻ മല്പാനെ മലങ്കരയിലേക്കുള്ള യാത്രയിൽ ബോംബെയിൽ വച്ചു തന്നെ ശാസിക്കയും ചെയ്തു.

ചെയ്തു. ശീമയിൽ അധികാര ഭ്രഷ്ടനാക്കപ്പെട്ട് കഴിഞ്ഞിരുന്ന അബ്ദേദ് മിശിഹാ പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്കിനെക്കുറിച്ചറിഞ്ഞ് "Abdullah's excommunication vain you and your followers blessed" (അബ്ദുള്ളയുടെ മുടക്ക് അസാധു; നിങ്ങളും നിങ്ങളുടെ അനുഗാമികളും അനുഗ്രഹിക്കപ്പെട്ടവർ) എന്ന ടെലഗ്രാമും വിശദമായ ഒരു കല്പനയും മലങ്കരയ്ക്ക് അയച്ചു. തുടർന്ന് നടന്ന എഴുത്തുകുത്തുകൾ വേഗം ഫലം കണ്ടു. മലങ്കരയെത്തിയ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് 1912 സെപ്റ്റംബർ 15 ന് നിരണത്തുവച്ച് മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ മലങ്കരയിലെ പ്രഥമ കാതോലിക്ക അഥവാ മഫ്രിയാനാ ആയിട്ട് വാഴിക്കുന്നതിൽ പ്രധാനകാർമ്മികത്വം വഹിച്ചു. കിഴക്കിന്റെയും ഇന്ത്യയിലും മറ്റുമുള്ള മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെയും കാതോലിക്കാ അതായത് മഫ്രിയാനായായി 1912 കന്നിമാസം 2–ാം തീയതി (1912 സെപ്റ്റംബർ 15) മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ ബസേലിയോസ് എന്ന നാമധേയത്തിൽ വാഴിച്ചതായി കല്പനകളിലൂടെയും പ്രഖ്യാപിച്ചു. (1088 കന്നി 2, കുംഭം 8 തീയതികളിലെ കല്പനകൾ). ഒരു കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ തൽസ്ഥാനത്ത് ഒരാളെ മലങ്കരയുള്ള മെത്രാന്മാർക്ക് വാഴിക്കുവാനുള്ള സ്വാതന്ത്ര്യത്തോടെ മെത്രാന്മാരെ വാഴിക്കുവാനും മൂറോൻ കൂദാശ നടത്തുവാനുമുള്ള സ്ഥാനമായിട്ടാണ് കാതോലിക്കാ സ്ഥാപനത്തെ മലങ്കരയിൽ ആവിഷ്ക്കരിച്ചത് എന്ന് വ്യക്തമായി പ്രസ്തുത കല്പനകളിൽ പറയുന്നു.

### II. മലങ്കര കാതോലിക്കേറ്റ് : സ്ഥാനസാധുതയും സ്ഥാപനമോ പുനഃസ്ഥാപനമോ എന്ന വാദകോലാഹലവും

1912 ലെ മലങ്കര കാതോലിക്കേറ്റ്, സാധുതയുള്ള സ്ഥാനമാണോ എന്ന കാര്യത്തിൽ ഇന്ത്യയിലെ പരമോന്നത കോടതിയായ സുപ്രീംകോടതി തന്നെ ഒന്നിലധികം പ്രാവശ്യം വിശകലനം നടത്തി തീരുമാനം പ്രഖ്യാപിച്ചതാണ്. അസ്സന്നിഗ്ദ്ധമായ ഭാഷയിൽ മലങ്കരകാതോലിക്കേറ്റിന്റെ സാധുത അടിവരയിട്ടതായ പ്രസ്തുത പ്രഖ്യാപനത്തിലേക്ക് ഇവിടെ വീണ്ടും കടക്കുന്നില്ല. മാത്രമല്ല 1958ലെ സഭാസമാധാന രേഖകളും, 1964 ലെ കാതോലിക്കാ വാഴ്ചയും മലങ്കര കാതോലിക്കേറ്റിന്റെ സാധുതയെ ചോദ്യം ചെയ്തവരുടെ ഭാഗത്തുനിന്നു തന്നെ പ്രസ്തുത സ്ഥാനത്തിന്റെ അംഗീകാര സാക്ഷ്യങ്ങളായി അവശേഷിക്കയും ചെയ്യുന്നു. ഏറ്റവും ഒടുവിൽ ഇതാ, കാതോലിക്കേറ്റിന്റെ പ്രസക്തിയും പ്രാധാന്യവും കണ്ടു മോഹിച്ചുപോയതിന്റെ തെളിവായി മലങ്കര സഭയിൽ നിന്നു വിഘടിച്ചവർ ആ സ്ഥാനനാമം അതിന്റെ ശോഭ കെടുത്തി ഉപയോഗിക്കുവാനും തുടങ്ങിയിരിക്കുന്നു. (ശോഭ എന്നു പറഞ്ഞാൽ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവുമാണ്)

അതിലൊന്ന്, അന്ത്യോഖ്യ പാത്രിയർക്കീസിന്റെ കീഴിലും മറ്റത് റോമാപാപ്പായുടെ കീഴിലും.

എന്നാൽ 1912 ലെ മലങ്കര കാതോലിക്കേറ്റ് പുനഃസ്ഥാപനമാണോ, സ്ഥാപനമാണോ എന്ന ചർച്ച സമീപകാലത്ത് മലങ്കര സഭയ്ക്കുള്ളിൽ തന്നെ സജീവമാണ്.

1934 ലെ ഭരണഘടനയിൽ തന്നെ പറഞ്ഞിരിക്കുന്നത്, 1912 ൽ മലങ്കര ഉൾപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സഭയിൽ കാതോലിക്കാസിംഹാസനം പുനഃസ്ഥാപിക്കപ്പെട്ടു എന്നുള്ള പദപ്രയോഗം കൊണ്ട്, എന്ത് അർത്ഥമാക്കുന്നു എന്ന് പരിഗണിക്കേണ്ടിയിരിക്കുന്നു.

മാർത്തോമ്മാശ്ലീഹായുടെ തന്നെ സ്ഥാപക, പൗരോഹിത്യ പൈതൃകമുള്ള പേർഷ്യയിൽ മൂന്നാം നൂറ്റാണ്ടിൽ ആരംഭിച്ച് സെലൂക്യ കേന്ദ്രമാക്കി കുറെക്കാലം നിലനിന്ന കാതോലിക്കേറ്റും, ഏഴാം നൂറ്റാണ്ടിൽ അന്ത്യോഖ്യയുടെ കീഴിൽ തിഗ്രീസ് കേന്ദ്രമാക്കി പുനഃസ്ഥാപിക്കപ്പെട്ട കുറേക്കാലം നിലനിന്ന കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റും ഒരു തുടർച്ചയും പൂർത്തീകരണവും മലങ്കരയിൽ പ്രാപിച്ചുവെന്ന അർത്ഥത്തിൽ, 1912 ൽ മലങ്കരയിൽ കാതോലിക്കാസ്ഥാപനം പുനഃസ്ഥാപിക്കപ്പെട്ടുവെന്ന് പറയുവാൻ കഴിയും.

1934 ലെ ഭരണഘടനയിൽ തന്നെ പറഞ്ഞിരിക്കുന്നത്, 1912 ൽ മലങ്കര ഉൾപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സഭയിൽ കാതോലിക്കാ സിംഹാസനം പുനഃസ്ഥാപിക്കപ്പെട്ടു എന്നുള്ള പദപ്രയോഗം കൊണ്ട്, എന്ത് അർത്ഥമാക്കുന്നു എന്ന് പരിഗണിക്കേണ്ടിയിരിക്കുന്നു.

തിഗ്രീസ് കേന്ദ്രമാക്കി നിലവിലുണ്ടായിരുന്ന കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റിന്റെ സ്ഥാനനാമം ബസ്സേലിയോസ് എന്നായിരുന്നു. അതേ സ്ഥാനനാമം മലങ്കരയിൽ കാതോലിക്കേറ്റിനും ഉപയോഗിച്ചതുകൊണ്ടും, ഈ സ്ഥാനത്തെക്കുറിച്ച് കോനാട്ടു മല്പാനും മറ്റും പാത്രിയർക്കീസുമാരുമായി എഴുത്തുകുത്തുകൾ നടത്തിയതിന്റെ വെളിച്ചത്തിലും, അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ കല്പനയിൽ നിങ്ങളുടെ അപേക്ഷയെ സാധിച്ചുതരേണ്ടത് യുക്തവും ന്യായവുമാകുന്നുവല്ലോ എന്നു സൂചിപ്പിച്ചതിനാലും ഒരു പുനഃസ്ഥാപന ചിന്ത നിഷേധിക്കാവുന്നതല്ല.

പുനഃസ്ഥാപിക്കപ്പെട്ടതാണെങ്കിൽ അതിന് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ വിധേയത്വത്തിൽ ഒരു കീഴ്സ്ഥാനമേ ആകുവാൻ തരമുള്ളു എന്ന എതിർവാദത്തെ എങ്ങനെ അതിജീവിക്കും? ഒന്നാമത്, ഒമ്പതാം നൂറ്റാണ്ടിലെ കാഫർത്തൂത്താ ഉടമ്പടി പ്രകാരം, തിഗ്രീസിലെ കാതോലിക്കേറ്റിന് സ്വതന്ത്രമായ ഒരു ഭരണാധികാരവ്യവസ്ഥ ഉണ്ടായിരുന്നുവെന്നത് ചരിത്ര വസ്തുതയാണ്. രണ്ടാമത്, 1912 ലെ മലങ്കര കാതോലിക്കേറ്റ് സംബന്ധമായി പാത്രിയർക്കീസ് പുറപ്പെടുവിച്ച രണ്ടു കല്പനകളിലും യാതൊരുവിധ വിധേയത്വവ്യവസ്ഥകളോ കീഴ്സ്ഥാനസൂചനയോ ഇല്ല. മൂന്നാമത്, 1912 ലെ കാതോലിക്കാസ്ഥാന ക്രമീകരണം, ഇന്ത്യയിലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേക്കാണെന്ന് അബ്ദേദ് മിശിഹാ പാത്രിയർക്കീസ് സൂചിപ്പിക്കുന്നതിനാൽ ഇൻഡ്യയിലെ പുരാതന പൗരോഹിത്യ, ശ്ലൈഹിക പാരമ്പര്യത്തിന്റെ തുടർച്ചയായിട്ടാണെന്നും ആയത് ആർക്കും കീഴിലല്ലായിരുന്നുവെന്നും വ്യക്തം. നാലാമത്, പഴയ പേർഷ്യൻ പ്രദേശത്ത് ഒരു കൽദായ പാത്രിയർക്കേറ്റ് നിലവിലുള്ളതിനാൽ, പേർഷ്യയിലെ കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനം ചരിത്രദൃഷ്ട്യാ

അസാധ്യം എന്ന വാദം യുക്തിരഹിതവും, ബലഹീനവുമാണ്. വിശ്വാസ വ്യതിചലനം സംഭവിച്ച സ്ഥാനങ്ങളെയല്ലല്ലോ സഭയുടെ മുഖ്യധാരയുടെ തുടർച്ചയായിട്ട് ആരും വീക്ഷിക്കുന്നത്. അഞ്ചാമത്, അന്ത്യോഖ്യാപാത്രിയർക്കീസുമായി സംസർഗ്ഗമുള്ളതും അതു മുഖേന ആകമാന ക്രൈസ്തവ പൈതൃകവുമായി ബന്ധം സൂക്ഷിക്കുന്നതുമായ ഒരു തുടർച്ചാ സൂചനയാണ് പുനഃസ്ഥാപനം നൽകുന്നത്. ആറാമത്, കൽക്കദോന്യേതര വിശ്വാസം കാത്തു സൂക്ഷിച്ചതായ ഒരു സഭാസ്ഥാനമായ പേർഷ്യൻ മഫ്രിയാനേറ്റ് ഇൻഡ്യയിലെ മാർത്തമ്മൻ ശ്ശൈഹിക, പൗരോഹിത്യ പിന്തുടർച്ചയുടെ പശ്ചാത്തലമായിരിക്കുന്നത്, മലങ്കരസഭ റോമിന്റെ കീഴിൽ പുരാതനകാലം തൊട്ടേ ആയിരുന്നുവെന്ന റോമൻ വാദത്തെ ഖണ്ഡിക്കുവാനും പര്യാപ്തമാണ്. ചുരുക്കത്തിൽ, തുടർച്ചയും, പൂർത്തീകരണവും എന്നയർത്ഥത്തിൽ പുനഃസ്ഥാപനത്തെ വ്യാഖ്യാനിക്കുന്നിടത്ത്, ഒരു കീഴ്സ്ഥാന അപകർഷതയ്ക്ക് ഒരു കാര്യവുമില്ല.

എന്നാൽ, അന്ത്യോഖ്യൻ മലങ്കരബന്ധത്തിന്റെ കയ്പേറിയ അനുഭവങ്ങൾ വച്ചുകൊണ്ടും, മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വയശീർഷകത്വവും ഭാവിയിലേക്ക് നൽകുന്ന സാധ്യതകൾ കണക്കിലെടുത്തും, 1912 ലെ കാതോലിക്കേറ്റ് ആവിഷ്ക്കാരത്തെ ചരിത്രദശാസന്ധിയിലെ ഒരു പുതിയ കാൽവെയ്പ്പ് എന്നവിധത്തിൽ അതിന് മലങ്കര കാതോലിക്കേറ്റ് സ്ഥാപനം എന്നു വാദിക്കുന്നതിനും കാരണങ്ങൾ ഉണ്ട്. സ്ഥാപനം എന്നു പറയുമ്പോൾ എല്ലാ അർത്ഥത്തിലും ഒരാരംഭം എന്നും തനിമയുള്ള ഒരു സംഭവവികാസം എന്നുമാണല്ലോ സൂചന. സ്ഥാപനവാദത്തിന്റെ അടിസ്ഥാനങ്ങൾ എന്തൊക്കെയാണ്? ഒന്നാമത്, മലങ്കരയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സംവിധാനത്തിന് അധ്യക്ഷൻ എന്ന നിലയിൽ കാതോലിക്കായ്ക്ക് മലങ്കരയിൽ പ്രസക്തി കണ്ടെത്തി. രണ്ടാമത് മലങ്കരയിൽ ഒന്നാം നൂറ്റാണ്ടു മുതലുള്ള ശ്ശൈഹിക, പൗരോഹിത്യ പിന്തുടർച്ചയോടൊപ്പം, ആകമാന സഭയിൽ സ്വീകാര്യത നേടിയിട്ടുള്ള കാതോലിക്കസ്ഥാപനത്തെയും ചേർത്ത് സഭയുടെ സ്വയംശീർഷകത്വത്തെ പ്രഖ്യാപിച്ചു. മൂന്നാമത്, അന്ത്യോഖ്യപാത്രിയർക്കേറ്റുമായി കൂട്ടായ്മയുള്ളതും സ്വതന്ത്രവും ആയ സഭാസംവിധാനത്തെ 1912 ലെ കാതോലിക്കേറ്റ് സ്ഥാപനം യാഥാർത്ഥ്യമാക്കി. 1912 ലെ പ്രത്യേകസാഹചര്യം അതിന് മുമ്പ് നടന്ന എഴുത്തുകുത്തുകളുടെ പ്രസക്തി തന്നെ ഇല്ലാതാക്കിയതുകൊണ്ടാണ്, തീഗ്രീസിലെ കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റ് മലങ്കരയിൽ പുനഃസ്ഥാപിച്ചുവെന്ന സൂചനപോലും അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ കല്പനകളിൽ ഒഴിവാക്കിയത്.

> ആറാമത്, കൽക്കദോന്യേതര വിശ്വാസം കാത്തുസൂക്ഷിച്ചതായ ഒരു സഭാസ്ഥാനമായ പേർഷ്യൻ മഫ്രിയാനേറ്റ് ഇൻഡ്യയിലെ മാർത്തമ്മൻ ശ്ശൈഹിക, പൗരോഹിത്യ പിന്തുടർച്ചയുടെ പശ്ചാത്തലമായിരിക്കുന്നത്, മലങ്കരസഭ റോമിന്റെ കീഴിൽ പുരാതനകാലം തൊട്ടേ ആയിരുന്നുവെന്ന റോമൻ വാദത്തെ ഖണ്ഡിക്കുവാനും പര്യാപ്തമാണ്.

ചുരുക്കത്തിൽ, ഒരു കീഴ്സ്ഥാന സാധ്യത ഒഴിവാക്കിയ ഒരു പുനഃസ്ഥാപനവും, പുരാതനമായ ഒരു സ്വതന്ത്രസഭയുടെ പുതിയ സാധ്യതകളുൾക്കൊള്ളിച്ച അധ്യക്ഷസ്ഥാനത്തിന്റെ സ്ഥാപനവും ആയിട്ട് 1912 ലെ മലങ്കരകാതോലിക്കേറ്റിന്റെ ആവിഷ്ക്കാരത്തെ കാണുവാൻ കഴിയും. ഒരു കാരണവശാലും, മാർത്തോമ്മാ ശ്ലീഹായുടെ ശ്ശൈഹിക, പൗരോഹിത്യ പൈതൃകവും സഭാസ്വത്വവും പ്രഖ്യാപിക്കുന്ന മലങ്കരമെത്രാൻ സ്ഥാനത്തിന് എന്തെങ്കിലും കുറവുകൾ ഉണ്ടായിരുന്നതുകൊണ്ടായിരുന്നില്ല ഒരു മഫ്രിയാനാ സ്ഥാനം, അല്ലെങ്കിൽ ഒരു കാതോലിക്കാ സ്ഥാനം ആവശ്യപ്പെടേണ്ടിവന്നത്. മലങ്കര മാർത്തോമ്മൻ പൈതൃകത്തിൽ മലങ്കര മെത്രാൻ മറ്റ് മെത്രാൻമാർക്ക് പട്ടംകൊടുക്കുന്ന പാരമ്പര്യം പണ്ടെ ഉള്ളതാണ്. അതുകൊണ്ട്, അതുവരെയും ഇല്ലാതിരുന്ന ഒരു പൗരോഹിത്യനൽവരം കാതോലിക്കേറ്റ് സ്ഥാനം കൊണ്ടുണ്ടായി എന്നു പറയുവാൻ സാധ്യമല്ല. അതുപോലെ, ഹൂദായകാനോൻ പ്രകാരം മെത്രാപ്പോലീത്തായ്ക്ക് മൂറോൻ കൂദാശ നടത്തുവാനും അധികാരമുണ്ട് (അദ്ധ്യായം 3 ഖണ്ഡിക 1). അപ്പോൾ, കാതോലിക്കാ സ്ഥാനം മലങ്കരസഭ ആഗ്രഹിച്ചത്, ഇടക്കാലത്ത് അന്ത്യോഖ്യപാത്രിയർക്കീസന്മാരുടെ അധികാര ദുർമോഹത്തിന് ബലിയാടായി, ഉള്ള കൃപാവരങ്ങളെ ഉപയോഗിക്കന്നതിന് നിയന്ത്രണം ഏൽക്കേണ്ടിവന്ന അവസ്ഥയിൽ നിന്ന്, പാത്രിയർക്കീസിന്റെ സമ്മതത്തോടെ തന്നെ ഒരു മാറ്റം പ്രാപിക്കുവാനാണ് എന്ന് വ്യക്തം. ആഗ്രഹിച്ച കാലത്തെക്കാൾ, ശുഭകരമായ ഒരു പരിസമാപ്തിയിലേക്കാണ് 1912 ലെ സാഹചര്യം

കൊണ്ടു ചെന്നെത്തിച്ചതും, ഓർത്തഡോക്സ് സുറിയാനിസഭയും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയും, മലങ്കരസഭയും ഉൾക്കൊള്ളുന്ന ഒരു വിശാലകൂട്ടായ്മയിൽ സ്വതന്ത്രമായ മലങ്കരയിലെ കാതോലിക്കേറ്റ് ആവിഷ്ക്കരിക്കപ്പെട്ടതും.

**III. കാതോലിക്കേറ്റിന്റെ ശതാബ്ദിയും സ്വയാവബോധ സമസ്യയും**

ഭാരതത്തിലെ ദേശീയ സഭയെന്നും, മാർത്തമ്മാ ശ്ലീഹായുടെ പൈതൃകം നേരേ അവകാശപ്പെടാവുന്ന ഭാരത സഭയെന്നും ഒക്കെ നമ്മെക്കുറിച്ചു പറയാമെങ്കിലും, നമ്മുടെ ചരിത്രപരമായ സ്വയാവബോധത്തിൽ ചില അവ്യക്തതകളുണ്ട്. അവയിലൊന്നാണ് 1912 ലെ, കാതോലിക്കാസ്ഥാപനത്തിന്റെ മലങ്കരയിലെ ആവിഷ്ക്കാരത്തെക്കുറിച്ച്. കാതോലിക്കേറ്റ് എന്നാൽ പ്രത്യേക സഭയായിട്ടുള്ള സജ്ജീകരണമായി ചിത്രീകരിച്ച് നമ്മുടെ സഭ ഉണ്ടായിട്ട് നൂറുവർഷമാകുന്നതേയുള്ളുവെന്ന് പറയുന്നവരെ തൽക്കാലം നമുക്ക് അവഗണിക്കാം. എന്നാൽ 1912 ലേത് കാതോലിക്കേറ്റിന്റെ സ്ഥാപനമാണോ പുനഃസ്ഥാപനമാണോ, അതോ അതു വെറും മഫ്രിയാനേറ്റ് മാത്രമാണോ എന്നതിനെക്കുറിച്ച് നമ്മുടെയിടയിൽ തന്നെ വ്യത്യസ്ത അഭിപ്രായങ്ങളുണ്ട്.

എന്നാൽ മറ്റു ചില കാര്യങ്ങൾ പരിശോധിക്കുമ്പോൾ, മലങ്കരയിലെ കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റ് ഒരു അനന്യ പ്രാധാന്യമുള്ള സഭാസ്ഥാനത്തിന്റെ സ്ഥാപനം തന്നെയാണ്. 1912 കന്നി 2-ാം തീയതി നിരണം പള്ളിയിൽ നിന്നും 1913 കുംഭം 8-ാം തീയതി പരുമല സെമിനാരിയിൽ നിന്നും അബ്ദേദ് മിശിഹാ പാത്രിയർക്കീസ് പുറപ്പെടുവിച്ച കല്പനകളിലൊന്നില്ലം,


> ഭാരതത്തിലെ ദേശീയ സഭയെന്നും, മാർത്തമ്മാ ശ്ലീഹായുടെ പൈതൃകം നേരേ അവകാശപ്പെടാവുന്ന ഭാരതസഭയെന്നും ഒക്കെ നമ്മെക്കുറിച്ചു പറയാമെങ്കിലും, നമ്മുടെ ചരിത്രപരമായ സ്വയാവബോധത്തിൽ ചില അവ്യക്തതകളുണ്ട്. അവയിലൊന്നാണ് 1912 ലെ, കാതോലിക്കാ സ്ഥാപനത്തിന്റെ മലങ്കരയിലെ ആവിഷ്ക്കാരത്തെക്കുറിച്ച്.


പേർഷ്യയിലെയോ അന്ത്യോഖ്യയിലെയോ സ്ഥാനങ്ങളുടെ തുടർച്ചയയോ ബന്ധമോ സൂചിപ്പിക്കുന്നില്ല. പകരം, മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യയിലെ സിംഹാസനത്തിലേക്ക് എന്ന് പ്രത്യേകമായി പറയുകയും ചെയ്യുന്നു. അതുകൊണ്ട് ഒന്നാം നൂറ്റാണ്ടുമുതലുള്ള മലങ്കരയിലെ മാർത്തോമ്മാ പൈതൃകത്തിന്റെ ഒരു പുതിയ ആവിഷ്ക്കാരമായിട്ട് മലങ്കരയിലെ കാതോലിക്കേറ്റ് മഫ്രിയാനേറ്റ് നിലവിൽ വന്നു. അതുകൊണ്ട് ആ സ്ഥാനത്തിന് അതിന്റേതായ അനന്യത്വമുണ്ട്.

ചുരുക്കത്തിൽ, പേർഷ്യൻ കാതോലിക്കേറ്റിന്റെയും മഫ്രിയാനേറ്റിന്റെയും തുടർച്ചയും ഇൻഡ്യയിലെ മാർത്തോമ്മാ സിംഹാസനത്തിലെ തനിമയുള്ള സ്ഥാപനവും ആയ കാതോലിക്കേറ്റ് നമുക്ക് സ്വയാവബോധത്തിൽ മാർത്തോമ്മാ പാരമ്പര്യങ്ങളുടെ അഭിമാനാർഹമായ പൂർത്തീകരണമായി മാറണം.

## പ്രസക്തി

1912 ലെ മലങ്കര കാതോലിക്കേറ്റ് ആവിഷ്ക്കാരത്തെ ഒരു ഗ്രഹണത്തിനു ശേഷമുള്ള സൂര്യപ്രഭ എന്നു വിശേഷിപ്പിക്കുന്നതിൽ തരക്കേടില്ല. എന്താണ് ഗ്രഹണം എന്ന് ഒന്നുകൂടി വ്യക്തമാക്കാം.

ബ്രിട്ടീഷ് ഭരണത്തിന്റെ പിൻബലത്തോടെ മലങ്കരയിൽ നടന്ന 19-ാം നൂറ്റാണ്ടിലെ പ്രൊട്ടസ്റ്റന്റ് നവീകരണത്തെ ചെറുത്തു നിൽക്കുവാൻ മലങ്കരസഭയ്ക്ക് അന്ത്യോഖ്യ പാത്രിയർക്കീസിന്റെ സഹായം തേടേണ്ടിവന്നു. പക്ഷെ അന്ത്യോഖ്യ പാത്രിയർക്കീസു തന്നെ മലങ്കരസഭയെ തന്റെ അടിമയാക്കിയ ചരിത്രമാണ് പിന്നീടുള്ളത്. മാർത്തോമ്മാ ശ്ലീഹായുടെ മലങ്കരസഭ, അന്ത്യോഖ്യൻ സുറിയാനിസഭയുടെ ഒരു ഇടവക (ഭദ്രാസനം) ആയി ചുരുങ്ങി. മെത്രാന്മാരെ ആക്കുവാനും, മൂറോൻ കൂദാശ നടത്തുവാനും, പാത്രിയർക്കീസ് കനിയണം എന്ന ഗതി വന്നു. ഈ സാഹചര്യത്തിൽ, ഒരു മഫ്രിയാനാസ്ഥാനം എങ്കിലും കിട്ടുവാൻ ആഗ്രഹിച്ചിട്ടും അപേക്ഷിച്ചിട്ടും ഗുണമുണ്ടായില്ല. ഈ അവസ്ഥയെയാണ് ഗ്രഹണം എന്ന് സൂചിപ്പിച്ചത്.

പെട്ടെന്നാണ് സാഹചര്യം മാറിയത്. ഭരണം പോയിയെങ്കിലും സ്ഥാനസാധുതയുള്ള അബ്ദേദ് മിശിഹാ പാത്രിയർക്കീസ് മലങ്കരയിലെത്തി, യാതൊരുപാധിയോ, കീഴ്സ്ഥാനസൂചനയോ ഇല്ലാതെ, മലങ്കരയിൽ കാതോലിക്കാ ആയി ബസേലിയോസ് പൗലൂസ് പ്രഥമനെ സ്ഥാനാരോഹണം ചെയ്തു. തത്സംബന്ധമായ പ്രഖ്യാപനങ്ങളിൽ ഊന്നിപ്പറഞ്ഞത്, മാർത്തോമ്മാശ്ലീഹായുടെ ശ്ലൈഹിക, പൗരോഹിത്യ പൈതൃകമുള്ള മലങ്കരയുടെ അധ്യക്ഷസ്ഥാനത്ത് കാതോലിക്കായെ ക്രമീകരിച്ചിരിക്കുന്നുവെന്നാണ്. പ്രതീക്ഷിച്ചതിലും, ഉപരിയായിട്ടുള്ള നിലയിൽ കാതോലിക്കേറ്റ് ആവിഷ്ക്കരിക്കപ്പെട്ട

തിനെ, ഗ്രഹണത്തിനുശേഷമുള്ള സൂര്യപ്രഭയെന്നല്ലാതെയെന്താണ് പറയുവാൻ!

## കാതോലിക്കേറ്റിന്റെ പ്രാധാന്യം

മലങ്കരസഭയുടെ പൗരോഹിത്യ, മേലധ്യക്ഷസ്ഥാനത്തിന്, ആകമാനസഭാബന്ധത്തിൽ പുതിയ ഒരു മേൽവിലാസം ഉണ്ടായി. അതായത്, മലങ്കരയുടെ പൗരാണികമായ മാർത്തൊമ്മൻ ശ്ലൈഹിക-പൗരോഹിത്യ പൈതൃകവും, സ്വതന്ത്രസ്വയശീർഷകത്വമുള്ള അവസ്ഥയും, ദേശീയവും തദ്ദേശീയവുമായ സഭാവ്യക്തിത്വം, അന്ത്യോഖ്യൻ സഭയുമായുള്ള കൂട്ടായ്മയിലും, പൗരസ്ത്യ സുറിയാനി സഭയെന്ന പേർഷ്യൻ സഭയുടെ തുടർച്ചാ ബന്ധത്തിലും, ആകമാന ക്രൈസ്തവ സമൂഹത്തിന്റെ വിശാല വ്യവസ്ഥിതിയിലും അംഗീകരിക്കപ്പെട്ട സംഭവമാണ് മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനം.

കുറച്ചുകൂടി വ്യക്തമായി പ്പറഞ്ഞാൽ ഏഴു കാര്യങ്ങളുടെ പ്രഖ്യാപനമാണ് മലങ്കര കാതോലിക്കേറ്റ്.

1. ഒന്നാം നൂറ്റാണ്ടുമുതൽ മലങ്കരയിൽ നിലനിൽക്കുന്ന മാർത്തമ്മാശ്ലീഹായുടെ പൗരോഹിത്യ പൈതൃകത്തിന്റെ അംഗീകാരവും, പ്രഖ്യാപനവും, അന്ത്യോഖ്യ പാത്രിയർക്കീസ് തന്നെ നിർവ്വഹിച്ച് അതിന് കാതോലിക്ക എന്ന പേരും ചേർത്തു.

2. മലങ്കരയിൽ പല പേരുകളിൽ നൂറ്റാണ്ടുകളായി നിലനിന്നിരുന്ന മലങ്കരമെത്രാൻ എന്ന തദ്ദേശീയ, സ്വതന്ത്ര സഭാധികാര സ്ഥാനത്തിന്, കാതോലിക്ക അഥവാ മഫ്രിയാന എന്ന പൗരസ്ത്യ സഭാദ്ധ്യക്ഷസ്ഥാനവുമായി ബന്ധം സ്ഥാപിച്ചു.

3. മാർത്തോമ്മാ ശ്ലീഹായുടെ തന്നെ ശ്ലൈഹികവും, പൗരോഹിത്യപരവുമായ പൈതൃകം ഉണ്ടായിരുന്ന പേർഷ്യയിലെ പൗരസ്ത്യസഭാധ്യക്ഷസ്ഥാനം (കാതോലിക്ക/മഫ്രിയാന) പ്രവർത്തനരഹിതമായിത്തീർന്ന സാഹചര്യത്തിൽ, അതിന് അത്യാവശ്യ പരിഷ്ക്കാരത്തോടെ പുനഃസ്ഥാപനം നിർവ്വഹിക്കപ്പെട്ടു.



ഒന്നാം നൂറ്റാണ്ടുമുതൽ മലങ്കരയിൽ നിലനിൽക്കുന്ന മാർത്തമ്മാശ്ലീഹായുടെ പൗരോഹിത്യ പൈതൃകത്തിന്റെ അംഗീകാരവും, പ്രഖ്യാപനവും, അന്ത്യോഖ്യ പാത്രിയർക്കീസ് തന്നെ നിർവ്വഹിച്ച് അതിന് കാതോലിക്ക എന്ന പേരും ചേർത്തു.

4. മലങ്കരയിലെ കാതോലിക്കേറ്റ്, മലങ്കരയുടെ സാഹചര്യങ്ങൾ കണക്കിലെടുത്ത മേലധ്യക്ഷസ്ഥാനമായതിനാൽ ഒരർത്ഥത്തിൽ കാതോലിക്കേറ്റ് സ്ഥാപനം തന്നെയാണ് എന്നു പറയണം.

5. മലങ്കരിലെ കാതോലിക്കേറ്റ് ഒരു എക്യുമെനിക്കൽ പ്രതീകമാണ്. മലങ്കരയിലെ പൗരാണിക ശ്ലൈഹിക സഭ, പേർഷ്യയിലെ പുരാതനസഭ, അന്ത്യോഖ്യൻ സുറിയാനി സഭ, ആദ്യത്തെ മൂന്നു സുന്നഹദോസുകളുടെ അടിസ്ഥാന ഐക്യം പാലിക്കുന്ന ആകമാന ക്രൈസ്തവസഭ, എന്നീ നാലു തലങ്ങളുമായുള്ള കൂട്ടായ്മയുടെ പിൻബലത്തിൽ മലങ്കരസഭാദ്ധ്യക്ഷന് ഒരു പുതിയ പദവി അംഗീകരിക്കപ്പെട്ടു.

6. മഫ്രിയാനയെന്നോ, കാതോലിക്കായെന്നോ ഉള്ള പദപ്രയോഗം ഒമ്പതാം നൂറ്റാണ്ട അടിലെ കഫർത്തൂത്താ ഉടമ്പടിക്കു ശേഷം ഒരു കീഴ്സ്ഥാനി സൂചനയല്ല, പ്രത്യുത ഒരു സ്വയശീർഷകത സൂചനയാണ് നൽകുന്നത്. അതുകൊണ്ട് ഒമ്പതാം നൂറ്റാണ്ടിനു മുമ്പുള്ള അവസ്ഥയിലേക്ക് മലങ്കര കാതോലിക്കേറ്റ് മാറിയെന്ന അനുമാനത്തിന് സാധുതയില്ല. മാത്രവുമല്ല കാതോലിക്കേറ്റ് പേർഷ്യയിൽ ആരംഭിച്ചപ്പോൾ, അത് തികച്ചും സ്വതന്ത്രവും, സ്വയശീർഷകവുമായ സ്ഥാനം തന്നെയായിരുന്നു.

7. മലങ്കരയിലെ പൗരസ്ത്യ കാതോലിക്കേറ്റെന്ന അവസ്ഥ രുനിയോഗത്തോടെയുള്ള ചരിത്ര സംഭവമാണ്. മാർത്തോമ്മാ ശ്ലീഹായുടെ വിശാല പ്രേഷിത ദൗത്യം ഒരു തദ്ദേശീയ സഭാവ്യക്തിത്വത്തോടെ ഭാരതത്തിനും, പൗരസ്ത്യ ദേശത്തിനു മുഴുവനും, ലോകത്തിനും ആയി നിറവേറ്റുവാനുള്ള നിയോഗമാണത്. ആഗോള കാഴ്ചപ്പാടും സംവിധാനവുമുള്ള സഭയായി, തദനുസൃതമായി ആരാധന, ആത്മീയത, ദൈവശാസ്ത്രം, സാക്ഷ്യം എന്നിവയിൽ ഊന്നി, ഉണരുവാൻ, ഉയരുവാൻ ഉള്ള ദൗത്യം ഏറ്റെടുത്ത നിമിഷമാണ് 1912 സെപ്റ്റംബർ 15.

# Identity, purpose and future of the Church; A reflection on the occasion of the Catholicate centenary

**FR. DR. BIJESH PHILIP**



The 1960th anniversary of St. Thomas' coming or the Church's inception in India and the finale of the centenary of the establishment of Catholicate coincide and are celebrated in 2012. With the Catholicate establishment in 1912 in Malanakara, the most ancient Christian community here started using Catholicose as the title of its head. *Jathikkukarthavyan*, *Archadayakkon* (archdeacon), Marthoma Metropolitan, Malankara Metropolitan etc., were a few titles which had been in use in different periods to indicate the heads of the St. Thomas Christians. In the context of the centenary of that milestone in the history of the Church , it is relevant to think of the nature, identity, and future of this Church.

In twentieth century, the dalits in India started re-reading their history to liberate themselves by exposing the persecution which they were going through for the last three thousand years and also the hidden agendas of religious and historical teachings of their oppressors. Similarly a re-reading of the history of the Malankara Orthodox Church has already been started to expose the colonial attitude and misuse of the authority by the foreign churches which intervened in Malankara. It was making use of the ignorance of a large number of laypeople of Malankara that the leaders of Roman Church, Anglican Church and also the Antiochean Church started spreading many misconceptions leading to the establishment of their ecclesiastical authority here causing a couple of divisions in it. The Malankara Church had been struggling hard to reaffirm its autonomy and identify and *Coonan Cross Oath(CE 1599)* was one of the greatest expressions of such a dream and struggle. Establishment of the Catholicate in CE 1912 was another milestone in the anticolonial struggle of the Church.

All genuine historians will agree that there is nothing to prove any connection between Antiochean Syrian Church and Malankara Church before 17th century. Even the so called beginning of such a link by the coming of Mar Gregorios Abdul Jaleel in CE 1665 is questioned by a few historians today who try to prove that he was not a bishop of Jerusalem connected to the Antiochean Church. Beyond all doubts the Malankara Church's Antiocean connection starts with the coming of Mar Ivanios in 1751. After him the bishops like Mar Athanasius, Mar Dioscoros , Mar Yuyakim Coorilose and Patriarchs like H.H. Peter III and H.H. Abdulla were trying to bring the Malnkara Orthodox community under the administrative authority of the Antiocean Syrian Church. They

questioned the validity of ordination practices in Malankara and forced many to receive ordination from themselves. They introduced Antiocean Syrian liturgy and practices in Malankara causing the ancient worship patterns of Malankara go to oblivion.. Especially these Patriarchs took an extra effort to get an agreement of ownership of churches in Malankara to them as well as registered agreement of absolute submission of the local leaders to their leadership. When Pulikkottil Joseph Mar Dionysius, the then Malankara Metropolitan was reluctant do so, many more bishops were ordained by Patriarch Peter III, thereby marginalizing him.

In the guise of helping this Church, Antiochean intervention ended up in efforts to subdue the Church in Malankara, another ancient apostolic Church. Prompted by Christian love, one Church may intervene to help another. But no Church has been authorized to have dominion over another Church. According to the most ancient understating of the Church, each church in each locality is autonomous and autocephalous. Each Eucharistic community is having the fullness of the Church. A few leaders of the Syrian Orthodox Church, crazy of power and money, started misusing their ecclesial authority to bring the Malankara Church under their control which was the beginning of the crisis that continues as a bane even today.

Sometimes dream is a response to the pain we experience. The establishment of the Catholicate in 1912 was for reaffirming the identity, autonomy and unity of the Church. Even after that this struggle continued through the heroic efforts of Vattasseril St. Dionysius, and through various leaders and continuous legal fights. If what happened in 1912 was a re-establishment of Catholicate that is to be interpreted as a great recognition extended to Malankara Church.

Celebration of the Catholicate formation must be an opportunity to discuss the nature of the Church and also the identity and future of the Church. 'Ecclesia' , the common Greek term used in the New Testament to denote the Church comes from the Greek verb '*kaleo*' which means to call. It means the Church is the assembly of those who responded to the call from God. In other words it is a community called out by God from the world for a purpose.

Even if Jesus has not founded a Church directly, in the ultimate analysis, Jesus Christ is the origin and foundation of the Church. The Church was formed by those who responded to God's call through Christ. After St. Peter's confession of Jesus as the Son of God , Jesus says that He will build his church on this rock meaning the faith just proclaimed by Peter. All those who make the same confession likewise inherit the same promise. It is on them, on all believers that the Church is built. Understanding the truth and response to it in faith are essential for the building up of the church. Many of Christ's words and deeds reveal His intention to



found a Church. Jesus gathered disciples around himself so that later on they could assemble the people of God around Himself. The last supper with the institution of the Eucharist was to help them to continue a community life by being rooted in Him. Resurrection of the Lord and especially the event of Pentecost contributed significantly to the birth of the Church.

The images of the Church like 'the body of Christ'(I Cor. 12), 'living temple'(Ephesians 2), 'bride of Christ'(Ephesians 5) etc., as seen in the Bible give a picture of its organic union with Christ. Christ's mystical presence in the Church evokes veneration and respect. St. Paul further depicts the Church as the *pleroma* of Christ(Ephesians 1:22, 23). The Greek word *pleroma*

means that which completes or that which fills the gap. So if the Church is the *pleroma* of Christ, the whole Christ is the incarnate Lord plus His body the Church. At the same time the Church needs to grow in its loving union with Christ and obedient submission to the will of God as revealed in Christ. These images also indicate the beauty of the fellowship and community life in the church. The historical and eschatological dimensions of the Church are also synthesized here. This solid unchanging foundation in Christ which has a relevance beyond history is the trait that distinguishes a church from a political party which changes even its core tenets according to the changes in socio, economic, and cultural situations.

A rejuvenation of this basic self awareness of the nature and calling of the Church is essential for keeping up its authentic identity and mission. In spite of the existential necessity and struggle for keeping the autonomy and unity of this ancient church, she could focus on nourishing her children and also take care of a ministry to the world outside its boundaries at least in a small measure. Now the time has come to intensify its catholicity, apostolicity, unity and holiness corresponding to the four adjectives used in the Nicene creed – catholic, apostolic, one and holy.

The word Catholic comes from the Greek *Katholike (kata +holon)* which means concerning the whole or holistic. The Greek words subsequently found their way into Latin word *Catholicus* , which came to have the meaning 'universal or general'. The first known use of the phrase 'the Catholic Church occurs in the writings of St. Ignatius of Antioch who was martyred in Rome around 110 AD. Early Christian fathers used the word Catholic more in a qualitative than in a quantitative sense. For them it implied the fullness of truth as it is expressed in every true local Eucharistic community. So, for the early Christians, this adjective of the church was not referring to a Church spread over the whole earth. The faith and Gospel it uphold has a relevance for the whole world and also for all ages. The church is Catholic because of the wholeness of Christ and His gospel. The Church is to be convinced about it in humility and convey it to the whole world. It appeals to all kinds of people and to the body mind and spirit and thus to the whole person. The Church gives worship to God on behalf of the whole world including the non- human creation and brings blessings from God to the whole world.

Catholicity for the western church acquired a political, geographical and cultural connotation especially during the colonization process started from the European 'centre'. Along with this colonial expansion of the Christian European countries conquering the Asian, African and South American countries and spreading European culture, the mission of the Roman Catholic Church and Protestant Churches also progressed. The same process continues through the so called Globalization today. This dominating, devastating and sweeping universalism is a misguided connotation of 'Catholic'.

Apostolicity refers to the common witness of the apostles on which the Church is founded.(Eph. 2:20). The apostles' experience of God in Christ is transmitted down the generations in the Church. In Malanakara we are indebted to St. Thomas for our apostolic inheritance. Apostolicity also refers to the mission of the church. The word missionary is derived by the Latin translation of apostolic. Apostle means one who is sent with a mission. The Church is a community set apart and sent by God for the ministry of the Kingdom of God in this world. It is when this vision of the Church as a sign, sacrament and instrument of the Kingdom of God in history is weakened that it is tempted to be concerned very much about its own glory. The Church is to be a servant of the victims of injustice , sin and sickness.

A few suggestions for re-vitalizing the identity and mission of the Church;

1. Home based training to the children for Orthodox Christian life is to be encouraged and intensified. Even if the life of parishioners and especially that of the parents contribute to the Orthodox Christian formation of the Children, there should be a few minutes in a couple of days every week set apart for teaching ministry at home. Parents are also in need of special classes for equipping themselves for this

mission. Sunday school will supplement this.

2. Special ministry for those who are not comfortable in Malayalam need to be encouraged throughout the Church. When our church was confined to Kerala till the middle of the 20th century, this was not at all an issue. Malanakara Orthodox Church has accepted well the need to cater to the needs of diverse groups in each parish. That is why we have various organizations like Martha Mariam Samajam, MGOCSM, Balasamajam, Sunday School, Youth Movement, Prayer Groups etc. The criteria for such categorization are differences in gender, age, area of living etc. For example MM samajam is based on gender difference, youth movement on age, and prayer groups on locality. But for a couple of decades we feel the need of having another criterion which is linguistic or cultural difference. Language is one important aspect of the culture. But catering to the needs of the Neo Diaspora demands more than this.

If there is a separate system for the Neo Diaspora, there is no more any need to impose English or a non-Malayalam worship on Malayali adults. When people like Dn. M.P. Peter (later on H.G Pathros Mar Osthathios) took initiative to translate our liturgy from Syriac to Malayalam there was criticism and opposition from the then leadership of the Church. But all over the Church the advantage of having liturgy in the mother tongue of Keralites has been well accepted and appreciated today. The same norm need to be applied in the case of Neo Diaspora also. Transliteration is not of much benefit and will not have any lasting impact. Encouraging the neo Diaspora to study Malayalam is good. However these are not real solutions to the issue if we take the coming generations also into account seriously.

Worship in English on a regular basis in most of our parishes in America, Canada, Europe, Australia, Singapore, Malaysia etc., and in a few churches in India is a good sign. It will be helpful if one new generation priest who is fluent in a language comfortable to the new generations in that locality will be appointed in all major parishes to focus on *the Neo Diaspora*(refers to 'the new generations born and brought up outside kerala') initially. He may be able to take care of the Neo Diaspora in a few other small parishes also. Thus a parallel ministry can be developed in each parish especially in big parishes. The separate arrangements with special sensitivity to the language or cultural difference of the parishioners is affirming the need of diverse focus in the ministry of the same church and also the unity in diversity in the church.

3. Added to that an exclusive Malanakara Orthodox English parish in each city where our presence is strong, will fulfill the dreams of many of our youngsters as well as open the doors of our Church to Mission to the Non Orthodox people in this part of the world. The Church's main duty is not to preserve the ethnic racial identity or to continue as a self centered closed community. Worshipping God and taking sacrificial steps to reach out to the Non Orthodox people with gospel and inviting them for experiencing the rich spiritual heritage to fulfill their being are also very important regarding the identity of a Church. Such dreams will be materialized in outside Kerala region through exclusive English/non malayali

parishes of our Church. A lot of prayers, study and researches are necessary in this regard. However if we take some concrete steps to start something towards this, the Holy Spirit will lead such initiatives and endeavors to a glorious stage .

4. The whole church need to pray, think and act to rejuvenate the monastic movement in the church. What are the radical steps to make the existing convents and ashrams more fruitful and vibrant and also to attract more youngsters to this?

5. Unbridled pleasure-seeking and luxury spread by the consumerist culture of today's globalization which is in radical opposition to the Gospel is to be exposed. Rejection of the glory of this world and commitment to glorify God's name are central to the ascetic spirituality which is at the core of Orthodox tradition. Following Christ, early Christians were convinced that enslavement to the glory and pleasures of this world and its riches choke the seed of the word of God sown in their life.(St. Mathew 13:22 ) Corporates today are funding to popularize the values of self-gratification and self-glorification which promote maximum business of all kinds and maximization of profit at any cost. May truth liberates the Church as a whole and parishes in particular to follow a policy of simplicity or moderation in all dealings especially concerning public programmes, advertisements, constructions etc.

6. Radical commitment to the marginalized is essential. In the early Christian period offertory and all collections were for serving the poor and the needy. In addition to the charitable giving, the Church, being a prophetic voice, can develop an office just to criticize and stimulate the state address the poverty related issues responsibly. In India alone around twenty five lakh children die because of malnutrition and other poverty related reasons every year. Canonizing any bishop or any member of the Church who has taken deep commitment to the welfare of the marginalized and sacrificial steps to empower them will be a great boosting to the mission of the Church.

7. It is significant to think of taking more steps to inculturate this Church in which original identity and cultural expressions became dim due to the foreign interventions. By making use of the good elements of each local culture, Church is supposed to express its being in theology, liturgy, architecture, vestments etc.

8. Peacemaking mission: Unceasing efforts are necessary to ensure the harmony of families in each parish, of parish itself, and of the Church and unity of the Churches. Understanding the challenge of the Gospel and common roots our Churches it is imperative to work earnestly for an active fellowship of all churches having St. Thomas' heritage. Church has a responsibility to take initiative for peace among religious communities also. "Blessed are the peacemakers , for they are the children of God (Mt 5:9)." Parish priests can think of availing the assistance of a parish member/a small committee with vision, integrity and spiritual maturity to take initiative for making this peacemaking mission in all levels vibrant.

9. Media education is very significant today. How to make use of new media? How to equip the new generations to make a critical evaluation of the films and other programmes in TV channels? How can we be responsible users of media and technology? Measures to seek answers to these need to be part of our parish ministry.

10. Orthodox Academy: Hope that the emerging discussions regarding the Orthodox Academy will lead to the fulfillment of this dream which will facilitate more enlightening theological discussions in the Church and also to develop a syllabus for valid degrees in our seminaries with ample Orthodox courses and concerns. This initiative will set a paradigm shift in the formation of the future leadership of the Church.

Like the second Vatican Synod of the 1960s in the Roman Catholic Church, a Catholicate Centenary Establishment Memorial Synod could contribute tremendously to transform the outlook, approaches to various issues and the mission of the Malankara Orthodox Church. A serious undertaking of such missions would give more meaning to Catholicate and expression to the autonomy of the Church. The ultimate model of authority in the Church is that of Christ, its true head. Humility, sacrificial love, holiness and wisdom are important traits of this authority. In the Orthodox tradition, by becoming icons of Christ, leaders must thrive to guide the Church to be the presence of Him.

# അൽമായപങ്കാളിത്തം നൂറ്റാണ്ടുകളിലൂടെ

കെ. വി. ഏബ്രഹാം കൊടുവത്ത്



ഉദയംപേരൂർ സുന്നഹദോസിനാൽ അടിച്ചേല്പിക്കപ്പെട്ട റോമൻ ആധിപത്യം കൂനൻകുരിശു സത്യത്തോടെ മലങ്കരസഭ വലിച്ചെറിഞ്ഞു.

മലങ്കരസഭയിൽ വ്യവസ്ഥാപിത ഭരണരീതി നടപ്പിലായത് 16-ാം നൂറ്റാണ്ടിലാണ്. അക്കാലം ജാതിക്കുകർത്തവൻ സഭയ്ക്ക് നേതൃത്വം നൽകി വന്നു. 16-ാം നൂറ്റാണ്ടിന്റെ അന്ത്യത്തോടെ പോർച്ചുഗീസുകാർ കേരളക്കരയിൽ ആധിപത്യം സ്ഥാപിച്ചു. ഇവരുടെ സ്വാധീനത്തിൽ ജാതിക്കുകർത്തവ്യൻ അക്കദിയാക്കോൻ (ആർച്ച് ഡീക്കൻ) എന്നറിയപ്പെടുവാൻ തുടങ്ങി.

ഉദയംപേരൂർ സുന്നഹദോസിനാൽ അടിച്ചേല്പിക്കപ്പെട്ട റോമൻ ആധിപത്യം കൂനൻകുരിശു സത്യത്തോടെ മലങ്കരസഭ വലിച്ചെറിഞ്ഞു.

റോമൻ ആധിപത്യകാലം വരെ മലങ്കരയിൽ ജനങ്ങളുടെ കൂട്ടായ്മാഭരണരീതിയാണ് (ജനാധിപത്യം) നിലനിന്നിരുന്നത്. കൂനൻ കുരിശുസത്യത്തോടെ സ്വതന്ത്രമാക്കപ്പെട്ട മലങ്കരസഭയിൽ വീണ്ടും അത്മായ നേതൃത്വം സഭാകാര്യങ്ങളിൽ സജീവമായി. ആംഗലേയ മിഷനറിമാരുടെ വരവോടെ ജനാധിപത്യബോധം മലങ്കരയിൽ കൂടുതൽ ശക്തിപ്പെട്ടു.

1876-ൽ പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുചേർത്തു. വൈദികരും അൽമായ പ്രതിനിധികളും ഉൾപ്പെട്ട സഭയാണ് തീരുമാനങ്ങൾ കൈക്കൊണ്ടത്.

1889-ൽ തിരുവിതാംകൂർ റോയൽ കോടതിയിൽ നിന്നുണ്ടായ കോട്ടയം സെമിനാരിക്കേസ് വിധിയിലും 1905 -ൽ കൊച്ചി മഹാരാജാവിന്റെ അപ്പീൽ കോടതിയിൽ നിന്നുണ്ടായ ആർത്താറ്റ് പള്ളിക്കേസ് വിധിയിലും പാത്രിയർക്കീസിനു മലങ്കരയിലുള്ള അധികാരം ആത്മീയ മേഖലകളിൽ മാത്രമാണെന്ന് നിജപ്പെടുത്തി.

1905-ൽ അധികാരമേറ്റ മാർ അബ്ദുള്ളാ പാത്രിയർക്കീസ് 1909-ൽ മലങ്കരയിൽ എത്തി. കോടതിവിധികളെ മറികടന്ന് മലങ്കരയുടെ ലൗകിക സ്വത്തുക്കളിലും ആധിപത്യം സ്ഥാപിച്ചെടുക്കുകയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം.

മലങ്കരയിലെ മെത്രാന്മാരിൽ നിന്നും പള്ളികളിൽ നിന്നും ഉടമ്പടികൾ സമ്പാദിക്കുവാൻ മാർ അബ്ദുള്ളാ ഒരുമ്പെട്ടു.

അന്നത്തെ മലങ്കരമെത്രാപ്പോലീത്താ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് മാർ അബ്ദുള്ളായുടെ അധീശത്വ നടപടികളെ എതിർത്തു. ഇതിൽ പ്രകോപിതനായ മാർ അബ്ദുള്ളാ വട്ടശ്ശേരിൽ തിരുമേനിയെ 1911-ൽ മുടക്കി.

തികച്ചും പ്രക്ഷുബ്ദമായ ഈ കാലത്താണ് കാനോനിക അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ അബ്ദുൾ മിശിഹാ മലങ്കരയിൽ എഴുന്നെള്ളി 1912-ൽ സെപ്റ്റംബർ 15-ന് നിരണം വലിയപള്ളിയിൽ വച്ച് മാർ ഈവാനിയോസിനെ പൗരസ്ത്യ കാതോലിക്കയായി വാഴിച്ചത്.

കാതോലിക്കേറ്റ് സ്ഥാപനത്തോടെ മലങ്കരസഭയെ ആകെ പിടിച്ചുലച്ച വട്ടിപ്പണക്കേസ് ആരംഭിച്ചു. വട്ടിപ്പണക്കേസിന്റെ അന്തിമവിധി മലങ്കര മെത്രാപ്പോലീത്തായായിരുന്ന വട്ടശ്ശേരിൽ തിരുമേനിക്കും അദ്ദേഹം നേതൃത്വം നൽകിയ കക്ഷിക്കും അനുകൂലമായി. വട്ടശ്ശേരിൽ തിരുമേനിയെ പാത്രിയർക്കീസ് മുടക്കിയതിന്റെ സാധുതയായിരുന്നു കേസിലെ മുഖ്യ വ്യവഹാര വിഷയം.

മാർ അബ്ദുള്ളാ പാത്രിയർക്കീസിന്റെ ലൗകിക അധികാരസ്ഥാപനത്തിനുള്ള നടപടികൾ ചെറുത്തു

തോല്പിക്കുന്നതിൽ വട്ടശ്ശേരിൽ തിരുമേനി വിജയിച്ചു എന്നത് ചരിത്രസത്യം. തിരുമേനിയുടെ വിജയത്തിനു പിന്നിലുള്ള രഹസ്യം മലങ്കരസഭയിലെ ധീര സഭാസ്നേഹികളായിരുന്ന പ്രഗത്ഭരായ അത്മായ നേതൃമതമാന്യന്മാരുടെ പിന്തുണയാണെന്നതിൽ സംശയത്തിനു കാരണമില്ല.

മലയാളമനോരമ പത്രാധിപർ കെ.സി. മാമ്മൻ മാപ്പിള, തിരുവിതാംകൂർ ഹൈക്കോടതിയിലെ പ്രഗത്ഭനായ അഭിഭാഷകൻ ഇലഞ്ഞിക്കൽ ഇ.ജെ. ജോൺ, കൊച്ചി പോലീസ് സൂപ്രണ്ട് എം. എ. ചാക്കോ, റാവു സാഹിബ് പദവി നൽകി തിരുവിതാംകൂർമഹാരാജാവ് ബഹുമാനിച്ച ചീഫ് വിദ്യാഭ്യാസ ഇൻസ്പെക്ടർ ഒ. എം. ചെറിയാൻ, ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജ് പ്രിൻസിപ്പലും ആലുവ മുൻസിപ്പാലിറ്റി ചെയർമാനുമായ എം. എ. വർക്കി, കൊച്ചി അഞ്ചൽ സൂപ്രണ്ട് എം. പി. വർക്കി, വാരേട്ട് ഫീലിപ്പോസ് ജഡ്ജി, തിരുവിതാംകൂർ ഹൈക്കോടതി ജഡ്ജിയായ കെ. കെ. ലൂക്കോസ് തുടങ്ങിയ പ്രഗത്ഭമതികൾ മാർ ദീവന്നാസിയോസിന്റെ പോരാളികളും തേരാളികളുമായിരുന്നു.

1912–ൽ മലങ്കരയിൽ സ്ഥാപിച്ച കാതോലിക്കേറ്റ് ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടു. നൂറ്റാണ്ടുകളായി പരസഹായത്താൽ (മലങ്കരയുടെ മാത്രം) കഴിഞ്ഞു പോന്നിരുന്ന അരിഷ്ട സഭയാണ് അന്ത്യോക്യായിലെ ഓർത്തഡോക്സ് സഭ. തുർക്കിയിലെ മുസ്ലീം ഭരണാധികാരികൾ സഭാപ്രവർത്തനങ്ങളിൽ ഏർപ്പെടുത്തിയ വിലക്കുകൾ മൂലം അന്ത്യോക്യയിൽ നിന്നും തുർക്കിയിലെ തന്നെ മർദ്ദീനിലേക്കും പിന്നീട് മുസലിലേക്കും സഭാആസ്ഥാനം മാറ്റപ്പെട്ടു. തുടർന്ന്, ഇതേ കാരണങ്ങളാൽ തുർക്കിയുടെ അയൽ രാജ്യമായ സിറിയയിലെ ഹോംസിലേക്കും അവിടെ നിന്നും ഡമാസ്ക്കസിലേക്കും പാത്രിയർക്കീസ് ആസ്ഥാനം മാറ്റി. സമീപകാല സംഭവവികാസങ്ങളാൽ ഡമാസ്ക്കസിൽ നിന്നും പാത്രിയർക്കീസിന് മാറി പോകേണ്ടതായി വന്നിരിക്കുന്നു.

കാതോലിക്കേറ്റ് സ്ഥാപന കാലഘട്ടത്തിനുശേഷം മലങ്കരസഭ ഏറ്റവും കൂടുതൽ വെല്ലുവിളികൾ അഭിമുഖീകരിച്ചത് അഞ്ചാം കാതോലിക്കാ വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ കാതോലിക്കോസിന്റെ ഭരണകാലത്താണ്.

മലങ്കരസഭയെ ധീരമായി നയിച്ച വട്ടക്കുന്നേൽ തിരുമേനിയുടെ കാലത്തും മലങ്കര സഭാംഗങ്ങളായ മുഴുവൻ അൽമായ പ്രമുഖരും അദ്ദേഹത്തോടൊപ്പം അണിനിരന്നു. കേന്ദ്രമന്ത്രിയായിരുന്ന സി.എം. സ്റ്റീഫൻ, പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയുടെ പ്രിൻസിപ്പൽ പ്രൈവറ്റ് സെക്രട്ടറി പി. സി. അലക്സാണ്ടർ, മുൻ മന്ത്രി ഇലഞ്ഞിക്കൽ ഇ. ജോൺ ജേക്കബ് തുടങ്ങിയവരുടെ അചഞ്ചലപിന്തുണ മലങ്കരസഭാനേതൃത്വത്തിനുണ്ടായിരുന്നു.

ആരെയൊക്കെയാണ് വിശ്വസിക്കേണ്ടതെന്നും ആരോടൊക്കെയാണ് അലോചിക്കേണ്ടതെന്നും ആരുടെയൊക്കെ ഉപദേശങ്ങളാണ് സ്വീകരിക്കേണ്ടതെന്നും തിരിച്ചറിയുവാനുള്ള കഴിവും ശക്തിയും വട്ടശ്ശേരിൽ തിരുമേനിക്കും മാത്യൂസ് പ്രഥമൻ ബാവാക്കും ഉണ്ടായിരുന്നു.

ഇന്ന് സഭാ നേതൃത്വത്തിലേക്കു കടന്നുവരുന്ന അത്മായരുടെ ദൈന്യതയും പിടിപ്പുകേടും മലങ്കരസഭയുടെ പാപ്പരത്തം വിളിച്ചോതുന്നു.

അന്തസ്സും അഭിമാനവും ഉള്ളവർക്ക് സഭാനേതൃത്വത്തിലൽ കൈകൊടുക്കുവാൻ കഴിയാത്തവിധം അല്പജ്ഞരും സ്തുതിപാഠകരുടെ പ്രശംസയിൽ ലയിക്കുന്നവരുമായിരിക്കുന്നു സഭാനേതൃത്വം. പ്രഗത്ഭരും സഭാസ്നേഹികളുമായ അത്മായ പ്രമുഖരുടെ ഒരു നിരതന്നെ മലങ്കരസഭയ്ക്ക് ഇന്നുണ്ട്.

ജനാധിപത്യം പൊടിപൊടിച്ച് മലങ്കരസഭയടെ തലപ്പത്ത് പ്രതിഷ്ഠിക്കപ്പെടുന്നവർ സഭയിലെ അത്മായ പ്രമുഖരെ സഭയിലേക്ക് ആകർഷിക്കുവാൻ പോന്ന ആർജ്ജവമില്ലാത്തവരായിക്കൊണ്ടിരിക്കുന്നു.

സഭ ഇന്നു നേരിടുന്ന വിവിധപ്രശ്നങ്ങൾ പരിഹരിക്കുന്നതിന് സമചിത്തതയോടെ അഭിപ്രായം പറയുവാൻ കഴിയുന്ന വ്യക്തികളുടെയും സഭാസ്നേഹികളുടെയും സേവനം നമുക്കു ലഭിക്കുന്നില്ല എങ്കിൽ അതിനുള്ള പ്രധാന കാരണം ഇഛാശക്തിയുള്ള നേതൃത്വം സഭയ്ക്കില്ല എന്നതാണ്.

ഇക്കാലയളവിൽ സഭ കൈകാര്യം ചെയ്യേണ്ടി വന്ന കോലഞ്ചേരിപ്പള്ളി ഉൾപ്പെടെയുള്ള വിവിധ പള്ളിക്കേസുകളുടെ നടത്തിപ്പിലും സഭ കൈക്കൊണ്ട നിലപാടുകളിലും പാളിച്ചകൾ സംഭവിച്ചു എന്നത് കോടതികളിൽ നിന്ന് പിന്നീടുണ്ടായ വിധികൾ വ്യക്തമാക്കുന്നു. ദീർഘവീക്ഷണമില്ലാത്ത അല്പജ്ഞർ സഭാകാര്യങ്ങളിൽ വ്യാപരിച്ചാൽ നൂറ്റാണ്ടുകളുടെ പാരമ്പര്യമുള്ള സഭയ്ക്ക് തിരിച്ചടികൾ ഇനിയും നേരിടേണ്ടതായി വരും. സമചിത്തതയോടെ സഭാകാര്യങ്ങൾ വിലയിരുത്താൻ കഴിവുള്ളവരുടെ ആലോചനാസമിതികളായിരുന്നു വട്ടശ്ശേരിൽ തിരുമേനിയുടെയും വട്ടക്കുന്നേൽ തിരുമേനിയുടെയും വിജയരഹസ്യം. സ്തുതിപാഠകരെ ഒരുവിളിപ്പാടകലെ നിർത്താനുള്ള പ്രാപ്തിയും മഹത്ത്വവും ഇവർക്കുണ്ടായിരുന്നു. യോഗ്യരും നിസ്വാർത്ഥമതികളുമായ അത്മായപ്രമുഖരും വൈദികരും ഉൾക്കൊള്ളുന്ന ഒരു ആലോചനാസമിതി കാലോതിക്കോസിനുണ്ടാകേണ്ടത് സഭയുടെ നിലനില്പിനും അഭിവൃദ്ധിക്കും അത്യന്താപേക്ഷിതമാണ്.

# കാതോലിക്കേറ്റ് സ്ഥാപനത്തിന് പ്രേരകമായ സാമൂഹ്യഘടകങ്ങൾ


**തോമസ് ചാണ്ടി**

(ജനറൽ സെക്രട്ടറി, അൽമായവേദി)




മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടത് പ്രധാനമായും സഭാപരമായതും സഭയുടെ അധികാര ഘടനയുമായും ബന്ധപ്പെട്ട കാരണങ്ങളാലാണെങ്കിലും അതിന് രാസത്വരകമായി പ്രവർത്തിച്ച ചില സാമൂഹ്യഘടകങ്ങളുമുണ്ട്. അവയെ വിശകലം ചെയ്യുവാൻ ചരിത്രകാരന്മാരോ അല്ലാത്തവരോ കാര്യമായ ശ്രമങ്ങൾ നടത്തിയിട്ടില്ല. കാലാകാലങ്ങളിൽ മലങ്കര നസ്രാണികൾക്ക് ബന്ധപ്പെടുവാൻ കഴിഞ്ഞ വിദേശത്തെ ക്രൈസ്തവസമൂഹങ്ങളുമായി ചേർന്ന് പ്രവർത്തിക്കുവാനുള്ള സന്നദ്ധത നസ്രാണിയുടെ സവിശേഷതയായിരുന്നു. പേർഷ്യൻ സഭാബന്ധത്തിലൂടെ നൂറ്റാണ്ടുകൾ നീണ്ടുനിന്ന സാഹോദര്യബന്ധമായിരിക്കണം നസ്രാണികളെ നിർമ്മലഹൃദയത്തോടെ ഇതര ക്രൈസ്തവ സമൂഹങ്ങളുമായി ചേർന്ന് പ്രവർത്തിക്കുവാൻ പ്രേരിപ്പിച്ചത്. എന്നാൽ പോർച്ചുഗീസുകാരും ബ്രിട്ടീഷുകാരും അവർക്ക് സ്വതസിദ്ധമായ കോളനിവൽക്കരണത്തിനുള്ള അവസരമായി ഈ ബന്ധത്തെ ദുരുപയോഗപ്പെടുത്തിയപ്പോൾ ഒരു പൗരസ്ത്യ സഭയായ സുറിയാനി സഭയുമായി സാഹോദര്യബന്ധത്തിൽ ഏർപ്പെട്ടു. പ്രൊട്ടസ്റ്റന്റ്‌വൽക്കരണത്തിന് ശ്രമിച്ച ബ്രിട്ടീഷ് അധിനിവേശ ശക്തികളിൽ നിന്നും സ്വയം സംരക്ഷിക്കുവാനായി തങ്ങൾ സഭാശാസ്ത്രപരമായി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലാണെന്നും വിശ്വാസപരമായ കാര്യങ്ങളിൽ അദ്ദേഹത്തെ അനുസരിക്കുവാൻ

> പേർഷ്യൻ സഭാബന്ധത്തിലൂടെ നൂറ്റാണ്ടുകൾ നീണ്ടുനിന്ന സാഹോദര്യബന്ധമായിരിക്കണം നസ്രാണികളെ നിർമ്മലഹൃദയത്തോടെ ഇതര ക്രൈസ്തവ സമൂഹങ്ങളുമായി ചേർന്ന് പ്രവർത്തിക്കുവാൻ പ്രേരിപ്പിച്ചത്.

ബാദ്ധ്യസ്ഥരാണെന്നുമുള്ള നിലപാട് സ്വീകരിച്ചത് സുരക്ഷിതമായ നിലയെന്ന ധാരണയിലാണ്. ബ്രിട്ടീഷ് അധിനിവേശ ശക്തിക്ക് സമ്മർദ്ദം ചെലുത്തുവാൻ സാധിക്കാത്ത തുർക്കി നിവാസിയായ പാത്രിയർക്കീസിനെ ഉയർത്തിപ്പിടിക്കുകവഴി ബ്രിട്ടീഷുകാരുടെ രാഷ്ട്രീയ സമ്മർദ്ദത്തെ അതിജീവിക്കുവാൻ കഴിയുമെന്ന് നസ്രാണിയുടെ വർത്തക ബുദ്ധി കണ്ടെത്തി. എന്നാൽ അതേ ആയുധം നസ്രാണിക്കെതിരെ തിരിച്ചുവിടുവാൻ അധിനിവേശക്കാർക്ക് കഴിഞ്ഞു. പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശനെ അത്താനാസ്യോസ് എന്ന പേരിൽ മെത്രാനായി വാഴിക്കയും തിരുവിതാംകൂർ രാജാവിനെക്കൊണ്ട് വിളംബരം പുറപ്പെടുവിക്കയും ചെയ്തതിലൂടെ മലങ്കര നസ്രാണി താൻ കുഴിച്ച കുഴിയിൽ നിന്ന് കയറാനാവാത്തവിധം വീണുപോയി. ഇതിൽ നിരാശരാകാതെ പാത്രിയർക്കീസിനെക്കൊണ്ടു തന്നെ സത്യവിശ്വാസിയായ ഒരു മെത്രാനെ വാഴിച്ചുകിട്ടുവാൻ നടത്തിയ ശ്രമങ്ങൾ വിജയം കണ്ടെങ്കിലും തിരുവിതാംകൂർ രാജാവിന്റെ വിളംബരവും അധിനിവേശശക്തികളുടെ പിന്തുണയുമുള്ള അത്താനാസ്യോസിനെതിരെ, ദിവന്നാസ്യോസ് അഞ്ചാമന് ഫലപ്രദമായി ആയോധനം നടത്തുവാനായില്ല. മാത്യൂസ് മാർ അത്താനാസ്യോസിന്റെ കാലംവരെ സമരമുഖം തുറന്നു വക്കുക മാത്രമേ ദീവന്നാസ്യോസ് അഞ്ചാമന് സാധിക്കുമായിരുന്നുള്ളൂ. എന്നാൽ അന്ത്യോഖ്യാ പാത്രിയർക്കീസന്റെ കൈവയ്പിന്റെ ബലത്തിൽ അധികാരം കരസ്ഥമാക്കിയ പാലക്കുന്നത്തു മെത്രാന് സ്വയം പിൻഗാമിയെ വാഴിച്ചുകൊണ്ട് സ്വന്തം

നിലപാടിൽ മലക്കംമറിച്ചിൽ നടത്തേണ്ടതായി വന്നു. ഈ ഘട്ടത്തിൽ ദിവന്നാസ്യോസ് V ന് വിജയംകൈവന്നത് അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ അഭിഷിക്തനായ മെത്രാൻ എന്ന പരിഗണനയിലാണ്. വിശ്വാസഭംഗം എന്ന വലിയ വിപത്തിനെ ഒഴിവാക്കുവാൻ മുളന്തുരുത്തി സുന്നഹദോസിലും റോയൽ കോടതിവിധിയിലവസാനിച്ച സെമിനാരിക്കേസിലും മലങ്കരസഭയിൽ മെത്രാനെ വാഴിക്കുക, മൂറോൻ കൂദാശ നടത്തുക തുടങ്ങിയ കാര്യങ്ങളിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് മാത്രമാണ് അധികാരം എന്ന ചരിത്രവിരുദ്ധ നിലപാട് സ്വീകരിക്കുവാൻ മലങ്കരസഭ നിർബന്ധിതയായി.

പാത്രിയർക്കീസുമാർ ഈ അവസരം മുതലെടുത്ത് മലങ്കരസഭയെ കോളനിവൽക്കരിക്കയും എല്ലാവിധത്തിലുമുള്ള ചൂഷണങ്ങൾക്ക് വിധേയമാക്കുകയും ചെയ്ത ഘട്ടത്തിലാണ് കാതോലിക്കേറ്റ് എന്ന സ്വപ്നം സഭാനേതൃത്വത്തിന്റെ ഭാവനയിൽ ഉരുത്തിരിഞ്ഞത്. ഇതിന് സഹായകമായ ചില സാമൂഹ്യ ഘടകങ്ങളുമുണ്ടായിരുന്നു ഈ കാലഘട്ടത്തിൽ.

കേരളത്തിലെ സമൂഹങ്ങളിൽ വിദ്യകൊണ്ട് പ്രബുദ്ധരായ നസ്രാണികൾ വിവിധ തൊഴിൽ രംഗങ്ങളിൽ മികവ് തെളിയിക്കുവാനാരംഭിച്ച കാലഘട്ടമായിരുന്നു. അതുവരെ സമുദായ കാര്യങ്ങളിൽ നേതൃത്വപരമായ പങ്കുവഹിച്ചിരുന്നതു ഭൂപ്രഭുക്കളും മാടമ്പിമാരുംമായിരുന്നു. ആയതിനാൽ തന്നെ പല നിലപാടുകളും ദീർഘവീക്ഷണമോ മേധാശക്തിയോ കുറവായിട്ടുള്ളതായിരുന്നു. ഈ നിലയ്ക്ക് മാറ്റംവന്നുകാണണമെന്നാഗ്രഹിച്ച യുവാക്കളായ പ്രൊഫഷണലുകളുടെ ഒരു കൂട്ടായ്മ മലങ്കരമഹാജനസഭ എന്ന പേരിൽ രൂപീകൃതമായി. ഇ.ജെ. ജോൺ ഇലഞ്ഞിക്കൽ (അഭിഭാഷകൻ) കെ. കെ. കുരുവിള കന്നുകുഴിയിൽ (എൻജിനീയർ) എം. എ. ചാക്കോ (പോലീസ് സൂപ്രണ്ട്) റാവു സാഹബ് ഒ. എം. ചെറിയാൻ (വിദ്യാഭ്യാസ വിചിഷണൻ) കെ. സി. മാമ്മൻ മാപ്പിള (അദ്ധ്യാപകൻ/പത്രാധിപർ/ബാങ്കർ) എന്നിങ്ങനെ അക്കാലത്തെ എണ്ണം പറഞ്ഞ പ്രൊഫഷണലുകൾ വേദശാസ്ത്രപരവും സഭാപരവുമായ നേതൃത്വത്തിനായി ഉറ്റുനോക്കിയിരുന്നത് മതോപദേശ സാരങ്ങളുടെ ഗ്രന്ഥകർത്താവായ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മൽപ്പാനെയാണ്. ദീർഘവീഷണവും കുശാഗ്രബുദ്ധിയും ഒന്നുപോലെയുള്ള പുലിക്കോട്ടിൽ ദിവന്നാസ്യോസ് V ന്റെ അനുഗ്രഹാശിസ്സുകളും ഈ സംഘത്തിനുണ്ടായിരുന്നു. സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും ഉന്നത വിദ്യാഭ്യാസം സിദ്ധിച്ച യുവവൈദികരുടെ ശ്രേണിയും മഹാജനസഭയുടെ ആശയങ്ങളിൽ ആകൃഷ്ടരായിരുന്നു.

മലങ്കരസഭയുടെ പേർഷ്യൻ സഭാബന്ധങ്ങളും മറ്റും വിശദമായ പഠനത്തിന് വിധേയമായത് പ്രബുദ്ധരായ ഈ സമൂഹത്തിന്റെ പ്രയത്നഫലമായിട്ടായിരുന്നു. മലങ്കര സഭയ്ക്കുള്ളത് മലങ്കര സഭയ്ക്കും പാത്രിയർക്കീസിനുള്ളത് പാത്രിയർക്കീസിനും എന്ന നിലപാട് മലങ്കരസഭയിൽ രൂഢമൂലമാക്കുവാൻ മഹാജനസഭയ്ക്ക് കഴിഞ്ഞു.

പ്രഭു-മാടമ്പി സമൂഹങ്ങളുടെ പ്രതിനിധികളായ സി. ജെ. കുര്യൻ, പി.റ്റി.തോമസ് പാലാമ്പടം, തുകലൻമാർ, മുതലായവരോടൊപ്പം കോനാട്ട് മാത്തൻ മൽപാനും നിലയുറപ്പിക്കേണ്ടതായി വന്നു.

> മലങ്കരസഭയുടെ പേർഷ്യൻ സഭാബന്ധങ്ങളും മറ്റും വിശദമായ പഠനത്തിന് വിധേയമായത് പ്രബുദ്ധരായ ഈ സമൂഹത്തിന്റെ പ്രയത്ന ഫലമായിട്ടായിരുന്നു. മലങ്കര സഭയ്ക്കുള്ളത് മലങ്കരസഭയ്ക്കും പാത്രിയർക്കീസിനുള്ളത് പാത്രിയർക്കീസിനും എന്ന നിലപാട് മലങ്കരസഭയിൽ രൂഢമൂലമാക്കുവാൻ മഹാജനസഭയ്ക്ക് കഴിഞ്ഞു.

പി.റ്റി.തോമസും കോനാട്ട് മാത്തൻ മൽപ്പാനും തങ്ങളുടെ മേഖലകളിൽ വിദ്യാസമ്പന്നരായിരുന്നെങ്കിലും അടിസ്ഥാനപരമായി അവർ ഭൂപ്രഭുക്കളായിരുന്നു. പിൽക്കാലത്ത് ഇവർ ഇരുവരുടെയും കാഴ്ചപ്പാടുകളിൽ പ്രകടമായ വ്യതിയാനമുണ്ടാവുകയും സഭയിലുണ്ടായ പിളർപ്പിനെ ഇല്ലാതാക്കുവാൻ കഴിയുന്ന ശ്രമങ്ങൾ നടത്തിയതുമായി കൂട്ടിവായിക്കുമ്പോൾ കാര്യങ്ങൾകുറെക്കൂടി വ്യക്തമാകും.

കാതോലിക്കേറ്റിന്റെ സ്ഥാപനത്തിന് മറ്റനേകം കാരണങ്ങൾ ഉണ്ടെന്ന് സമ്മതിക്കുമ്പോൾ തന്നെ കേരളത്തിന്റെ നവോത്ഥാനത്തിന്റെ ഭാഗമായി ഉയർന്ന സ്വാതന്ത്ര്യം, സാഹോദര്യം, തുല്യത എന്ന ആശയസംഹിതയുടെ പ്രാധാന്യം കുറച്ചു കാണാനാകുന്നില്ല. ഇരുപതാംനൂറ്റാണ്ടിന്റെ നവോത്ഥാന തത്വശാസ്ത്രത്തിന്റെ ഭാഗമായ കാതോലിക്കേറ്റ് 21-ാം നൂറ്റാണ്ടിന്റെ വെല്ലുവിളികളെ നേരിടുവാൻ എപ്രകാരം സജ്ജമാണ് എന്നതാണ് ഈ ശതാബ്ദി ആഘോഷങ്ങൾ ബാക്കിവക്കുന്ന ഗംഭീരസമസ്യ.

# കാതോലിക്കാ എന്നുചൊല്ലി വാഴ്ത്തിയ.....

*(കോട്ടയം എം. ഡി. സെമിനാരി ഹയർ സെക്കൻഡറി സ്കൂൾ +2 വിദ്യാർത്ഥി എം. തോമസ് കുറിയാക്കോസ് 2012 നവംബർ 2-ന് പരുമല സെമിനാരിയിൽ നടന്ന എം.ജി.ഒ.സി. എസ്. എം. വിദ്യാർത്ഥി സംഗമത്തിൽ നൽകിയ ശതാബ്ദി സന്ദേശം)*

***മലങ്കരേ പരിപവന ചരിതേ മഹിതേ മാതാവേ***
***വിലങ്ങഴിഞ്ഞൊരു വിശ്രുത സഭയേ നീ സൗഭാഗ്യവതി***
***ബന്ധനമറ്റു കരഗതമായി പൂർവ്വ സ്വാതന്ത്ര്യം***
***ഹന്ത! മലങ്കര സഭയേ തൂവുക സന്തോഷാശ്രുകണം***

നൂറ്റാണ്ടുകൾ നീണ്ടുനിന്ന കാർമേഘവും ഇരുട്ടും ഭേദിച്ച്, തേജോമയനായ സൂര്യനായി മലങ്കരയിൽ ഉദയം ചെയ്ത പൗരസ്ത്യ കാതോലിക്കേറ്റിന് ഇന്നു നൂറു വയസ്സ്. *ചെറിയ ആട്ടിൻ കൂട്ടമേ ഭയപ്പെടേണ്ട* എന്ന പ്രഖ്യാപനവുമായി മാർതോമ്മൻ നസ്രാണികൾക്ക് പുതിയ ദിശാബോധം പകർന്നു നൽകിയ കാതോലിക്കേറ്റേ, ആ കാതോലിക്കേറ്റിന്റെ പ്രൗഢിയായ പ. പിതാവേ, മലങ്കര നസ്രാണി പൈതൃകം പേറുന്ന സഹോദരങ്ങളെ, നിങ്ങൾക്കെന്റെ നമസ്കാരം.

55-ന്റെ ചെറുപ്പത്തിൽത്തന്നെ നീതിയുടെ കിരീടവുമായി സ്വർഗ്ഗത്തിലേക്കു കരേറി മുകളിലാകാശങ്ങളിലിരുന്ന് സകല ലോകത്തിനും വേണ്ടി മുട്ടിപ്പായി അപേക്ഷിക്കുന്ന പരി. പരുമല മാർ ഗ്രിഗോറിയോസ് എന്ന പരുമല കൊച്ചുതിരുമേനി അന്ത്യവിശ്രമം കൊള്ളുന്ന പരുമല എന്ന ഈ പുണ്യഭൂമി. ഇവിടം ഒരു അത്ഭുതമാണ്.

പമ്പാനദിയുടെ കൈവഴികളിലൂടെ ഒഴുകിയെത്തുന്ന ഭാരത സംസ്ക്കാരത്തിന്റെയും ആചാര സംശുദ്ധിയുടെയും മന്ദമാരുതൻ ആത്മാവിനെപ്പോലും ത്രസിപ്പിച്ച് കടന്നു പോകുന്നയിടം. ചരിത്രം ഓർമ്മിക്കുന്നവർക്ക് 6-ാം കതോലിക്കാ മുതൽ ഇങ്ങോട്ട് തുടർച്ചയായി മൂന്ന് കാതോലിക്കാ വാഴ്ചകളുടെ ചിത്രം ഓർമ്മയിൽ തെളിയിച്ചുനില്ക്കുന്ന, കോപ്റ്റിക്ക് ശൈലിയിൽ നിർമ്മിക്കപ്പെട്ട മലങ്കരയിലെ ആദ്യ ദേവാലയം എന്ന നിലയിൽ ആഗോള ക്രൈസ്തവ സംസ്കൃതിയിലേക്ക് തുറന്നുവച്ച വാതിലാകുന്ന ഇവിടെ ചരിത്രവും, പാരമ്പര്യങ്ങളും, വിശുദ്ധിയും, സംസ്ക്കാരങ്ങളും സമ്മേളിക്കപ്പെടുന്നു. ഇവിടം ഭാരത ക്രൈസ്തവതയുടെ പുണ്യഭൂമിയാകുന്നു.

മലങ്കര നസ്രാണിയുടെ ദേശിയതയുടെ ഭാഗമായ അസ്സോസിയേഷൻ വിളിച്ചു കൂട്ടുന്നതിന് അന്ത്യോഖ്യാ പാത്രിയർക്കീസ് തടസ്സം നിന്നപ്പോൾ - മലങ്കരയുടെ തനതു സ്വയം ശീർഷകത്വത്തിന് പാത്രിയർക്കീസ് തടസ്സം നിന്നപ്പോൾ - മലങ്കരയുടെ തനിമയുടെ സ്വയംശീർഷകത്വം നഷ്ടപ്പെട്ടു പോകരുത് എന്ന ഉൾബോധം കൊണ്ട്, കാലം ചെയ്യുന്നതു വരെ കൃത്യമായി എല്ലാ അസ്സോസിയേഷൻ കമ്മറ്റികളിലും പങ്കെടുക്കുകയും, പിന്നീട് പ്രസിഡണ്ട് മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റ് ആയിത്തീരുകയും, യാതൊരു സംബന്ധവും പാടില്ലെന്നു പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് കൽപ്പിച്ച മാർ ദീവന്നാസ്യോസു പഞ്ചമൻ, മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ തന്റെ മേൽസ്ഥാനീയനാണ് എന്നു പര



സ്യമായി പ്രഖ്യാപിക്കുകയും, സ്വസാമ്രാജ്യമായ അന്ത്യോഖ്യായിൽ പോലും സിനഡിന്റെ അംഗീകാരമില്ലാതെ മെത്രാന്മാരെ വാഴിക്കാത്ത പാത്രിയർക്കീസ്, മലങ്കരയുടെ അറിവോ സമ്മതമോ കൂടാതെ മെത്രാപ്പോലീത്തമാരെ വാഴിക്കുകയും, മലങ്കരയെ ഇടവകകളാക്കി തിരിക്കുകയും ചെയ്ത കാലത്ത്, സ്വാഭാവികമായും ഉണ്ടാകാവുന്ന സകല പ്രശ്നങ്ങളും തരണം ചെയ്യുന്നതിന് മലങ്കര സഭയെ എപ്പോഴും സഹായിക്കുകയും ചെയ്ത, മലങ്കരയെ നയിക്കേണ്ടത് മലങ്കര നസ്രാണിയാണെന്ന വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്ന പ. പരുമല തിരുമേനിയുടെ അന്ത്യവിശ്രമസ്ഥാനത്തു നിന്നുകൊണ്ട് മലങ്കര നസ്രാണിയുടെ വ്യക്തിത്വത്തിന് മകുടം ചാർത്തിയ കാതോലിക്കേറ്റിന്റെ പൊരുളും പ്രസക്തിയും ചർച്ച ചെയ്യുവാൻ അവസരം ലഭിച്ചു. ഈ അവസരം മലങ്കര നസ്രാണി എന്ന നിലയിൽ എനിക്കു ലഭിച്ച ഏറ്റവും വലിയ ഭാഗ്യമാണ്.

പൊന്നുവിളയുന്ന മലങ്കരയുടെ മണ്ണും വെള്ളിനിറയുന്ന മലങ്കരയുടെ പള്ളി ഭണ്ഡാരങ്ങളും കണ്ട് ആർത്തിപൂണ്ട വിദേശ രാഷ്ട്രീയ അധികാരികൾ തങ്ങളുടെ വിശ്വാസ സംഹിതകളിലേക്ക് മലങ്കര നസ്രാണിയെ പറിച്ചു നടുവാൻ ശ്രമിച്ച കാലത്ത്, അതിനെ ശക്തമായി പ്രതിരോധിക്കുവാൻ മലങ്കര നസ്രാണിക്കുണ്ടായിരുന്ന ആയുധം - ലോകത്തെ തന്റെ വരുതിയിലാക്കാനും കിടുകിടാ വിറപ്പിക്കാനും റോമാ പാപ്പാ ചട്ടം കെട്ടിവിട്ട പോർട്ടുഗീസ്-സ്പാനിഷ് പടയോട്ട കാലത്ത് അവരുടെ ദിഗ്വിജയങ്ങളെല്ലാം അസ്തപ്രജ്ഞമാകുമാറ് ഞങ്ങൾക്ക് ഞങ്ങളുടെ മാർഗ്ഗവുമുണ്ട് എന്ന് മലങ്കര നസ്രാണിയെക്കൊണ്ടു പറയിച്ച പിതൃത്വബോധം. പൂണൂലും കടുക്കനും കുടുമയും ധരിച്ച നസ്രാണി പൗരുഷവും, ചട്ടയും മുണ്ടുമുടുത്ത സ്ത്രീത്വവും നിർവിഘ്നം പ്രസ്ഥാവിച്ചു - ആർഷഭാരത സംസ്കാരത്തിലധിഷ്ഠിതമായ നസ്രാണിയുടെ ക്രൈസ്തവത. പോർട്ടുഗീസുകാർ കേരളം കാണുംമുമ്പ് കെട്ടുന്ന മിന്നിൽ വിളക്കിച്ചേർത്ത ക്രൂശിന്റെ പാരമ്പര്യങ്ങളിൽ അടിയുറച്ചു വിശ്വസിക്കുമ്പോഴും, ക്രിസ്തീയതയിൽനിന്ന് അണുവിട വ്യതിചലിക്കുകയില്ല എന്നു പ്രഖ്യാപിച്ച നമ്മുടെ തനതു വ്യക്തിത്വം. ചുറ്റുമുള്ള സകലതിനെയും ക്രിസ്തീയതയിലേക്കാകർഷിച്ച ആദിമ നസ്രാണിയുടെ പരിശുദ്ധി.



നസ്രാണിയെന്നാൽ ഭാരതീയൻ എന്നഭിമാനിച്ചിരുന്ന നമ്മുടെ പിതാക്കന്മാർ ഈ ജീവിതചര്യയെ - ആരെയും കൂസാത്ത അവന്റെ വ്യക്തിത്വത്തെ - പാരമ്പര്യങ്ങളിലധിഷ്ഠിതമായ അവന്റെ ജീവിതരീതിയെ - ആത്മീയ ജന്മം തന്ന അപ്പന്റെ ഓർമ്മയ്ക്കായി *മാർത്തോമായുടെ മാർഗ്ഗം* എന്നു വിളിച്ചു.

നസ്രാണിയെന്നാൽ ഭാരതിയൻ എന്നഭിമാനിച്ചിരുന്ന നമ്മുടെ പിതാക്കന്മാർ ഈ ജീവിതചര്യയെ - ആരെയും കൂസാത്ത അവന്റെ വ്യക്തിത്വത്തെ - പാരമ്പര്യങ്ങളിലധിഷ്ഠിതമായ അവന്റെ ജീവിതരീതിയെ - ആത്മീയ ജന്മം തന്ന അപ്പന്റെ ഓർമ്മയ്ക്കായി *മാർത്തോമായുടെ മാർഗ്ഗം* എന്നു വിളിച്ചു.

ജനിച്ചു വീഴുന്ന ഓരോ മലങ്കര നസ്രാണിയിലും മുലപ്പാലിനൊപ്പം ഇഴുകിച്ചേരുന്ന ഇതേ പാരമ്പര്യബോധവും ബോധ്യവുമാണ് പറമ്പിൽ ചാണ്ടിയിലാരംഭിച്ച്, ബഥനിയുടെ മാർ ഈവാനിയോസ് മകുടം ചാർത്തിയ വൻചതികളേയും, നവീകരണത്തിന്റെ കുടചൂടിയ പാശ്ചാത്യവൽക്കരണത്തെയും, പിന്നെ അന്ത്യോഖ്യൻ മുഷ്ക്കിന്റെ നീരാളിക്കൈകളേയും അതിജീവിച്ച് ഇന്നും നിലനിൽക്കുന്നതിന് മലങ്കര നസ്രാണിയെ പ്രാപ്തനാക്കിയത്.

ഈ മാർത്തോമ്മായുടെ മാർഗ്ഗം കാലാകാലങ്ങളായി നേരിട്ട വെല്ലുവിളികളുടെ മേലുള്ള മലങ്കര നസ്രാണിയുടെ ആത്യന്തിക വിജയം, മാർത്തോമ്മായുടെ മാർഗ്ഗത്തെ തച്ചുടയ്ക്കുവാനും, പ. മാർത്തോമാശ്ലീഹാ സ്വതന്ത്രയായി സ്ഥാപിച്ച - ലോകമെങ്ങും ക്രൈസ്തവർ പീഡിപ്പിക്കപ്പെട്ടപ്പോഴും ആനയും അമ്പാരിയും പകൽവിളിയും പാവാടയുമായി രാജതുല്യമായ ജീവിതം നയിച്ചിരുന്ന നമ്മെ അവരുടെ വരുതിക്കു കൊണ്ടുവരാൻ ശ്രമിച്ചവരോടുള്ളശക്തമായ മറുപടി - ചരിത്രത്തിന്റെ കറുത്ത അദ്ധ്യായങ്ങൾ നമ്മിൽനിന്നു തട്ടിയെടുക്കുവാൻ ശ്രമിച്ച, ആദിമ ക്രൈസ്തവ സഭയുടെ തനിമയും സ്വത്വവും ചോദ്യം ചെയ്യാനാവാത്തവണ്ണം നമുക്ക് തിരികെയെടുത്തു തന്ന, മാർത്തോമൻ പൈതൃകമെങ്കിൽ - ആ ഉപ്പിന്റെ കാരമാകുന്നു കാതോലിക്കേറ്റ്. ഉപ്പിനെ ഉപ്പായി നിലനിർത്തുന്ന തനിമ. *കാതോലിക്കാ എന്നു ചൊല്ലി വാഴ്ത്തിയ* അൽഭുത പ്രതിഭാസം അതാകുന്നു ഇന്ത്യയിലെ പൗരസ്ത്യ കാതോലിക്കേറ്റ്.

ഈ കാരണം കൊണ്ടുതന്നെ കാതോലിക്കേറ്റ് എന്നത് അധികാരസ്ഥാനം എന്നതിനപ്പുറം അത് എന്റെ വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും വിഷയമാണ്. അന്യന്റെ മുമ്പിൽ റാൻമുളി തല കുനിച്ച് കൈനീട്ടിപ്പോകരുതെന്ന് എനിക്കു കാണിച്ചുതന്ന എന്റെ

*അവനോടുകൂടി മരിക്കേണ്ടിന് നാമും പോക എന്നു പ്രഖ്യാപിച്ച മാർതോമൻ ധൈര്യത്തിന്റെ നസ്രാണി പ്രതീകമാകുന്നു കാതോലിക്കേറ്റ്. എന്റെ കർത്താവും എന്റെ ദൈവവുമേ എന്നു വിളിച്ച വിശ്വാസ പൂർണ്ണതയുടെ ദൃശ്യ പ്രതിബിംബമാണ് കാതോലിക്കേറ്റ്.*

സംസ്ക്കാരമാണ് കാതോലിക്കേറ്റ്. പകരം വെക്കരുതെന്ന് എന്റെ പിതാക്കന്മാർ എന്നെ പഠിപ്പിച്ച എന്റെ ആത്മാഭിമാനത്തിന്റെ സത്തയാണ് എനിക്കു കാതോലിക്കേറ്റ്.

*അവനോടുകൂടി മരിക്കേണ്ടിന് നാമും പോക* എന്നു പ്രഖ്യാപിച്ച മാർതോമൻ ധൈര്യത്തിന്റെ നസ്രാണി പ്രതീകമാകുന്നു കാതോലിക്കേറ്റ്. *എന്റെ കർത്താവും എന്റെ ദൈവവുമേ* എന്നു വിളിച്ച വിശ്വാസ പൂർണ്ണതയുടെ ദൃശ്യപ്രതിബിംബമാണ് കാതോലിക്കേറ്റ്. മേൽപട്ട സ്ഥാനവും മൂറോനും വച്ച് വില പറയാൻ ശ്രമിച്ചവരോട് നിങ്ങളുടെ താളത്തിനു തുള്ളാൻ മലങ്കര നസ്രാണിയെ കിട്ടില്ല എന്നും, അതിനു ഞങ്ങൾക്കു സൗകര്യമില്ലെന്നും പറഞ്ഞ മാർത്തോമൻ പൈതൃകത്തിന്റെ അഭിമാനബോധമാണ് കാതോലിക്കേറ്റ്. രക്തംകൊണ്ടു മലങ്കര നസ്രാണി രചിച്ച അവന്റെ പിതൃത്വ ബോധമാണ് കാതോലിക്കേറ്റ്.

മലങ്കരയുടേതോ ഇൻഡ്യയുടേതോ മാത്രമായി സ്ഥാപിക്കമായിരുന്നിട്ടും 1912-ൽ ഇവിടെ സ്ഥാപിക്കപ്പെട്ടത് കൂടുതൽ വിശാലമായ അർത്ഥത്തിൽ പൗരസ്ത്യ കാതോലിക്കേറ്റായിരുന്നു. ഈ കാതോലിക്ക പ. മാർ തോമാശ്ലീഹായുടെ സിംഹാസനത്തിലാരൂഢനാണ് എന്ന് വ്യക്തമാക്കുകവഴി, കാലത്തിനനുസരിച്ച് മാറ്റം ഉണ്ടാകുമ്പോഴും മാർത്തോമൻ പൈതൃകവും പിതൃത്വവും ഞങ്ങൾ എല്ലാക്കാലത്തും കാത്തുസൂക്ഷിക്കുമെന്നും, മലങ്കരയുടെ നടപടിക്രമങ്ങളിൽ അടിസ്ഥാനമായ ഒരു ഭരണം മതി മലങ്കര നസ്രാണിക്കെന്നും നാം പ്രഖ്യാപിക്കുകയായിരുന്നു.

അതെ, മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ എല്ലാം അർത്ഥത്തിലും ഒരു ശരിയായ നസ്രാണിയാകുന്നു. മലങ്കരയെ സ്നേഹിക്കുന്ന ഒരു പൂർണ്ണ തദ്ദേശിയൻ. മൂല്യങ്ങൾ നഷ്ടപ്പെട്ടുപോകുന്ന - പാരമ്പര്യങ്ങൾ മറന്നുകളയുന്ന - ഒരു ദേശത്ത് ഇവ രണ്ടും മുറുകെപിടിക്കുന്ന നല്ല ഒന്നാംതരം നസ്രാണി.

സ്വയം പ്രഖ്യാപിത കാതോലിക്കാമാർക്കും, അവരുടെ ഏറാൻ മൂളികൾക്കും ഒരിക്കലും

തങ്ങൾക്കുണ്ട് എന്നവകാശപ്പെടാനാകാത്ത ഈ പ്രത്യേകത തന്നെയാണ് കാതോലിക്കായെ പൂർണ്ണനാകുന്നത്. ബദലിനും സാമന്തനും എടുത്തണിയാനാവാത്ത – കോപ്പി അടിക്കനാവാത്ത ഈ സ്വയാവബോധവും സ്വാതന്ത്ര്യവുമാണ് മലങ്കരസഭയുടെ കാതോലിക്കായെ തുല്യം വെക്കാനാകാതെ തദ്ദേശിയെ ഭരണ സംവിധാനത്തിലെ മുമ്പനാകുന്നത്. എല്ലാ അർത്ഥത്തിലും കാതോലിക്കാ, സാർവ്വത്രിക പിതാവ് എന്ന പേരിന് യോഗ്യനാവുന്നത്. പണ്ട് പേർഷ്യൻ മെത്രാൻ വഹിച്ചിരുന്ന ആത്മീയ മേലദ്ധ്യക്ഷ സ്ഥാനത്തിന് ഒരു നസ്രാണിയെതന്നെ യോഗ്യനാക്കിയ കാതോലിക്കേറ്റിനെ അതുകൊണ്ടുതന്നെ സംബോധന ചെയ്യുവാനുതകുന്ന ഏറ്റവും നല്ല നാമം *ഇന്ത്യയൊക്കെയുടെയും വാതിൽ* എന്നാകുന്നു. ക്രൈസ്തവതയുടെ ഇന്ത്യയിലേക്കുള്ള വാതിലാണ് കാതോലിക്കേറ്റ്. നസ്രാണികൾക്ക് ദൈവീകതയിലേക്കുള്ള വാതിലാണ് കാതോലിക്കേറ്റ്

എല്ലാ അർത്ഥത്തിലും പൂർണ്ണവും തദ്ദേശിയവുമായ പൗരസ്ത്യ കാതോലിക്കേറ്റിന്റെ യഥാർത്ഥ പ്രസക്തി എന്താണ്? സാധാരണ ചോദിച്ചു കേൾക്കുന്ന ഒരു ചോദ്യമാണിത്. മഫ്രിയാനേറ്റ് എങ്കിലും കൊതിച്ച മലങ്കര നസ്രാണിക്ക് അതുപോലും കിട്ടില്ലാ എന്ന അവസ്ഥയിൽനിന്ന് പാത്രിയർക്കീസിന് തുല്യസ്ഥാനിയായ കാതോലിക്കായെ നൽകിത്തന്നത് ദൈവത്തിന്റെ വലിയൊരു കരുണയായിരുന്നു. വ്യക്തമായ ഒരുദ്ദേശം കൂടിയുണ്ടായിരുന്നു ഈ സ്ഥാനലബ്ധിക്ക്. ഈ ഉദ്ദേശം തന്നെയാണ് കാതോലിക്കേറ്റിന്റെ ലക്ഷ്യം. ആ ലക്ഷ്യമാണ് കാലാകാലങ്ങളായി മലങ്കര സഭയുടെ സ്വപ്നം. ഹരിതാഭമായ ഈ സ്വപ്നത്തിലേക്ക് സഭയെ എത്തിക്കുക എന്നിടത്താണ് കാതോലിക്കേറ്റിന്റെ യഥാർത്ഥ പ്രസക്തി.

> പുറപ്പെട്ടുപോയ പുത്രനായി കാത്തിരിക്കുന്ന അപ്പനെപ്പോലെ മലങ്കരസഭയും കാത്തിരിക്കുകയാണ് – കലഹിച്ചുപോയ തന്റെ മക്കൾക്കു വേണ്ടി. എന്നെങ്കിലുമൊരിക്കൽ തന്റെ പുത്രന്മാർ സത്യം മനസ്സിലാക്കി തിരികെയെത്തും എന്ന പ്രതീക്ഷയിൽ വാതിൽ തുറന്നിടുന്ന ഈ അമ്മ. മക്കൾക്കുവേണ്ടി എന്തു വിട്ടുവീഴ്ചക്കും തയ്യാറാണ്

ആദ്യകാലങ്ങളിൽ സഭ ഈ സ്വപ്നത്തെക്കുറിച്ച് മൗനം പാലിച്ചു. ആളുകൾ ഇതെങ്ങനെയെടുക്കും. സമൂഹം ഇതങ്ങെനെ സ്വീകരിക്കും എന്നീ സംശയങ്ങളും.

എന്നാൽ കിഴക്കിന്റെ മഹാനായ കാതോലിക്ക പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ, കാലക്രമത്തിൽ വിഘടിച്ചുപോയ മലങ്കര നസ്രാണികൾ, തൊട്ടുവിശ്വാസം സ്ഥികരിച്ച, മാർതോമായുടെ മാർഗ്ഗത്തിൽ ഉറച്ചുനിന്നുകൊണ്ട് അഖിലഭാരത സഭയായി പുനരൈക്യപ്പെടുകയും, പൗരസ്ത്യ കാതോലിക്കാ ആ സഭയെ ഭരിക്കുകയും ചെയ്യുന്നതാണ് നമ്മുടെ സ്വപ്നം എന്ന് പ്രഖ്യാപിച്ച്, കാതോലിക്കേറ്റിന്റെ പ്രസക്തി എന്ത് എന്ന് ചോദിച്ചു മുറവിളി കൂട്ടിയവരുടെ വായടപ്പിച്ചു. *ഞങ്ങളുടെ വാതായനങ്ങൾ തുറന്നുകിടക്കുന്നു* എന്ന് ഇതേ പരുമലയിൽ വച്ച് പ്രഖ്യാപിച്ച – സ്വയം സ്വീകരിച്ച പേരുകൊണ്ടല്ല, മറിച്ച് പ്രവർത്തികൊണ്ടു ശ്രേഷ്ഠനായ പ. ബസേലിയോസ് മാർത്തോമാ ദിദിമോസ് – കാലമെത്രമാറിയാലും ആശയങ്ങളിലും ആദർശങ്ങളിലും ഉറച്ചുനിൽക്കുന്നവനാണ് മലങ്കര നസ്രാണി എന്നു വീണ്ടും പ്രഖ്യാപിച്ചു.

മുടിയനായ പുത്രന്റെ ഉപമയിലെ പുറപ്പെട്ടുപോയ പുത്രനായി കാത്തിരിക്കുന്ന അപ്പനെപ്പോലെ മലങ്കരസഭയും കാത്തിരിക്കുകയാണ് – കലഹിച്ചുപോയ തന്റെ മക്കൾക്കു വേണ്ടി. എന്നെങ്കിലുമൊരിക്കൽ തന്റെ പുത്രന്മാർ സത്യം മനസ്സിലാക്കി തിരികെയെത്തും എന്ന പ്രതീക്ഷയിൽ വാതിൽ തുറന്നിടുന്ന ഈ അമ്മ. മക്കൾക്കുവേണ്ടി എന്തു വിട്ടുവീഴ്ചക്കും തയ്യാറാണ് – തന്റെ തനിമക്കു കളങ്കമേൽക്കാത്ത ഏതു വിട്ടുവീഴ്ചക്കും ഈ അമ്മ തയ്യാറാവുകതന്നെ ചെയ്യും.

മടങ്ങിവരുന്ന മക്കൾ കൊണ്ടുപോയതെല്ലാം മടക്കിക്കൊണ്ടുവരണം എന്ന് ഈ അമ്മക്ക് യാതൊരു നിർബന്ധവും ഇല്ല. ഭാണ്ഡക്കെട്ടുകളും കെട്ടുകാഴ്ചകളുമില്ലാതെ ഏതു മക്കൾക്കും എപ്പോൾ വേണമെങ്കിലും തിരികെ വരാം. *സന്തതിയുള്ള കാലത്തോളവും, ഒടിച്ചിട്ട കമ്പ് മുറികൂടാത്ത കാലത്തോളവും, ഇനി മേലാൽ റോമൻ പാപ്പായുടെ അധീശത്വം അംഗീകരിക്കില്ലെന്നു* സത്യം ചെയ്ത മലങ്കര നസ്രാണിയെ ചതിച്ച പറമ്പിൽ ചാണ്ടിയുടെ പിൻഗാമികൾക്കോ,

സായിപ്പന്മാർ വച്ചുനീട്ടിയ സമ്പത്തും സ്ഥാനമാനങ്ങളും കണ്ട് പ്രൊട്ടസ്റ്റന്റുവൽക്കരിക്കപ്പെട്ടവർക്കും, പ്രൊട്ടസ്റ്റന്റുകാരെന്നൊ സുറിയാനി ക്രിസ്ത്യാനികളെന്നൊ ഇന്നും പറയാനാകാത്ത – മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പാലക്കുന്നത്ത് മാർ അത്താനാസ്യോസ് അവരുടേത് എന്ന് വരുത്തിത്തീർക്കാൻ ശ്രമിക്കുന്ന – പട്ടത്വം വെറുമൊരലങ്കരമായി കെട്ടിത്തൂക്കിനടക്കുന്ന – പേരുകൊണ്ട്

മാർത്തോമൻ പൈതൃകം അവകാശപ്പെടാം എന്നു മോഹിക്കുന്നവർക്കും,

എന്നും അടിമയായി കഴിയാനിഷ്ടപ്പെട്ട് എന്ന വ്യാജേന, പാത്രിയർക്കീസിന്റെ പേരിൽ മലങ്കരയുടെ സ്വത്തും സ്ഥാനമാനങ്ങളും തട്ടിയെടുക്കാൻ ശ്രമിക്കുന്ന, മലങ്കരസഭയുടെ സകലതും കോപ്പി അടിച്ച് വിജയിക്കാം എന്നു പ്രതീക്ഷിക്കുന്നഉപായികൾക്കും,

കാതോലിക്കാ സ്ഥാനം ലഭിക്കാത്തതിൽ ഭഗ്നാശനായി സന്യാസ വ്രതനിഷ്ടാൾ വലിച്ചെറിഞ്ഞ് തിരുവനന്തപുരത്തെ സുഖശീതളത്വത്തിലേക്ക് എടുത്തു ചാടിയ മാർ ഈവാനിയോസിന്റെ - റോം നൽകാതെ സ്വയം എടുത്തണിഞ്ഞ *കാതോലിക്കാ* എന്ന നാമം പേറുന്ന പിൻഗാമികൾക്കും വരാം. പക്ഷെ മാർതോമ്മൻ പൈതൃകവും സ്തുതിച്ചൊവ്വാക്കപ്പെട്ട വിശ്വാസവും നസ്രാണിത്തവും വീണ്ടും സ്വീകരിക്കാം, എന്ന ഉറപ്പോടുകൂടിയാകണം ആ വരവ്.

കാതോലിക്കേറ്റിന്റെ ഏറ്റവും വലിയ പ്രസക്തി അത് അഖിലഭാരത സഭയുടെ പുനരുജ്ജീവനാത്തിനായി ശക്തമായി പ്രയത്നിക്കുകയും എക്യുമെനിസനത്തിനു വേണ്ടി ശക്തമായി നിലനിൽക്കുകയും ചെയ്യുന്നു എന്നതാണ്. എന്നാൽ സാർവ്വലൗകീക കൂട്ടായ്മ എന്ന് ബഥനിയുടെ മാർ ഈവാനിയോസിന്റെ പിൻഗാമികൾ അവകാശപ്പെടുന്ന റോമൻ കത്തോലിക്കാ സഭക്കും റോമൻ പാപ്പായുടേയും അടിമയാകുന്ന എക്യുമിനിസമല്ല. മറിച്ച് മലങ്കരയുടെ സ്വയം ഭരണാവകാശവും തദ്ദേശിയതയും പകരം വെക്കാത്ത പരിപൂർണ്ണ ഐക്യമാകുന്നു. ആ കാര്യത്തിൽ നസ്രാണി പിന്തുടരുന്നത് ഒറിയന്റൽ ഓർത്തഡോക്സ് സഭകൾ പിന്തുടരുന്ന പരസ്പര ബഹുമാനത്തിൽ അധിഷ്ഠിതമായ എക്യുമെനിസമാകുന്നു. ഈ എക്യുമിനിസത്തിന്റെ ലക്ഷ്യമാകട്ടെ നമ്മുടെ അന്ത്യന്തിക സ്വപ്നമാകുന്ന അഖിലഭാരത സഭയുടെ പുനരുജ്ജീവനമാകുന്നു.

അതിനാദ്യം, സഭയുടെ രാജാവാകുന്ന കാതോലിക്കാ എന്ന പേര് എടുത്തണിഞ്ഞിട്ട്, രാജകുമാരൻ സ്ഥാനത്തിനായി റോമിലേക്കും അന്ത്യോഖ്യായിലേയും ഇരക്കാൻ പോകുന്നത് വിഘടനക്കാരും സ്ഥാനമോഹികളും അവസാനിപ്പിക്കണം. അന്ന് സ്പിരിചൽ കൊളോണിയലിസം എന്ന കുട്ടിച്ചാത്തനെ കുപ്പിയിലടച്ച് ഭാരതസഭ ഒന്നാവുകയും മറ്റു ലോകസഭകളുമായി അത്യന്തിക ബന്ധം പുനസ്ഥാപിക്കപ്പെടുകയും ചെയ്യും.

മലങ്കരസഭയുടെ കാതോലിക്കേറ്റിന്റെ മറ്റൊരു പ്രസക്തി, അത് അന്തർദേശീയ തലത്തിൽ ഭാരത ക്രൈസ്തവതയുടെ പ്രതിരൂപമാകുന്നു എന്നതാണ്. അന്ത്യോഖ്യായുടെയും റോമിന്റെയും കീഴിലുള്ള ഇതര സ്വയം ഭൂ കാതോലിക്കാമാർക്കും സിൽബന്ധികളും, ഭാരതത്തിന്റെ ജീവിതരീതിയറിയാതെ കെട്ടിപ്പൊക്കിയ പ്രൊട്ടസ്റ്റന്റുകാരും, എവിടെയെങ്കിലും കയറിപ്പറ്റാൻ തീവ്രശ്രമം നടത്തുന്ന നവീകരണക്കാരും മൗനികളാകുമ്പോൾ ക്രൈസ്തവ ലോകത്തെ ഏക ഇന്ത്യൻ ദേശീയതയാണ് പൗരസ്ത്യ കാതോലിക്കാ. നമ്മെ ലോകത്തിനുമുമ്പിൽ വരച്ചു കാട്ടുന്ന നമ്മുടെ ദേശീയ ബോധം

ഇത്രയേറെ ദേശീയതയും പൈതൃകത്തോടും നീതിപുലർത്തുന്ന ഒരു സ്ഥാനത്തിന് പക്ഷെ ഇന്ന് അതിനുതക്ക ബഹുമാനം തരാതിരിക്കാൻ പലരും മനഃപൂർവ്വം തന്നെ ശ്രമിക്കുന്നുണ്ട് എന്നത് ഏറ്റവും ഖേദകരമായ ഒരു വസ്തുത തന്നെയാണ്. പൗരസ്ത്യ കാതോലിക്കായെ താറടിച്ചു കാണിക്കുവാൻ ശ്രമിക്കുന്നവർക്ക് മാധ്യമങ്ങളും രാഷ്ട്രീയ സ്ഥാനികളും നൽകുന്ന പിന്തുണ ഇന്ന് സകല അതിരുകളും ഭേദിച്ചു കഴിഞ്ഞു.

പ്രിയപ്പെട്ട മാധ്യമങ്ങളെ, ഭരണജ്ഞരെ, മലങ്കരസഭ പ്രതികരിക്കാഞ്ഞതുകൊണ്ട് സന്തോഷിക്കേണ്ട. പ്രതികരിക്കാത്തത് ഞങ്ങളുടെ കഴിവുകേടല്ല. മറിച്ച്, അത് ഞങ്ങളുടെ രീതിയല്ലാത്തതുകൊണ്ട്. സിംഹതുല്യമായ ശാന്തതയുള്ളവളാണ് മലങ്കരസഭ. ശാന്തതവിട്ട് ആ സിംഹമുണർന്നാൽ - ഒന്നു ഗർജജിച്ചാൽ - നിങ്ങളുടെ സകല സന്തോഷങ്ങളും അവിടെ അവസാനിക്കും.

*ഞങ്ങടെ മെത്രാൻ ആബൂൻ മാർ, പീലക്സിനോസ് തിരുമേനി,*

*പിറമാടത്ത് കിടന്നോളാൻ, പറയാനാർക്കാണവകാശം* എന്നു ചോദിച്ച്, പണ്ടുമുതലേ ഭാരതത്തിന്റെ നീതിന്യായവ്യവസ്ഥിതിയെ വെല്ലുവിളിക്കുന്ന പാത്രിയർക്കീസു കക്ഷിക്കാരുമായി കോടതി വ്യവഹാരങ്ങളിലേക്ക് മലങ്കരസഭ ഇറങ്ങിപുറപ്പെടാൻ നിർബന്ധിതമായിത്തീർന്നത് കണ്ടിട്ട്, *ഇതു സ്വത്തിനു വേണ്ടിയുള്ള പോരാട്ടം* എന്നു വരുത്തിതീർക്കാൻ ശ്രമിക്കുന്നവരേ, ഇതു സ്വത്തിനുള്ള പോരാട്ടമല്ല, സ്വത്തത്തിനാണ്. പാരമ്പര്യത്തോടും പൈതൃകത്തോടുമുള്ള ഞങ്ങളുടെ അടങ്ങാത്ത അഭിനവേശമാണ് ഞങ്ങളെക്കൊണ്ടിത് ചെയ്യിക്കുന്നത്. ഞങ്ങളുടെ ദേശത്തോടുള്ള ബഹുമാനവും കടമയുമാണ് ഞങ്ങളെ ഇതിലേക്ക് വലിച്ചിട്ടത്.

നിലയ്ക്കൽ പ്രശ്നത്തിന്റെ പേരിൽ കേരളം കത്തിയമരുമായിരുന്ന കാലത്ത് ഒരു ദേവദൂതനപ്പോലെ ഉദയം ചെയ്ത പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ, കാതോലിക്കേറ്റിന്റെ ദേശീയമുഖത്തിന്റെ പ്രതീകമാകുന്നു. താപസനായ പ. ദിദീമോസ് പ്രഥമൻ, ഭാരത ക്രൈസ്തവ സഭകളുടെ ചരിത്രത്തിലാദ്യമായി വനിതകൾക്ക് സഭാഭരണത്തിനവസരം കൊടുത്ത് ജനാധിപത്യത്തിന്റെയും തുല്യതയുടെയും ശരിയായ വക്താവാണെന്ന് നിസ്സംശയം പ്രഖ്യാപിച്ചു.

അരമനയും പള്ളിയും വിശ്വാസികൾ തിരിച്ചുപിടിക്കും എന്ന് പ്രഖ്യാപിച്ചതുവഴി, *വിശ്വാസി* തന്റെ കീഴി ലുള്ള ഗുണ്ടകളാണെന്നും, അവർക്കെന്തുസംഭവിച്ചാലും തനിക്കൊന്നുമില്ല എന്നു പ്രഖ്യാപിക്കുന്ന ഇതര സ്വയം പ്രഖ്യാപിത ശ്രേഷ്ഠന്മാരുടെ ഇടയിൽ ഗാന്ധിയൻ മാർഗ്ഗത്തിൽ പ്രതിഷേധിച്ച്, സ്വന്തം ജീവൻ പോലും പണയം വച്ച്, സ്വന്തം സഭയോടുള്ള നീതിനിഷേധത്തിൻ പ്രതികരിച്ച, ജനങ്ങളെ കരുതുന്ന വലിയ പിതാവു ഭരിക്കുന്ന സഭയാണ് നമ്മുടേത്.

അതിനും മുമ്പ്, സ്വന്തം അപ്പന്റെ ശരീരം വഹിച്ചുകൊണ്ടുള്ള വിലാപയാത്ര കാണാൻ എം. ഡി. സെമിനാരി സ്ക്കൂളിന്റെ കയ്യാലപ്പുറത്തു കയറി നിൽക്കേണ്ടി വന്ന – ആ അപ്പന്റെ കബറിൽ ധൂപം വെക്കുവവാൻ സഭാസമാധാനം വരെ കണ്ണുനീരോടെ പ്രാർത്ഥിക്കേണ്ടിവന്ന ഒരു കാതോലിക്ക ഭരിച്ച സഭയാണ് എന്റേത്.

ഇന്ന് വിഘടനക്കാർ തങ്ങളുടെ കുത്തകയാക്കി വെച്ചിരിക്കുന്ന പ. ബസേലിയോസ് യൽദോ മഫ്രിയാനായെ ആദ്യം *പരിശുദ്ധൻ* എന്നു പ്രഖ്യാപിച്ചു മലങ്കരയിലെ മൂന്നാമത്തെ കാതോലിക്കായായ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ. അങ്ങനെ, ചെയ്യേണ്ടത് ചെയ്യേണ്ട സമയത്ത് ചെയ്യേണ്ട പോലെ ചെയ്യുന്നവരാണ് മലങ്കര നസ്രാണികൾ എന്നു വ്യക്തമാക്കിയ കാതോലിക്കായാണ് എന്റേത്.

മരുഭൂമിയിലെ ചാറ്റൽമഴപോലെ വല്ലപ്പോഴുമെത്തുന്ന ഒരു പ്രഹേളികയല്ല എന്റെ ആത്മീയ അദ്ധ്യക്ഷൻ. മറിച്ച് എപ്പോഴും എന്റെ സഭയോടുകൂടിയിരുന്ന്, എപ്പോഴും ആ സഭയ്ക്കുവേണ്ടി പ്രവർത്തിക്കുന്ന കാതോലിക്കായാണ്. ഞാൻ എങ്ങനെ പറയും ഇതിലും ശ്രേഷ്ഠമായൊരു സ്ഥാനം ഉണ്ടെന്ന്. ഞാൻ എങ്ങനെ പറയും ഈ സ്ഥാനത്തിനു തുല്യമായൊരു സ്ഥാനം വേറൊരാൾ വഹിക്കുന്നുണ്ടെന്ന്. നമ്മൾക്കെങ്ങനെ പറയാനാവും ലോക ക്രൈസ്തവ സഭകളിൽ ഇതിലും ശ്രേഷ്ഠമായൊരു സ്ഥാനമുണ്ടെന്ന്.

പണ്ട് പാത്രിയർക്കീസുകക്ഷി, *ജനിക്കും മുമ്പേ മരിച്ച ചാപിള്ള* എന്നു നമ്മുടെ കാതോലിക്കേറ്റിനെ വിശേഷിപ്പിച്ചു. എന്നാൽ ഞാൻ പറയുന്നു, പൂർണ്ണ സ്വയം ശീർഷകത്വവും സ്വാതന്ത്ര്യവുമുള്ള ഞങ്ങളുടെ കാതോലിക്കേറ്റല്ല മറിച്ച്, അർദ്ധരാത്രിയിൽ കുടപിടിക്കുവാൻ – അർത്ഥം കിട്ടുവാൻ – ശ്രമിച്ചുവരുന്ന നിങ്ങളുടെ സ്വയംഭൂ കാതോലിക്കാമാരാണ്. ഉദരത്തിൽവെച്ചു തന്നെ മൺമറഞ്ഞുപോയ ചാപിള്ളമാർ. മാർത്തോമൻ പൈതൃകത്തിന്റെ അസ്ഥിത്വവും വ്യക്തിത്വവുമായ കാതോലിക്കേറ്റ് ശതാബ്ദി വർഷത്തിൽ നമുക്ക് നൽകുന്ന ഏറ്റവും വലിയ സന്ദേശം ഇതാണ്.

അപ്പനേയും വല്യപ്പനേയും, മുലയൂട്ടി വളർത്തിയ അമ്മയേയും തള്ളിപ്പറഞ്ഞിട്ട് ഭിക്ഷപോലെ ലഭിക്കുന്ന സ്ഥാനമാനങ്ങളോ വേഷഭൂഷാദികളോ മലങ്കര നസ്രാണിക്കു വേണ്ട. കേവലം മൂന്നു മാല ധരിക്കുവാൻ മാത്രം കാതോലിക്കാ ആയവരുടെ മുന്നിൽ, നെഞ്ചിൽ ചേർന്നുകിടക്കുന്ന മാലയിലെ പ. മാർത്തോമ്മാശ്ലീഹായുടെ രൂപത്തെ നെഞ്ചിന്റെ ഉള്ളിൽ പ്രതിഷ്ഠിച്ച ഈ പ. പിതാവിന്റെ ആത്മീയ പുത്രന്മാരാകുന്നു മലങ്കര നസ്രാണികൾ മലങ്കര നസ്രാണിയെ നാമാക്കി നിലനിർത്തുന്ന ഈ നസ്രാണി ഗുണം കൈവിട്ടുകളയാതിരിക്കുന്നതിന് നമ്മെ പ്രാപ്തരാക്കി എന്നതാണ് കാതോലിക്കേറ്റിന്റെ ഏറ്റവും വലിയ പ്രസക്തി. പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് പറഞ്ഞതുപോലെ *ദൈവത്തിന്റെ സഭ, ദൈവം നടത്തിക്കൊള്ളും* എന്ന് അടിയുറച്ചു വിശ്വസിക്കുന്ന മലങ്കര നസ്രാണിക്ക് ദൈവമായി കൊണ്ടുവന്നുതന്ന മഹൽ സൗഭാഗ്യം.

*കേപ്പായേ നീ നിന്റെ വാൾ ഉറയിലിടുക, കേപ്പായേ നീ നിന്റെ വാൾ ഉറയിലിടുക, കേപ്പായേ നീ നിന്റെ വാൾ ഉറയിലിടുക,* എന്ന് ആദ്യം പോർട്ടുഗീസുകാരോടും ഒരർത്ഥത്തിൽ പ്രൊട്ടസ്റ്റന്റുകളോടും പിന്നെ അന്ത്യോഖ്യരോടും പറഞ്ഞ മാർത്തോമ്മൻ പിതൃത്വബോധം സുശക്തമാണ്.

മലങ്കര നസ്രാണി കൂനൻകുരിശു മുതൽ ഇതുവരെ നടത്തിയ സകല പ്രവർത്തനങ്ങളും മലങ്കര സഭയുടെ സ്വാതന്ത്ര്യം മുറുകെ പിടിക്കുന്നതിനു വേണ്ടിയായിരുന്നു. കാലമേറെ മാറിയാലും നാം ഈ ബോദ്ധ്യത്തിൽനിന്നു പിന്നോട്ടു പൊയ്ക്കൂട.

*അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ പറഞ്ഞതുപോലെ, ഞാൻ പഴയ ചാണ്ടിയായി മാറിയാലും സ്വാതന്ത്ര്യം നഷ്ടപ്പെട്ട ഒരു സഭയുടെ മെത്രാപ്പോലീത്തയായി കഴിയാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഒരു നായയെപ്പോലെ മരിക്കേണ്ടി വന്നാലും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഞാൻ അടരാടും.* ഇത്തരം മെത്രാപ്പോലീത്താമാരുടെ ഗംഭീര വ്യക്തിത്വങ്ങളുടെ ശ്രമഫലമായി നേടിയെടുത്ത സ്വാതന്ത്ര്യം ഒരിക്കലും കളഞ്ഞുകുളിക്കാതിരിക്കുക. സഭയുടെ മകുടമാകുന്ന കാതോലിക്കേറ്റിന്റെ ഉയർച്ച സ്വന്തം ഉയർച്ചയായും, ആ കാതോലിക്കേറ്റിന്റെ തളർച്ച സ്വന്തം തളർച്ചയായും എണ്ണുക. ജീവനുള്ള കാലത്തോളം മലങ്കര നസ്രാണിയായി നിലനിൽക്കുക. അന്ത്യംവരെ നസ്രാണിത്വം കൈവിട്ടു കളയാതിരിക്കുക. അതാണ് എന്റെ കാതോലിക്കേറ്റ് ശതാബ്ദി സന്ദേശം.

അച്ചനും കൊച്ചനും

കൊച്ചൻ : അച്ചോ അറിഞ്ഞില്ലേ ഓർത്തഡോക്സ്കാർ കാതോലിക്കേറ്റ് ശദാബ്ദി ആഘോഷം കേമമാക്കുകയാ.

അച്ചൻ : ഈവക വാർത്തകൾ മനോരമപോലും കാര്യമാക്കാത്ത സ്ഥിതിക്ക് യാക്കോബായ യുവജനങ്ങളും, കുട്ടികളും എന്തിനിതൊക്കെ ശ്രദ്ധിക്കുന്നു.

കൊച്ചൻ : അതെന്താ അച്ചാ അങ്ങിനെ പറഞ്ഞത്

അച്ചൻ : യഥാർത്ഥ യാക്കോബായ കീഴ്സ്ഥാനി കാതോലിക്കേറ്റ് ഇവിടെ സ്ഥാപിച്ചത് 2002 ജൂലൈ 26 നാണ് – ഈയിടയിൽ അതു മപ്രിയാനേറ്റ് ആക്കി എന്ന് കിംവദന്തിയുണ്ട്.

കൊച്ചൻ : അപ്പോൾ 1912 ൽ പ. അബ്ദുൾ മിശിഹാ പാത്രിക്കീസുബാവ ഇവിടെ വന്ന് സ്ഥാപിച്ച കാതോലിക്കേറ്റോ?

അച്ചൻ : ആ ബാവ യഥാർത്ഥ ബാവയല്ലെന്ന് നിന്നെ സണ്ടേസ്ക്കൂളിൽ പഠിപ്പിച്ചിട്ടില്ലേ. കൂരാന്റെയും മൂലേ കോറിയുടെയും പുത്തൻ ചരിത്രത്തിലും ഇതാവർത്തിക്കുന്നുണ്ട്.

കൊച്ചൻ : ഓ അതു ശരിയല്ല. അബ്ദുൾ ആഹാദ് റമ്പാനും (പ: യാക്കോബ് III പാത്രിയർക്കീസ്) കണിയാംപറമ്പിലച്ചനും, ഇ.എം. ഫിലിപ്പും, ഇസഡ് എം. പാറേട്ടും എഴുതിയ ചരിത്രമാ സത്യം. 2002 നു ശേഷം നമ്മുടെ പുത്തൻ കാതോലിക്കായിയ്ക്കു വേണ്ടിയാ പുത്തൻ എഴുത്തുകാർ പുത്തൻ ചരിത്രം ചമച്ചത്.

അച്ചൻ : എടാ എ.ഡി. 52 ൽ തോമ്മാശ്ലീഹാ ഭാരത സഭ സ്ഥാപിച്ചകാലം മുതലുള്ള ചരിത്രമാ നീ പറയുന്നത്. ഇന്ന് കമ്പ്യൂട്ടർ യുഗമാ. സഭയുടെ ചരിത്രവും അതുപോലെ പെട്ടെന്ന് എഴുതാം. തന്നെയുമല്ല നമ്മുടെ ബാവയെ മപ്രിയാന ആക്കി എന്നും കേൾക്കുന്നു.

കൊച്ചൻ : ഉള്ള സത്യചരിത്രം പഠിക്കുന്നതല്ലേ അച്ചാ നല്ലത്.

അച്ചൻ : എടാ മണ്ടച്ചാരേ ഓർത്തഡോക്സുകാരെ പോലെ നമുക്ക് ദീർഘകാല ചരിത്രമൊന്നും ഇല്ല. സത്യം പറഞ്ഞാൽ നമ്മുടെ പുത്തൻ പുത്തൻകുരിശു സഭയ്ക്കും പുത്തൻകുരിശ് ബാവയ്ക്കും പത്തുവർഷത്തെ ചരിത്രമേ ഉള്ളൂ. നമുക്കും പൂർവ്വിക പാരമ്പര്യവും കീഴ്വഴക്കവും ഉണ്ടെന്നാക്കിത്തീർക്കാനാ പഴയചരിത്രങ്ങൾ വളച്ചൊടിക്കുന്നത്.

കൊച്ചൻ : ഒരു തെറ്റ് പല ആവർത്തി ആവർത്തിച്ചാൽ പ്രത്യേകിച്ച് മനോരമ ഒക്കെ കൂടെയുള്ളപ്പോൾ തെറ്റ് ശരിയാക്കാനാവും. കുറെപ്പേരെ പാട്ടിലുമാക്കാം. നൂറുപ്രാവശ്യം നുണ ആവർത്തിച്ചാൽ അതു സത്യമാകുമെന്ന് ഹിറ്റ്ലറുടെ ഇൻഫർമേഷൻ മന്ത്രിയായ ഗീബൽസ് പറഞ്ഞിട്ടില്ലേ?

അച്ചൻ : ഇവിടെ കാതോലിക്കേറ്റ് സ്ഥാപിച്ച പ: അബ്ദുൾ മിശിഹാ ബാവയാണ് യഥാർത്ഥ പാത്രിക്കീസ് എന്നും ആ പിതാവ് സ്ഥാപിച്ച കാതോലിക്കേറ്റാണ് യഥാർത്ഥ കാതോലിക്കേറ്റ് എന്നും സുപ്രീംകോടതി പലവട്ടം ഉത്തരവിട്ടതാ. ആ കാതോലിക്കേറ്റ്, പാത്രിയർക്കേറ്റുപോലെ സർവ്വസ്വതന്ത്രവും, ദേശീയവുമാണ്. നമ്മുടെ 2002 ലെ കാതോലിക്കേറ്റ് നമുക്ക് ശ്രേഷ്ഠമാണെങ്കിലും ആകമാനസഭയുടെ കീഴ്ഘടകമാകാനുള്ള യോഗ്യതയേ നമ്മുടെ ബാവയ്ക്കുള്ളു. നാം ഇൻഡ്യക്കാരാണെങ്കിലും ഇൻഡ്യൻ സഭയല്ല.

കൊച്ചൻ : യഥാർത്ഥ പാത്രിക്കീസുബാവ അബ്ദുൾ മിശിഹാ ബാവ യായതുകൊണ്ടല്ലേ പ: പിതാവിനെ പാത്രിയർക്കീസന്മാരെ കബറടക്കുന്ന കുർക്കുമാദയറയിൽ കബറടങ്ങിയത്.

അച്ചൻ : മലങ്കരയിൽ എത്തി പ്രശ്നമുണ്ടാക്കിയ പാത്രിക്കീസന്മാർ എല്ലാംതന്നെ പോയവഴിക്കോ അല്ലെങ്കിൽ അവരുടെ കബറിടം വിട്ടുമാണ് കബറടങ്ങിയിട്ടുള്ളത്.

കൊച്ചൻ : ഇവിടെ ബദൽ കാതോലിക്കേറ്റ് ഉണ്ടാക്കിയതുകൊണ്ടാണോ അച്ചാ ഇപ്പോഴത്തെ ബാവായ്ക്ക് സിറിയാ വിട്ട് ഓടേണ്ടിവന്നത്.

അച്ചൻ : അതു സാരമില്ല. പഴയതുർക്കിയിലാ പഴയ അന്ത്യോഖ്യാ അവിടെ യാക്കോബായക്കാർ ഇല്ലാതായപ്പോൾ സിംഹാസനം സിറിയായിലായി. ഇപ്പോൾ അന്ത്യോഖ്യ സിറിയയിലാ. ഇപ്പോൾ അവിടെയും യാക്കോബായ ക്കാരില്ലാത്തതിനാൽ ബാവ അന്ത്യോ ഖ്യ യൂറോപ്പിലാക്കി. ദലൈലാമ ഇപ്പോൾ ഇന്ത്യയിലല്ലേ. അതുപോലെ.

കൊച്ചൻ : യൂറോപ്പിൽ ഓർത്തഡോക്സുകാർ കാതോലിക്കേറ്റ് ശദാബ്ദി ആഘോഷി ക്കുകയാണെങ്കിൽ ഇവിടെ ദലൈലാ മയെ വിളിച്ചപോലെ പാത്രിക്കീസുബാവ യേയും ക്ഷണിക്കുമായിരിക്കും അല്ലേ അച്ചാ.

അച്ചൻ : നമ്മുടെ സഭ ആഗോള ആകമാന സഭയല്ലേ? സിറിയായിലുമുള്ള ബാവ ന്മാരും.

കൊച്ചൻ : ഇവിടെയുള്ള യാക്കോബായക്കാരിൽ സമ്പന്നന്മാരും സ്ഥാനമാനമുള്ളവരെ ല്ലാം കമാണ്ടറന്മാർ അതിനുശേഷ മുള്ളവർ ഷവലിയാന്മാർ. പാവപ്പെട്ടവർ എല്ലാം കേഫാക്കാർ. സഭയെ സഹാ യിക്കുന്ന ക്രൈസ്തവരല്ലാത്ത കമാണ്ട റന്മാർ വേറെയും.

അച്ചൻ : അതല്ലേ 100 വർഷം പഴക്കമുള്ള കാതോലിക്കായുടെ കീഴിൽ 30 മെത്രാൻ മാരും 10 കൊല്ലം പഴക്കമുള്ള യാക്കോ ബായ ശ്രേഷ്ഠബാവയുടെ കീഴിൽ 33 മെത്രാന്മാരും.

കൊച്ചൻ : അപ്പോ മൂവാറ്റുപുഴയിലെ ശ്രേഷ്ഠ പൗലോസ് ദ്വിതീയൻ ബാവയേ പാത്രി ക്കീസുബാവ നേരത്തെ വാഴിച്ചില്ലേ അച്ചാ.

അച്ചൻ : യാക്കോബ് ത്രിദീയൻ ബാവ ഇവിടെ വന്ന് ഔഗേൻ ബാവയെ സ്ഥാനാ രോഹണം ചെയ്യിച്ചതും പൗലൂസ് ദ്വിതീയൻ (മൂവാററുപുഴ) നെ വാഴി ച്ചതും നമ്മുടെ സഭയ്ക്കു ബാധകമല്ല. ഈ രണ്ടു ബാവാമാരേയും തോമസ്സ് പ്രഥമൻ ബാവ വേണ്ടവണ്ണം കൈ കാര്യം ചെയ്തതാ.

കൊച്ചൻ : ഇരുവരും തോമസ്സ് പ്രഥമന് ഗുരു സ്ഥാനികളല്ലേ അച്ചാ.

അച്ചൻ : ബാവയ്ക്ക ഗുരുവും ശിഷ്യബന്ധവുമല്ല പ്രശ്നം. തോമാശ്ലീഹായുടെ സഭയെ തകർക്കണം. പുത്തൻകുരിശു സഭ ആധുനിക മലങ്കരസഭയാക്കണം. അത്ര മാത്രം. അന്ത്യോഖ്യൻ സഭ നില നിർത്തിയ യാക്കോബു ബുർദനയുടെ പേര് സ്വയം ഏറ്റെടുത്തിരിക്കുകയാ ബാവ.

കൊച്ചൻ : പാത്രിക്കീസു ബാവ എന്തിനാ ഇങ്ങനെ മെത്രാന്മാരെയും കാതോലിക്കാമാ രെയും ഇവിടേയ്ക്ക് വാഴിച്ചയക്കുന്നത്.

അച്ചൻ : പാത്രിക്കീസു ബാവ ആദ്യം വാഴിച്ച മലയാളി മെത്രാനാ പാലക്കുന്നത്ത് അത്താനാസ്സിയോസ്. അദ്ദേഹം കുറച്ചാളുമായി പോയതാ മാർത്തോമ്മാ സഭ. പിന്നെ ഭിന്നിപ്പിച്ചു ഭരിക്കുന്നനയം. നിലനില്പിനും ഉതകും. ചിലപ്പോ ബാവ മാണി സിദ്ധാന്തക്കാരനുമാകാം. വളരു ന്തോറും പിളരും പിളരുംന്തോരും വളരും. ഇരുപക്ഷത്തുകൂടി 60തിലധികം മെത്രാന്മാരും പുതിയധാരാളം പള്ളി കളും ഉണ്ടായില്ലേ.

കൊച്ചൻ : നമ്മുടെ മെത്രാന്മാർ പുറത്ത് പോയി ഓർത്തഡോക്സുകാരിൽ നിന്നു മൊക്കെ പിരിക്കുന്ന തുക ശ്രേഷ്ഠ ബാവയെ ഏല്പിക്കണം. അവരുടെ കുടുംബസ്വത്ത് എഴുതിക്കൊടുക്കണം. അല്ലെങ്കിൽ പാമ്പാടി പീലക്സി നോസ്സും, ഇടുക്കി ക്ലീമിസിന്റെയും ഗതിവരും എന്നു കേൾക്കുന്നതു ശരി യാണോ അച്ചാ.

അച്ചൻ : പിരിക്കുന്ന പണവും കൈയ്യേറുന്ന പള്ളിയും ബാവയുടെ പുത്തൻകുരിശ് സൊസൈറ്റിക്ക് നൽകണം.

കൊച്ചൻ : ദേവലോകത്തെ ബാവയ്ക്ക് സുഖമാ. മുപ്പതുമെത്രാന്മാരും മുപ്പതു സഭയാ ബാവ ദേവലോകത്തിരുന്നാൽ മതി. മുപ്പതു പേരും ബാവമാരാണെന്നാ ധാരണ.

അച്ചൻ : അതെന്തുമാകട്ടെ. അവരുടെ മെത്രാന്മാരെ വിശ്വാസികളാ തെര ഞ്ഞെടുക്കുന്നത്. ബാവയെ തെരഞ്ഞെ ടുക്കുന്നത് അസ്സോസിയേഷനാ. നമ്മുടെ ബാവ കർത്താവ് ശിഷ്യന്മാരെ തെരഞ്ഞെടുത്തത് പോലെ പേരുചൊല്ലി വിളിച്ച് മെത്രാൻസ്ഥാനം നല്കുന്ന യാളാ. ആരെങ്കിലും യൂദാ കർത്താവിനെ ഒറ്റിയപോലെ ഒറ്റിയാൽ യൂദയെ പ്പോലെ ആത്മഹത്യ ചെയ്യണം. അല്ലാ ത്തപക്ഷം സ്വയം ആത്മഹത്യ ചെയ്യാ നുള്ള വഴി ബാവയുടെ പ്രാർത്ഥനായജ്ഞത്തിലൂടെ നടപ്പാക്കും.

കൊച്ചൻ : ഈ കാതോലിക്കേറ്റ് പരിപാടിക്ക് ബദലായി എന്തെങ്കിലും പരിപാടി നമു ക്കും നടത്തണം.

അച്ചൻ : ഉമ്മൻചാണ്ടി മുഖ്യനായതുകൊണ്ട് പാത്രിക്കീസുബാവയെ വരുത്തി ഒന്ന് ഇളക്കിമറിക്കാമായിരുന്നു. പാത്രി ക്കീസിനെ ഉടനെ വരുത്താം എന്ന് ഉറപ്പു പറഞ്ഞതായും കേൾക്കുന്നുണ്ട്.

കൊച്ചൻ : സിറിയായിലെ ആസ്ഥാനം നഷ്ടപ്പെട്ട സ്ഥിതിക്ക് ബാവയെ വരുത്തിയാൽ പുത്തൻകുരിശിൽ നിന്ന് ബാവ പോ

കാതെ വന്നാൽ തോമസ്സ് പ്രഥമന് ബുദ്ധിമുട്ടാകില്ലേ അച്ചാ.

അച്ചൻ : അതുസാരമില്ല. അതൊക്കെ വേണ്ട പോലെ കൈകാര്യം ചെയ്യാൻ ശ്രേഷ്ഠ ബാവയ്ക്കാളുണ്ട്.

കൊച്ചൻ : പാത്രിക്കീസു ബാവയ്ക്ക് പ്രായമായില്ലേ. ഇവിടെ കബറടങ്ങുകയാണെങ്കിൽ കേരളത്തിന്റെ തെക്കും വടക്കും പാത്രിയർക്കാ കബറിടമാകും. കോട്ടയം കാരുടെ കളി തീരുകയും ചെയ്യും.

അച്ചൻ : മണർകാടു പെരുന്നാളിനു വന്ന ശീമ മെത്രാച്ചൻ പാത്രീക്കീസു ബാവയുടെ അനുഗ്രഹം മുഖ്യമന്ത്രിക്കു നല്കി അദ്ദേഹം ആദരവോടെ വിനയാന്വിതനായി അതു വാങ്ങി.

കൊച്ചൻ : ആ അനുഗ്രഹത്തിന്റെ ശക്തിയാകാം ലാഗോസിലെ പരിക്കിന്റെ വേദനയ്ക്കു ശക്തികൂടാൻ കാരണം.

അച്ചൻ : എന്തു പറഞ്ഞാലും യു.ഡി.എഫ് ഭരണം യാക്കോബായ സഭയുടെ സുവർണ്ണ കാലമാ. കോലഞ്ചേരി പള്ളി കോടതി വിധി പ്രകാരം എസ്. പി. അട്ടല്ലൂരി ഓർത്തഡോക്സ്കാർക്കു തുറന്നു കൊടുത്തു. നമ്മെ പുറത്താക്കി. നമ്മുടെ ശ്രേഷ്ഠ ബാവ കോടതിയുടെ നടപടിയിലുള്ള സങ്കടം പറഞ്ഞമാത്രയിൽ തിരുമേനി പ്രാർത്ഥനായജ്ഞം തുടങ്ങിക്കോ. കോട്ടൂർ ചാപ്പൽ തിരുമേനിയ്ക്ക്. അല്ലെങ്കിൽ കോടതിയല്ല ദേവേന്ദ്രന്റെ മകൻ മുത്തുപട്ടരു പറഞ്ഞാലും കോലഞ്ചേരി പള്ളിപൂട്ടിക്കിടക്കും. ബാവയുടെ ആഗ്രഹം നടന്നില്ലേ?

കൊച്ചൻ : ശരിയാ മാവിലശ്ശേരിയിൽ പോലീസുകാരന്റെ തലതല്ലിപ്പൊട്ടിച്ചിട്ടും അവരുടെ വൈദീകട്രസ്റ്റിയേ ആക്രമിച്ച് കാറു തകർത്തിട്ടും ഒരു പ്രശ്നവും ഇല്ല. ആ പള്ളിയും പൂട്ടി. ബാവയ്ക്ക് യു.ഡി. എഫ്ലുള്ള സ്വാധീനം ഭയങ്കരം തന്നെ.

അച്ചൻ : ഈ ദേവലോകംകാരിങ്ങിനാ സ്വതന്ത്ര സഭ, സ്വതന്ത്ര കാതോലിക്കേറ്റ് സുപ്രീം കോടതി വിധി 1934 ലെ സഭാ ഭരണഘടന കോൺഗ്രസ്സുകാർ പോലും ഇത്തരം സ്വദ്ദേശപ്രേമവും ഗാന്ധിയൻ ആദർശവും വിട്ട് എമേർജിംഗ് കേരളയിലാ. അപ്പഴാ ഓർത്തഡോക്സുകാർ എമേർജിംഗ് മലങ്കരയ്ക്ക് എതിരു നില്ക്കുന്നത്.

കൊച്ചൻ : അപ്പച്ചൻ പറയുവാ പണ്ട് പറങ്കികളും, ശീമക്കാരും ഒക്കെ മാർത്തോമ്മാ ശ്ലീഹായുടെ ഭാരത സഭയെ എമേർജ് ചെയ്യാൻ വന്നപ്പോ അന്നത്തെ അപ്പച്ചന്മാർനടത്തിയ സമരമാ കൂനം കുരിശ് സത്യം എന്ന്.

അച്ചൻ : സത്യമാ. പോർച്ചുഗീസുകാരും, ഡച്ചുകാരും കച്ചവടത്തിനു വന്നപ്പോൾ ഇൻഡ്യൻ സഭ കണ്ടന്തിച്ചു പോയി. വിശ്വാസികളെ വശപ്പെടുത്താൻ നേർച്ചക്കൊഴുക്കട്ടയിൽ സ്വർണ്ണനാണയം വച്ചു നല്കി. പിന്നീട് യുവതീയുവാക്കളെ ജർമ്മനിക്ക് ജോലിക്കയച്ചുമാ കത്തോലിക്കാസഭ സ്ഥാപിച്ചത്.

കൊച്ചൻ : അതിനു പകരമാ നമ്മുടെ ആളുകൾക്ക് നമ്മുടെ ബാവ കമാണ്ടറും, ഷവലിയാറും, ബാറീത്തായും കാതോലിക്കാസ്ഥാനവും മെത്രാൻ പട്ടവും സിറിയായിൽ നിന്ന് തരുന്നതല്ലേ അച്ചാ. എന്തായാലും ഒരു പുത്തൻ സഭയിലംഗമാകാൻ എനിക്കും ഭാഗ്യം കിട്ടി.

അച്ചൻ : പാത്രിക്കീസു ബാവയുടെ കൈയ്യിലാ സ്വർഗ്ഗത്തിന്റെ സ്വർണ്ണതാക്കോലിരിക്കുന്നത്, തോമ്മാശ്ലീഹായെ പോലും വെറും കപ്യാരു പോലും അല്ലാതാക്കാൻ അധികാരമുണ്ട് ബാവായ്ക്ക്.

കൊച്ചൻ : ഈ താക്കോൽ വല്ലവരും അടിച്ചു മാറ്റാൻ ശ്രമിക്കുന്നതുകൊണ്ടാകും ബാവ തുർക്കിയിൽ നിന്ന് സിറിയയ്ക്കും, ലബനിലേക്കും ഇപ്പോൾ യൂറോപ്പിലേക്കും കുവൈറ്റിലേക്കും ഒക്കെ ഓടി നടക്കുന്നത്. താക്കോൽകൂടി നമ്മുടെ ശ്രേഷ്ഠ ബാവയെ ഏല്പിച്ചാമതിയായിരുന്നു.

അച്ചൻ : ഓർത്തഡോക്സുകാരുപോലും പാത്രിക്കീസുബാവയെ അവരുടെ തുബ്ദേനിൽ ഓർക്കുന്നുണ്ട്.

കൊച്ചൻ : എന്റെ അച്ചാ ഞാനത്രയ്ക്ക് കൊച്ചല്ല. സിറിയായിലും ലബനാനിലും ആയി അഞ്ച് എട്ട് അന്ത്യോഖ്യാ പാത്രീക്കീസന്മാരുണ്ട്. അവരിൽ ഓർത്തഡോക്സ് കാർ അവരുടെ ഭരണഘടനയിൽ പറയുന്നപോലെ അവരംഗീകരിക്കുകയും അവരെ അംഗീകരിക്കുകയും ചെയ്യുന്ന ഓർത്തഡോക്സ് വിശ്വാസമുള്ള പാത്രിക്കീസിനെയാണ് തുബ്ദേനിൽ ഓർക്കുന്നത് അല്ലാതെ യാക്കോബായ പാത്രിക്കീസനെയല്ലച്ചാ.

അച്ചൻ : എടാ മണ്ടൂസേ നമ്മളിവിടെ നമ്മുടെ ശ്രേഷ്ഠബാവയാണ് യഥാർത്ഥ കാതോലിക്ക എന്നും മറ്റു കാതോലിക്കന്മാരെക്കാൾ അധികം ഷൈൻ ചെയ്യാനുമാ പത്രത്തിലും, ചാനലിലുമൊക്കെ യാക്കോബായ സഭ എന്നു പറയുന്നത്. നീ പറഞ്ഞപോലെ നമ്മുടെ മെത്രാന്മാരും ബാവായും പ്രസംഗത്തിലും മറ്റു ചടങ്ങുകളിലും സത്യമുള്ള ശുദ്ധമുള്ള സ്തുതി ചൊവ്വാക്കപ്പെട്ട ശുദ്ധമുള്ള യാക്കോബായ സഭ എന്ന് പറയുമ്പോൾ വിശ്വാസികൾ അതു മനസ്സിലുറപ്പിക്കും.

പൊതുജനം കഴുത നാമും യഥാർത്ഥ ത്തിൽ ഓർത്തഡോക്സുകാർ തന്നെ.

കൊച്ചൻ : എന്നാ പിന്നെ ദേവലോകത്തെ പ. കാതോലിക്കാബാവയ്ക്കൊപ്പം നിന്നാ പ്പോരേ അച്ചാ. സുപ്രീംകോടതി വരെ അംഗീകരിച്ച കാതോലിക്കാബാവയും കാതോലിക്കേറ്റും അതല്ലേ?

അച്ചൻ : അതിനാ ഞാൻ പറഞ്ഞത് പഴയ സഭാ ചരിത്രവും, സഭാസത്യങ്ങളും പിള്ളേർ വായിച്ചു പഠിക്കല്ലേ എന്ന്. നിന്നെപ്പോ ലുള്ളവർക്ക് പഠിക്കാനാ മൂലേ കോറിയ ച്ചൻ പുതിയ സഭാചരിത്രം രചിച്ചിരിക്കു ന്നത്.

കൊച്ചൻ : ബൈബിൾ പ്രകാരം പാത്രിക്കീസു ബാവയ്ക്ക് പത്രോസിന്റെ സിംഹാസന മുണ്ട്. ദേവലോകം ബാവയ്ക്ക് തോമ്മാ ശ്ലീഹായുടെ സിംഹാസനമുണ്ടെന്നവരും പറയുന്നു.

അച്ചൻ : ശ്രേഷ്ഠ ബാവ 1000 പൂർണ്ണചന്ദ്രന്മാരെ ദർശിച്ച വാർത്തകൾ നീ പത്രങ്ങളിൽ വായിച്ചില്ലേ. ബാവ സഭയെ പണിയാൻ പെരുവഴി ഉപരോധിച്ച് രാത്രിയുടെ യാമ ങ്ങളിൽ പെരുവഴിയിൽ കിടന്ന് ആകാ ശത്തിലേക്ക് കണ്ണും നട്ട് പ്രാർത്ഥനാ യജ്ഞം നടത്തുന്ന വാർത്ത ചാനലുക ളിലും മറ്റു മാധ്യമങ്ങളിലും നീ കണ്ടില്ലേ? ബാവ അവിടെ ഉപയോഗി ക്കുന്ന പുൽപ്പായ ബാവയുടെ സിംഹാ സനം. യേശുവിന്റെ ഈലോക സിംഹാ സനം കുരിശല്ലായിരുന്നോ? അരമനയിൽ അരചന്മാരായി വിരാജിക്കുന്നവർക്കു സിംഹാസനം.

കൊച്ചൻ : സിംഹാസനമില്ലെങ്കിലും സഭയെ പത്തു കൊല്ലം കൊണ്ട് ഇത്രയും ശക്തമാക്കിയ പിതാക്കന്മാർ ക്രൈസ്തവ ചരിത്രത്തി ലില്ല. ശ്ലീഹന്മാർ പോലും സഭ സ്ഥാപന ത്തിന് വളരെ കഷ്ടപ്പാടും പീഡനവും ഭരണക്കാരിൽ നിന്നേറ്റിട്ടുണ്ട്. 400 ലധികം കേസ്സിലെ പ്രതി എങ്കിലും ബാവ എപ്പോഴും നാടുവാഴികൾക്കൊപ്പം വി.ഐ.പി ആയി വാഴുന്നു.

അച്ചൻ : ആദ്യകാലങ്ങളിൽ പെരുമ്പള്ളി തിരു മേനി നമ്മുടെ പള്ളികളിലെല്ലാം കർത്താവിന്റെയും കന്യകാമറിയത്തി ന്റെയും സകല വിശുദ്ധന്മാരുടെയും തിരുശേഷിപ്പുകൾ സ്ഥാപിച്ചു. സഭ വളർന്നില്ല. പിന്നെ പന തെങ്ങായി. മുട ന്തൻ നടന്നു. കുരുടൻ കണ്ടു. അത്ഭുത ങ്ങൾ നടത്തി. സഭ വളർന്നുമില്ല. തിരു മേനി കാതോലിക്കാ ആയതും ഇല്ല.

കൊച്ചൻ : കർത്താവും ശിഷ്യന്മാരും അൽഭുത ങ്ങൾ കാട്ടിയില്ലേ? യായിറോസിന്റെ മകൾ, ലാസർ എന്നിവരെ ജീവിപ്പിച്ചു. മുടന്തനും കുരുടനും സൗഖ്യം നൽകി. അങ്ങിനെ എന്തെല്ലാം. സ്വർഗീയവിരുന്നു കാരും സഭ പണിയുന്നത് അത്ഭുതം കാട്ടിയല്ലേ.

അച്ചൻ : അത് 2000 വർഷങ്ങൾക്കപ്പുറം. ഇന്ന് 2002 ലെ സഭയെ വളർത്താൻ നമ്മുടെ ബാവയുടെ പ്രാർത്ഥനായജ്ഞഫല മായി കട്ടച്ചിറപള്ളിയിൽ മാതാവ് നമ്മുടെ സഭയേ ചൊല്ലി കരയുന്നു. മണർകാട് മാതാവ് സുഗന്ധം പരത്തു ന്നു. സുഗന്ധതൈലം ഒഴുക്കുന്നു. പുതു പ്പള്ളിയിൽ മാതാവ് കരഞ്ഞുകിട്ടിയ തൈലം ഏകദേശം 50 കുപ്പി പിടിച്ചു നിറച്ചു. മണർകാട്ടുകാർ തടഞ്ഞതു കാര ണം മാതാവ് പുതുപ്പള്ളിവിട്ടു മണർകാ ട്ടുപോയി സുഗന്ധം പരത്തുന്നു.

കൊച്ചൻ : 2002 ൽ പരുമല കബർ പൊട്ടി ചാത്തു രുത്തി തിരുമേനി പുത്തൻ കുരിശിനു വന്നു. ശ്രേഷ്ഠബാവ ആദ്യമായി ധൂപ കുറ്റി ഉപയോഗിക്കാതെ 101 ൻമേൽ കുർബ്ബാന അർപ്പിച്ച് ചരിത്രം തിരുത്തി യത് അച്ചൻ മറന്നോ?

അച്ചൻ : യേശുവിനെ ക്രൂശിക്കാൻ പീലാത്തോസ് എന്ന ജഡ്ജ് വിധിച്ചു. പട്ടാളവും പോലീസും ചേർന്ന് ക്രൂശിച്ചു. ദൈവപു ത്രനായിട്ടു പോലും നിയമത്തിനു വഴി പ്പെട്ടു. എന്നാൽ മലങ്കര സഭാവക 1600 ലധികം പള്ളികളിൽ പ്രവേശിക്കുകയോ മെത്രാനടുത്ത കർമ്മങ്ങൾ അനുഷ്ഠി ക്കുകയോ പാടില്ല എന്ന് ഇൻഡ്യയിലെ മുൻസിഫ് കോടതിമുതൽ സുപ്രീംകോ ടതിവരെ തടഞ്ഞു. എന്നിട്ടെന്തായി. ക്രിസ്തു നിയമത്തിനു കീഴ്പ്പെട്ടു, ശ്രേഷ്ഠബാവയോ?

കൊച്ചൻ : അച്ചൻ പറഞ്ഞതു ശരിയാ. പീലാത്തോ സിന്റെ ഉത്തരവ് നടപ്പാക്കാൻ റോമാ പട്ടാളവും പോലീസും കൂട്ടുനിന്നു. പക്ഷേ ഇവിടെ കോടതി ഉത്തരവ് നട പ്പിലാക്കേണ്ട പോലീസും, പട്ടാളവും, മുഖ്യമന്ത്രിയും, ആഭ്യന്തരമന്ത്രിയും, കള ക്ടറും അടക്കം കോടതി നിരോധനവും നിയമസാധ്യതയില്ലാത്തതുമായ നമ്മുടെ ബാവയെ വിലക്കുള്ളിടത്ത് കയറ്റി. കോടതി ഉത്തരവിനെ അവഗണിക്കുന്നു. ഇതു ദൈവനിശ്ചയമല്ലാതെന്താ അച്ചാ.

അച്ചൻ : 400 ലധികം ക്രിമിനൽ കേസ്സിലെ പ്രതിയായ ബാവ – മലങ്കര വർഗ്ഗീസ് കേസ്സിൽ പോലും തെക്കേക്കര അച്ച നേയും സിമന്റെ ജോയിയേയും സി. ബി.ഐ യ്ക്ക് പരിചയപ്പെടുത്തിക്കൊടു ത്തു. ഇപ്പോഴെങ്കിലും നിനക്കു മനസ്സി ലായോ ആകാശത്തിലുള്ള ബാവയേ ക്കാളും അന്ത്യോഖ്യായിലെ ബാവയേ ക്കാളും ശക്തനാണ് നമ്മുടെ ബാവ എന്ന്.

കൊച്ചൻ : 2002 ൽ പുത്തൻകുരിശിൽ ശ്രേഷ്ഠ ബാവ സ്ഥാനമേറ്റ് ചേഷ്ടകൾ തുടങ്ങും മുൻപ് വരെ ശീമയിലെ ബാവയല്ലായിരുന്നോ ആകാശത്തിലുള്ള ബാവയെക്കാൾ വലിയ ബാവ.

അച്ചൻ : എനിക്ക് എമേർജിംഗ് കേരളയ്ക്ക് എറണാകുളം പോകണം.

കൊച്ചൻ : നമ്മുടെ ബാവായും തിരുമേനിമാരും എമേർജിംഗ് മലങ്കര നടത്തുന്നു എന്നാണ് അത്മായവേദിയുടെ ആരോപണം.

അച്ചൻ : അവരുടെ ആക്ഷേപം ശരിയല്ലെന്നു പറയാനാവില്ല. എ.ഡി. 52 ൽ തോമ്മാശ്ലീഹാ സ്ഥാപിച്ച മലങ്കര സഭയെ റോമക്കാരും സിറിയക്കാരും ബ്രിട്ടീഷുകാരും എമേർജ് ചെയ്തുണ്ടായതാ ഇവിടുത്തെ കത്തോലിക്കാ സഭയും, സി.എസ്.ഐയും നമ്മുടെ യാക്കോബായ സഭയും.

കൊച്ചൻ : എന്തായാലും കേരളം എമേർജ് ചെയ്യാൻ മുഖ്യമന്ത്രി താൽപര്യം കാട്ടുന്നതോടൊപ്പം ഓർത്തഡോക്സ് സഭയെ എമേർജ് ചെയ്യാനുള്ള നമ്മുടെ ബാവയുടെ താല്പര്യംകൂടി മുഖ്യമന്ത്രി നടത്തിതരും എന്നു പ്രതീക്ഷിക്കാം.

അച്ചൻ : അതിനല്ലേ പുതിയ ഉപസമിതി. പ്രശ്നങ്ങൾ യു.ഡി.എഫ് ഗവൺമെന്റ് തീർക്കുന്നില്ല എന്ന് ചങ്കിൽ കൊള്ളുന്ന വർത്തമാനം ഓർത്തഡോക്സുകാർ പറയുമ്പോലെ നീ പറയരുത്. ബാവ അറിഞ്ഞാൽ മലബാർ പീലക്സിനോസിന്റെയും ഇടുക്കി ക്ലീമിസിന്റെയും ഗതി നിനക്കും വരും? നീ കൊച്ചാണെന്നൊന്നും ബാവ നോക്കില്ല. മലങ്കര വർഗ്ഗീസിന്റെ കഥ നീ മറന്നോ?

കൊച്ചൻ : 2005 ൽ 30 വർഷത്തിനു ശേഷം ബാവയെ തൃക്കുന്നത്തു കയറ്റിയ മുഖ്യമന്ത്രി സ്വന്തം കൈപ്പടയിൽ എഴുതി ഉറപ്പു നല്കി ഇനി മേൽ നമ്മുടെ ബാവായെ അവിടെ കയറ്റില്ലെന്ന്. സെമിനാരിയും പള്ളിയും ഓർത്തഡോക്സുകാരുടേതാണെന്നും.

അച്ചൻ : അന്നു മുതൽ എല്ലാ വർഷവും ബാവ കയറി കഴിഞ്ഞവർഷം കുർബാനയും ചൊല്ലി.

കൊച്ചൻ : കോലഞ്ചേരിയിൽ ദേവലോകം ബാവയോടു പറഞ്ഞു 15 ദിവസത്തിനകം പള്ളി തുറന്നുതരാം. വർഷം ഒന്നുകഴിഞ്ഞു. തുറന്നോ?

അച്ചൻ : ഹൈക്കോടതിയിൽ കേസ്സ് നില്ക്കുകയാ. കേസ്സിന്റെ വാദം കഴിഞ്ഞു. വിധി കേട്ടിട്ടു വേണ്ടേ തുറക്കാൻ.

കൊച്ചൻ : മുഖ്യൻ നിശ്ചയിച്ചാൽ ആ ജഡ്ജി വിരമിച്ചാലും വിധി വരില്ലല്ലോ.

അച്ചൻ : പ്രസവിക്കാത്ത പശുവിനെ കൂടു മാറ്റി കെട്ടുന്നതുപോലെ സി.ബി.ഐ യുടെ പല ഗ്രൂപ്പും മലങ്കര വർഗ്ഗീസ് കേസ്സ്, അഭയാ കേസ്സ് ഒക്കെ അന്വേഷിച്ചു. പ്രതികൾ പരൽമീൻ മണ്ടി നടക്കുന്നതുപോലെ നടക്കുകയല്ലേ. പിതാക്കന്മാർ കൊലയാളികളായാൽ ആരും പിടിക്കില്ല.

കൊച്ചൻ : കോതമംഗലത്തെ ഭൂമിയിലെ മാലാഖമാർ (നേഴ്സ്) സമരം ചെയ്തു ആത്മഹത്യ ഭീഷണിയായി. ബാവ പറഞ്ഞു സമരം തീർക്കണം. മന്ത്രി ഷിബു പ്രശ്നം ചർച്ച ചെയ്തു തീർത്തു. സമരം തീർന്നു. പക്ഷേ എന്തായി. ആത്മഹത്യാകാരികൾ വീട്ടിലിരിക്കും. അതാണ് നമ്മുടെ ബാവയുടെ ദൈവാശ്രയം.

അച്ചൻ : എടാ നിയമം നിയമത്തിന്റെ വഴി. സുതാര്യ കേരളം ഇതൊക്കെ മേനിപറച്ചിലാ. നമ്മുടെ എം.എൽ.എ മാർ നമ്മുടെ ബാവയേ വിട്ട് ഒന്നും ചെയ്യില്ല. അതു ബാവയുടെ കഴിവാ. ഭരണഘടനയോട് സത്യപ്രതിജ്ഞ ചെയ്ത മന്ത്രിമാർ അതുപോലെ പ്രവർത്തിച്ചാൽ നാട്ടിലെ പ്രശ്നം തീരും. സഭാപ്രശ്നവും തീരും തീർത്താൽ നമ്മുടെ സഭയും തീരും.

കൊച്ചൻ : സഭാ പ്രശ്നത്തിൽ മുഖ്യമന്ത്രി നിയമം നടത്തിയാൽ മുഖ്യനെ എറണാകുളം എം.എൽ.എ മാർ കാലുവാരും. പണ്ടാരോ പറഞ്ഞതുപോലെ ഉള്ളതു തുറന്നു പറഞ്ഞാൽ അമ്മ തല്ലു കൊള്ളും അല്ലെങ്കിൽ അപ്പൻ പട്ടിയിറച്ചി തിന്നേണ്ടിവരും. അതാണ് മുഖ്യന്റെ നില.

അച്ചൻ : ബാവയുടെ സംഘശക്തി കണ്ട് എറണാകുളം ഡി.സി.സി പ്രസിഡന്റ് ശ്രീനാരായണ ഗുരുവിനെ ഒന്നു ഊതിനോക്കി. എസ്.എൻ.ഡി.പി. ക്കാർ ഓർത്തഡോക്സുകാരെപ്പോലെ ഓർത്തിരിക്കുന്നവരല്ല എന്ന്. യു.ഡി.എഫിനും മുഖ്യമന്ത്രിക്കം മനസ്സിലായി – പൗലോസ് വ്യക്തിപരമായും, കോൺഗ്രസ്സിന്റെ പേരിലും പാർട്ടി ലെറ്റർഹെഡിൽ വെള്ളാപ്പള്ളി സമക്ഷം ക്ഷമയാചിച്ചു. ഒരുവിധം തടിയൂരി. കഷ്ടം.

കൊച്ചൻ : കോലഞ്ചേരിയും, മാമിലശ്ശേരിയും തൃക്കുന്നത്തുമൊക്കെ കോടതി ഉത്തരവ് നടത്തുന്നത് തടയുന്നത് ബാവായുടെ സംഘശക്തിയും സ്വാധീനവും കൊണ്ടാണല്ലോ. ഓർത്തഡോക്സുകാരെ ഒതുക്കിയതുപോലെ എസ്.എൻ.ഡി.പി യേയും ഒതുക്കാൻ ബാവായുടെ നമ്പർ പൗലോസ് പരീക്ഷിച്ചതാകാം.

അച്ചൻ : എസ്.എൻ.ഡി.പി യെ ഓർത്തഡോക്സുകാർ അനുകരിച്ചാൽ പ്രശ്നമാകും.

കൊച്ചൻ : ഒരിക്കലുമില്ല. അവർക്ക് സഭയേക്കാൾ

ആവശ്യം യു.ഡി.എഫും അവരുടെ മുഖ്യമന്ത്രിയും മാത്രമാ. MGOCSM ഉം യുവജനപ്രസ്ഥാനവും യൂത്തുകോൺഗ്രസ്സിനേക്കാളും ശക്തമായി മുഖ്യനൊപ്പമുണ്ട്.

അച്ചൻ : എന്തുപറഞ്ഞാലും ദേശീയതയും, ഭാരതസംസ്കാരവും, സ്വാതന്ത്ര്യവും സംരക്ഷിക്കണമെന്നും, അധിനിവേശം തടയണം എന്ന മഹാത്മജിയുടെയും കോൺഗ്രസ്സിന്റെയും ആദർശം നിലനിർത്തുന്നത് ഓർത്തഡോക്സുകാർ തന്നെ.















# കാതോലിക്കേറ്റ് ശദാബ്ദി വേളയിൽ ഭാരത നസ്രാണി പരിചിന്തനം ചെയ്യേണ്ടതെന്ത്

**ടി. കെ.**

വാസ്ക്കോഡി ഗാമയുടെ വരവോടെ പോർച്ചുഗീസുകാരും, മറ്റു വിദേശികളും കേരള തീരത്തെത്തി. നാട്ടു രാജാക്കന്മാരെ പ്രീണിപ്പിച്ച് കോളനിയും കച്ചവടവും തുടങ്ങി. മാർത്തോമ്മാ ക്രിസ്ത്യാനികളെ പ്രീണിപ്പിച്ച് തങ്ങൾക്കൊപ്പം നിർത്തി. തുടർന്ന് രാജ്യമാസകലം വൈദേശിക അധിനിവേശ മേഖലയായി – റോമാ പോപ്പും, സിറിയൻ പാത്രിക്കീസ്സും, കാന്റർബറി ബിഷപ്പും മാർത്തോമ്മാശ്ലീഹായുടെ ഭാരതസഭയെ മാറി മാറി അവരുടെ സഭയാക്കി. അടിമത്ത ചങ്ങലയും, അധിനിവേശവും ഞങ്ങൾക്ക് ആവശ്യമില്ല എന്ന് ഉറക്കെ പ്രഖ്യാപിച്ചത് നമ്മുടെ പൂർവ്വ പിതാക്കന്മാരാണ്. അതാണ് കൂനൻ കുരിശ് സത്യം. ഇതിനു നേതൃത്വം നല്കിയ ഇട്ടിതൊമ്മൻകത്തനാർ കനായക്കാരനായതുകൊണ്ട് തങ്ങളാണ് കൂനൻ കുരിശ് സത്യത്തിന്റെ ഉപജ്ഞാതാക്കൾ എന്നു വരുത്തിത്തീർക്കാൻ പുത്തൻ യാക്കോബായക്കാർ പാഴ്ശ്രമങ്ങൾ നടത്തുന്നുണ്ട്.



ഇനി അദ്ദേഹം കനാനയക്കാരൻ തന്നെ ആവട്ടെ. അങ്ങിനെ എങ്കിൽ ബ്രിട്ടീഷുകാർക്കെതിരെ രൂപപ്പെട്ട ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സ് സ്ഥാപകൻ എ.ഒ. ഹ്യൂം, പ്രമുഖ നേതാവായിരുന്ന ആനി ബസന്റ് തുടങ്ങിയവർ ബ്രിട്ടീഷുകാരല്ലേ? അടിമകളേയും ആലംബഹീനരേയും സംരക്ഷിക്കാൻ മനസ്സാക്ഷിയുള്ള ആരു ശ്രമിച്ചാലും അതംഗീകരിക്കണം. അവരുടെ വംശത്തിന്റെ പേരിൽ വീണ്ടും അധീശത്വം നിലനിർത്തി അവസരവാദികളായി നിന്ന് അധിനിവേശക്കാരുടെ ചാരന്മാരായി പ്രവർത്തിക്കുന്നത് രാജ്യദ്രോഹംതന്നെ. ആ മഹാത്മാക്കളുടെ ഉദ്ദേശ ശുദ്ധിയെ കളപ്പെടുത്തുന്ന നമ്മിലെ അധമന്മാർ വൈദേശിക അധിവേശക്കാരിൽ നിന്ന് സ്ഥാനമാനങ്ങൾ സ്വീകരിച്ച് നമ്മുടെ സ്വാതന്ത്ര്യത്തെ അടിയറ പറയുന്നത് സ്വാർത്ഥതയാണ്.

പണ്ട് വിദേശത്തുനിന്നു വന്ന ക്രൈസ്തവ, മുസ്ലീം വ്യവസായികളെ വേണ്ടവണ്ണം നാടുവാഴികൾ സ്വീകരിച്ചു. അവർക്ക് മലബാറിനേയും മദ്ധ്യതിരുവിതാംകൂറിനെയും എമേർജ് ചെയ്യാൻ നമ്മുടെ നാടുവാഴികൾ അനുമതി നല്കി. അങ്ങിനെയാണ് നാം പോർച്ചുഗീസുകാരന്റെയും, ഇംഗ്ലീഷുകാരന്റെയും അടിമയായത്. അതുപോലെ മലങ്കരസഭയുടെ പലഭാഗത്തും മലങ്കര നസ്രാണികൾ റോമൻ കത്തോലിക്കരും, സിറിയൻ യാക്കോബായക്കാരനുമായി.

ബ്രിട്ടീഷുകാർക്കെതിരെ രൂപപ്പെട്ട ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സ് സ്ഥാപകൻ എ.ഒ. ഹ്യൂം, പ്രമുഖ നേതാവായിരുന്ന ആനി ബസന്റ് തുടങ്ങിയവർ ബ്രിട്ടീഷുകാരല്ലേ? അടിമകളേയും ആലംബഹീനരേയും സംരക്ഷിക്കാൻ മനസ്സാക്ഷിയുള്ള ആരു ശ്രമിച്ചാലും അതംഗീകരിക്കണം. അവരുടെ വംശത്തിന്റെ പേരിൽ വീണ്ടും അധീശത്വം നിലനിർത്തി അവസരവാദികളായി നിന്ന് അധിനിവേശക്കാരുടെ ചാരന്മാരായി പ്രവർത്തിക്കുന്നത് രാജ്യദ്രോഹംതന്നെ.

പക്ഷേ സ്വദേശപ്രിയരും, ദേശീയവാദികളും സ്വാതന്ത്ര്യകാംക്ഷികളുമായ മഹാത്മജിയുടെ കോൺഗ്രസ്സ് പാർട്ടിയിലെ ഇന്നത്തെ തലമുറയിലെ ഭരണക്കാർക്ക് വീണ്ടും ഭാരതത്തെയും, ഭാരത സഭയെയും അധിനിവേശക്കാരായ വ്യവസായികൾക്കും, സഭക്കാർക്കും പങ്കുവച്ച് വീണ്ടും ഭാരതത്തെ വൈദേശിക കോളനിയാക്കുന്നതിനുള്ള താല്പര്യമാണ് കാണുന്നത്.

എമേർജിംഗ് മലങ്കരസഭ എന്നുകൂടെ എമേർജിംഗ് കേരളായിൽ ഉൾപ്പെടുത്തിയാൽ കൂടുതൽ വിദേശ സഭാതലവന്മാർ സ്ഥാനമാനങ്ങളും സമ്മാനങ്ങളുമായി നമ്മുടെ സഭയിലേക്ക് കടന്നുവരും. നമ്മുക്കെല്ലാവർക്കും ഷവലിയരും കമാണ്ടറും, ഒക്കെയായി മാദ്ധ്യമങ്ങളിൽ നിറഞ്ഞുനില്ക്കാം. മറ്റു സഭാസമുദായ സംഘശക്തികളെ ഗവൺമെന്റ് പ്രീണിപ്പിക്കുമ്പോൾ നമ്മുടെ സഭയിലെ രാഷ്ട്രീയ കുഞ്ഞാടുകളേയും, വ്യവസായ പ്രമുഖരേയും, മാദ്ധ്യമ പ്രവർത്തകരേയും പ്രീണന നയത്തിലൂടെ പാട്ടിലാക്കി സഭയ്ക്ക് തലവേദന സൃഷ്ടിക്കുന്ന നയത്തെ പ്രതിരോധിക്കാൻ ഇന്നത്തെ സഭാ നേതൃത്വത്തിനാകുന്നില്ല. കാരണം സഭാസ്ഥാനികളിലും, വൈദികരിലും സഭയുടെ പോഷക പ്രസ്ഥാനങ്ങളിലും ഉള്ളത് രാഷ്ട്രീയ പ്രമുഖരുടെ പ്രതിനിധികളാണ്. ഇവരാണിന്ന് സഭയെ ഭരിക്കുന്നത്. ഇവരുടെ രാഷ്ട്രീയ പ്രേരിതമായ സഭാനിലപാട് നമ്മുടെ സഭയെ തളർത്തുന്നു. ഇത്തരത്തിൽ നമ്മുടെ മാതൃസഭയെ നാം നാണംകെടുത്തുന്നു.

മക്കളെ മണ്ണിൽ മല്ലടിച്ചു വളർത്തി വലുതാക്കി പഠിപ്പിച്ച് വിദേശത്തും സ്വദേശത്തും സമ്പന്നരാക്കുമ്പോൾ മാതാപിതാക്കളേയും സ്വന്ത ഭവനവും, സ്വന്ത ഭാഷയും മറക്കുന്ന സംസ്ക്കാരം സഭയിൽ കടന്നുകൂടി. താൻ ജനിച്ച വീടും, മണ്ണും മറ്റുള്ളവർക്കു വിറ്റ ശേഷം മാതാപിതാക്കളെ ഓൾഡ് ഏജ് ഹോമിലാക്കുന്ന വിദേശ സംസ്കാരം നമ്മുടെ ഇടയിൽ വളർന്നു. അതുപോലെ നമ്മുടെ പൂർവ്വികർ നട്ടുനനച്ചുവളർത്തിയ സഭയേയും കാതോലിക്കേറ്റിനേയും നാം മറന്ന് ആധുനിക സഭകൾ സ്ഥാപിച്ചു. വിദേശങ്ങളിൽ ആഭ്യന്തര കലഹം മൂലം നാമാവശേഷമായ സഭകളെ പ്രീണിപ്പിച്ച് സ്ഥാനമാനങ്ങൾ നേടി സ്വപിതാവ് മാർത്തോമായേയും, ഭാരതത്തെയും മറന്നു. മലയാളവും മരിക്കുന്നു. അമ്മേ മറന്നാലും അന്ത്യോഖ്യായെ മറക്കില്ല പോലും.

സഭയുടെ ലിഖിത നിയമ പ്രകാരം അധികാരസ്ഥാനങ്ങളിൽ എത്തിപ്പെടാൻ അർഹതയില്ലാത്ത സ്ഥാനമോഹികൾ വൈദേശിക മലേദ്ധ്യക്ഷന്മാരിൽ നിന്ന് സ്ഥാനമാനം ഏറ്റ ശേഷം മാതൃസഭയെ വിഭജിച്ച് മാനം തേടാനുള്ള തെരുവുയുദ്ധവും നാടകവുമാണ് യഥാർത്ഥ മലങ്കര സഭാപ്രശ്നം.

സഭയുടെ ലിഖിത നിയമ പ്രകാരം അധികാരസ്ഥാനങ്ങളിൽ എത്തിപ്പെടാൻ അർഹതയില്ലാത്ത സ്ഥാനമോഹികൾ വൈദേശിക മലേദ്ധ്യക്ഷന്മാരിൽ നിന്ന് സ്ഥാനമാനം ഏറ്റശേഷം മാതൃസഭയെ വിഭജിച്ച് മാനം തേടാനുള്ള തെരുവുയുദ്ധവും നാടകവുമാണ് യഥാർത്ഥ മലങ്കര സഭാപ്രശ്നം. ഇന്നും മലങ്കര സഭ സിറിയൻ സഭയുടെ കീഴ്ഘടകമാണെന്ന് വിശ്വസിക്കുന്ന ന്യൂനപക്ഷം സഭയിലുണ്ട്. 1947 വരെ ഇന്ത്യ ബ്രിട്ടീഷ് ഇൻഡ്യയായിരുന്നു. അതിന്റെ തലവൻ ബ്രിട്ടീഷ് രാജ്ഞിയും, ഇവരുടെ സാമ്രാജ്യത്തിൽ നിന്നും സ്വതന്ത്രയായ രാജ്യങ്ങൾ കോമൺവെൽത്ത് രൂപീകരിച്ചു. ബ്രിട്ടീഷ് രാജ്ഞി അതിന്റെ അദ്ധ്യക്ഷയാണ്. അതുകൊണ്ട് ഇൻഡ്യയും പാക്കിസ്ഥാനും ഇന്നും ബ്രിട്ടീഷ് രാജ്ഞിയുടെ അധികാരത്തിൻ കീഴിലല്ല. 1912 ൽ ഇവിടെ അന്ത്യോഖ്യാ പാത്രീക്കീസ് സ്വതന്ത്ര കാതോലിക്കേറ്റ് സ്ഥാപിച്ച് മലങ്കരസഭയെ സ്വതന്ത്രമാക്കി. 1934 ൽ നാം ഭരണഘടനയും ഉണ്ടാക്കി. 1958 ൽ സുപ്രീം കോടതി അതംഗീകരിക്കുകയും ചെയ്തു. കോമൺവെൽത്തുപോലെ ഓറിയന്റൽ ഓർത്തഡോക്സ്സഭാതലവനായി സിറിയായിലെ ഓർത്തഡോക്സ് പാത്രിക്കീസിനെ നമ്മുടെ സഭയും അംഗീകരിക്കുന്നു. പക്ഷേ നമ്മുടെ സഭാപിതാവായ പ. കാതോലിക്കാബാവ പ. പാത്രിക്കീസിന്റെ കീഴ്സ്ഥാനിയല്ല. തുല്യപദവിയുള്ള രണ്ടു സഭാപിതാക്കന്മാർ എന്നു മാത്രം. കോമൺവെൽത്ത് രാജ്യത്തലവൻമാർ സമ്മേളിക്കുമ്പോൾ ബ്രിട്ടീഷ് രാജ്ഞിക്കു കിട്ടുന്ന ഒരു പ്രത്യേക സ്ഥാനംപോലെ ഓർത്തഡോക്സ് സഭയിൽ പ: പാത്രിക്കീസ് ബാവയ്ക്കും ലഭിക്കും. ബ്രിട്ടീഷ് അധിനിവേശം മൂലം നാം ഇംഗ്ലീഷുഭാഷ പഠിച്ചു. വേഷസംവിധാനം അംഗീകരിച്ചു. അതുകൊണ്ട് നാം സായിപ്പാകുന്നില്ല. നമ്മുടെ പിതൃത്വവും അവരുടെതല്ല. അതുപോലെ നമ്മുടെ സഭയിലും സിറിയൻ സഭയുടെ പാരമ്പര്യവും, അനുഷ്ഠാനങ്ങളും നിലനില്ക്കുന്നതുകൊണ്ട് സിറിയക്കാർ നമ്മുടെ പിതൃസ്ഥാനികളുമല്ല. ഇവർക്കുവേണ്ടി നമ്മുടെ അമ്മയും നമ്മുടെ ഇന്ത്യാരാജ്യത്തെയും മറക്കണം എന്ന് അലമുറയിടുന്നവർക്കുവേണ്ടി നമുക്ക് പ്രാർത്ഥിക്കാം. അതാണല്ലോ ഭാരതസംസ്ക്കാരം അല്ലാതെ കൈയ്യേറ്റവും, അതിക്രമവും, കൊലയും, തീവ്രവാദവും നമ്മുടെ സംസ്ക്കാരഭാഗമല്ലല്ലോ?

ഇന്ന് ലോകത്തുള്ള ജനാധിപ

ത്യരാജ്യങ്ങളിൽ ഏറ്റവും വലിയത് ഇന്ത്യയാണ്. ലോകത്തിലെ ക്രൈസ്തവ സഭകളിൽ തികഞ്ഞ ജനാധിപത്യ രീതിയിയിലുള്ള ഭരണസംവിധാനമുള്ള സഭ നമ്മുടെ സഭയാണ്. ഇൻഡ്യൻ പാർലമെന്റിലുള്ളതിലധികം പ്രതിനിധികൾ സമ്മേളിക്കുന്ന (4000) മലങ്കര അസ്സോസ്സിയേഷനാൽ തെരഞ്ഞെടുക്കപ്പെടുന്ന കാതോലിക്കയും, മെത്രാന്മാരും, ഭരണസമിതിയുമാണ് നമ്മുടെ സഭ ഭരിക്കുന്നത്. അല്ലാതെ വിദേശ പാത്രിക്കീസന്മാരുടെ പ്രതിനിധികളല്ല. നിർഭാഗ്യവശാൽ സഭയിലെ ഒരു ചെറുവിഭാഗം എറണാകുളം ജില്ല കേന്ദ്രീകരിച്ച് രാഷ്ട്രീയ സ്വാധീനം വർദ്ധിപ്പിച്ച് ഈസഭയെ പിളർത്താനും തളർത്താനും അക്രമവും, കൈയ്യേറ്റവും തുടരുന്നു. നിയമങ്ങളും, കോടതിയും നമ്മുക്കനുകൂലമെങ്കിലും രാഷ്ട്രീയ നേതൃത്വം, ചെറുതെങ്കിലും അക്രമവാസനയുള്ള സംഘശക്തികളെ പ്രീണിപ്പിക്കുന്നതുവഴി ഈ മേഖലയിൽ ക്രൈസ്തവ സാക്ഷ്യം വികലപ്പെടുന്നു. സത്യം ആത്യന്തികമായി വിജയിക്കും. പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സുകൊണ്ട് കല്പിച്ചത് നമുക്ക് വിശ്വസിക്കാം. സത്യം മൂന്നാംനാൾ നിശ്ചയമായും ഉയർത്തെഴുന്നേല്ക്കും സത്യം.

സ്വാതന്ത്ര്യവും ദേശീയതയും, സംസ്കാരവും നിലനിർത്താൻ നമ്മുടെ പൂർവ്വികരുടെ നിരന്തര പരിശ്രമഫലമായി നാട്ടിൽ പള്ളിയോട് ചേർന്ന് പള്ളിക്കൂടങ്ങളും ഇംഗ്ലീഷ് വിദ്യാഭ്യാസവും സ്ഥാപിക്കയും ബൈബിൾ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയും നമ്മുടെ തനിമ നിലനിർത്താൻ അവർ അഹോരാത്രം പണിപ്പെട്ടു. പുലിക്കോട്ടിൽ തിരുമേനി സഭയിൽ മാധ്യമ പ്രസ്ഥാനത്തിനു തുടക്കം കുറിച്ചു. പ. വട്ടശ്ശേരി തിരുമേനിയും, കെ. സി. മാമ്മൻ മാപ്പിളയെ പോലുള്ള പ്രഗത്ഭമതികളായ അത്മായ പ്രമുഖരും ഇടപെട്ട് യഥാർത്ഥ പാത്രിക്കീസ് അബ്ദുൾ മിശിഹായെ ഇവിടെ വരുത്തി സിറിയായുടെ അധീശത്വവും അടിമത്വവും മാറ്റി. സ്വതന്ത്ര കാതോലിക്കേറ്റ് പാത്രിയർക്കീസിന്റെ കൈയ്യാൽ ഇവിടെ പുനഃസ്ഥാപിക്കപ്പെട്ടു. അങ്ങിനെ മാർത്തോമ്മാശ്ലീഹായുടെ പൈതൃകവും ഭാരതസംസ്ക്കാരവും നിലനിർത്തി പ്രാചീന ഇൻഡ്യൻ സഭയുടെ പ്രൗഢി നമുക്ക് നിലനിർത്താനായി. പിന്നീടുവന്ന പാത്രിക്കീസന്മാർ നമ്മിലെ

> സ്വാതന്ത്ര്യവും ദേശീയതയും, സംസ്കാരവും നിലനിർത്താൻ നമ്മുടെ പൂർവ്വികരുടെ നിരന്തര പരിശ്രമഫലമായി നാട്ടിൽ പള്ളിയോട് ചേർന്ന് പള്ളിക്കൂടങ്ങളും ഇംഗ്ലീഷ് വിദ്യാഭ്യാസവും സ്ഥാപിക്കയും ബൈബിൾ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയും നമ്മുടെ തനിമ നിലനിർത്താൻ അവർ അഹോരാത്രം പണിപ്പെട്ടു.



സ്ഥാനമോഹികളായവർക്കും വെളുത്തു ചുമന്നു തുടുത്തവരെ കാണുമ്പോൾ കവാത്തു മറക്കുന്നവർക്കും പൗരോഹിത്യവും, സ്ഥാനമാനങ്ങളും നല്കി കിട്ടുന്ന ഉപഹാരങ്ങളും വാങ്ങി മടങ്ങിയവരും, മടങ്ങാത്തവരും ഈ സഭയുടെ ശാപമായി ഇന്നും തുടരുന്നു. നമ്മുടെ നിലപാടുകളും നമ്മുടെ സ്വതന്ത്ര കാതോലിക്കേറ്റും നമ്മുടെ ഭരണഘടനയും സ്വതന്ത്ര ഇന്ത്യയുടെ അത്യുന്നത നീതിപീഠമായ സുപ്രീംകോടതി വരെ അംഗീകരിച്ച് ഉത്തരവായി. പക്ഷേ ഇന്നും നമ്മെ നിരന്തരം പീഡിപ്പിക്കുന്ന അധിനിവേശക്കാരുടെ പിണിയാളന്മാർ നമ്മുടെ ഇടയിൽ നിന്ന് തലപൊക്കി. കണ്ടുകാഴ്ചകൾനൽകി സ്ഥാനമാനങ്ങൾ ഏറ്റ് സഭയെ ഭിന്നിപ്പിച്ചും, തമ്മിലടിപ്പിച്ചും കലക്കവെള്ളത്തിൽ മീൻപിടുത്തം തുടരുന്നവരാണ്. 100 വർഷങ്ങളായിട്ടും ശാശ്വത പരിഹാരം കണ്ടെത്താത്ത അവസ്ഥ സഭയ്ക്കുണ്ടാക്കുന്നത്.

അതിലുപരി സുപ്രീംകോടതിയുടെ 1958 ലെ ഉത്തരവ് നടപ്പാക്കാതെ സഭയിൽ മറുതലിപ്പ് ഉണ്ടായ്കിയ മുടിയൻ പുത്രന്മാരെ പിതൃതുല്യസ്വീകരണം നല്കി സ്വീകരിച്ച വന്ദ്യ വയോധിക ശ്രേഷ്ഠ മഹാ പരിശുദ്ധനായ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ പൈതൃകസ്നേഹവായ്പിനെ അവഗണിച്ച് അപരനെ പിതാവായി പ്രതിഷ്ഠിച്ചവരാണ് ഇന്നത്തെ സഭയുടെ ശാപം. 1995 ൽ വീണ്ടും ഇൻഡ്യയുടെ പരമോന്നത നീതിന്യായ കോടതിയും ഇൻഡ്യയുടെ ഏറ്റവും വലിയ മദ്ധ്യസ്ഥ സ്ഥാനിയുമായ സുപ്രീംകോടതി നമ്മുടെ സഭയുടെ നിലപാടുകളെ വീണ്ടും അംഗീകരിച്ചു. പക്ഷേ ദേശീയതയും സ്വാതന്ത്ര്യവും മുഖമുദ്രയായുള്ള കേരളത്തിലെ കോൺഗ്രസ്സ് ഗവൺമെന്റ് ഭാരതത്തിന്റെ ഗാന്ധിയൻ മാർഗ്ഗവും, സുപ്രീംകോടതി ഉത്തരവിനു നേരെയും കണ്ണടച്ചു. ബഹുമാനപ്പെട്ട എ. കെ. ആന്റണി ആദർശശീലനാണ്. കോൺഗ്രസ്സ്

നേതൃത്വം വിട്ട് പ്രവർത്തിക്കില്ല. അഴിമതി ലേശം തീണ്ടാത്ത ഉത്തമനാണ് സഭാ കേസ്സിൽ 1995 ലെ സുപ്രീംകോടതി ഉത്തരവ് നടപ്പാക്കി സഭാപ്രശ്നം തീർക്കാമെന്ന് ഉറപ്പു നല്കി എങ്കിലും നമ്മുടെ ചില നേതാക്കളുടെ ഇടപെടൽ മൂലം കേസ്സിൽ ഞാനോ ഗവൺമെന്റോ കക്ഷിയല്ലാത്തതിനാൽ വൈദേശിക അധിനിവേശക്കാരുടെ മലങ്കരസഭമേലുള്ള നുഴഞ്ഞുകയറ്റം തടയാനാവില്ലെന്നു പറഞ്ഞ് ഒഴിഞ്ഞു. സുപ്രീംകോടതി ഉത്തരവ് നിലനില്ക്കുന്നെങ്കിലും എക്സിക്യൂട്ടു ചെയ്യാനുള്ളവരുടെ നിസംഗത അധിനിവേശക്കാർക്കാശ്വാസവും അക്രമാസക്തിയും വർദ്ധിപ്പിച്ചു. തുടർന്നുവന്ന ഗവൺമെന്റ് സുപ്രീംകോടതി ഉത്തരവിനു വിരുദ്ധമായി സിറിയൻ പാത്രിക്കീസിനെ ഇവിടെ വരുത്തി. അതോടൊപ്പം മലങ്കരയിലെ പള്ളികളിൽ പ്രവേശന നിരോധനമുള്ള തോമസ്സ് പ്രഥമനേയം കൂട്ടരെയും പോലീസ് പ്രൊട്ടക്ഷനോട് പള്ളിയിൽ കയറ്റി അധിനിവേശക്കാരെ ആവേശഭരിതരാക്കി. 36 വർഷങ്ങൾക്ക് മുമ്പ് തൃക്കുന്നത്തു സെമിനാരി കൈയ്യേറാൻ വന്ന ദീവന്നാസിയോസ്സിനേയും കൂട്ടുകാരേയും അന്ന് കെ. എം. മാണിക്ക് പകരമായി ആഭ്യന്തര മന്ത്രിയായിരുന്ന കെ. നാരായണക്കുറുപ്പിന്റെ പോലീസ് അറസ്റ്റ് ചെയ്ത് ഒഴിവാക്കി. പക്ഷെ 2005 ൽ അദ്ദേഹത്തെ തൃക്കുന്നത്തു കയറ്റി വിഘടിതരെ സംഘശക്തിയാക്കാനും രാഷ്ട്രീയ കക്ഷികൾക്കായി. ഈ രാഷ്ട്രീയ പരശീലനം എൽ.ഡി.എഫ് വന്നപ്പോൾ വിഘടിതർ അവരോടൊപ്പം നിന്നു പയറ്റി. അവരും 2005 ലെ യു.ഡി.എഫ് നയം സഭാ പ്രശ്നത്തിൽ പിൻപറ്റി.

വീണ്ടും യു.ഡി.എഫ് അധികാരത്തിൽ വന്നപ്പോൾ മുഖ്യമന്ത്രി കല്പിച്ചു. തനിക്ക് കക്ഷിയും പക്ഷവും ഇല്ല. നിയമം നിയമത്തിന്റെ വഴിക്ക് എന്ന്. പക്ഷെ കോടതി ഉത്തരവുകൾക്ക് പുല്ലുവില. കോടതി നിരോധനമുള്ള അധിനിവേശ സംഘത്തലവന് നിയമവാഴ്ചയേ വെല്ലുവിളിച്ച് എറണാകുളം ജില്ലയിലെ സഭാവക പള്ളികൾ കയ്യേറാൻ പോലീസ് സംരക്ഷണവും ഇത്രയും സൗകര്യങ്ങൾ വന്നതോടെ റ്റി. എം. ജേക്കബും റ്റി. യു. കുരുവിളയും, പി. പി. തങ്കച്ചനും മറ്റ് എറണാകുളം ജില്ലയിലെ എം. എൽ.എ മാരും മുഖ്യന്റെ മുഖ്യാസനം ഉറപ്പിക്കാൻ കടപ്പെട്ടവരായി. ഇതാണ് ഇന്നത്തെ സഭയുടെ ഏറ്റവും വലിയ പ്രതിസന്ധി. കയ്ച്ചിട്ടിറക്കാനും വയ്യ മധുരിച്ചിട്ടു തുപ്പാനും വയ്യ.

കോലഞ്ചേരി, മാവിലശ്ശേരി, തൃക്കുന്നത്തു എന്നു വേണ്ട എറണാകുളം ജില്ലയിലെ സഭാവക പള്ളികളിലെല്ലാം കോടതിനിരോധനവും നിയമസാധുതയും ഇല്ലാത്ത തോമസ്സ് പ്രഥമനും സംഘവും ജില്ലയിലെ രാഷ്ട്രീയ പ്രമുഖരുടെ പിൻതുണയോടെ ഓർത്തഡോക്സ് സഭയെ നിരന്തരം ആക്രമിക്കുന്നു. കോടതികൾപോലും നിസംഗതയിൽ. മലങ്കര വർഗ്ഗീസ് കേസ്സ് അന്വേഷിക്കുന്ന സി. ബി. ഐ. പോലും കെട്ടപ്പെട്ട അവസ്ഥ. ഇൻഡ്യയുടെ പരമപ്രധാന ഭരണഘടനാപ്രകാരം സത്യപ്രതിജ്ഞ ചെയ്ത് അധികാരമേറ്റ അധികാരികൾ അധിനിവേശക്കാർക്കും അക്രമികൾക്കും ഒപ്പം നിന്ന് സ്വാർത്ഥലാഭത്തിനുവേണ്ടി ഇൻഡ്യയുടെ ദേശീയ ക്രൈസ്തവ സമൂഹത്തെ വേട്ടയാടപ്പെടുന്നു.

ഈ ദുഃസ്ഥിതിക്ക് രാഷ്ട്രീയ നേതൃത്വം മാത്രമല്ല അവരിൽ നിന്ന് ആനുകൂല്യങ്ങളും നേട്ടങ്ങളും കിട്ടാനും അതുവഴി നിലനില്ക്കാനും നമ്മിലെ രാഷ്ട്രീയ, മാദ്ധ്യമ പ്രമുഖരും ചിത്രങ്ങൾ വരച്ച് വികലമാക്കുന്നത് നമ്മുടെ സഭയാകുന്ന ക്യാൻവാസിലാണ് എന്നു പറയേണ്ടിവരുന്നു.

സഭയ്ക്ക് അനുകൂല കോടതി ഉത്തരവുണ്ടെങ്കിലും അതിനായി നിലപാട് എടുക്കാൻ ആർജ്ജവം ഉള്ള സഭാസ്നേഹികളെ സഭാസമിതികളിൽ തെരഞ്ഞെടുക്കാതിരിക്കാനും, നോമിനേറ്റ് ചെയ്യപ്പെടാതിരിക്കാനുമുള്ള രാഷ്ട്രീയ ഇടപെടൽ ഒരു പരിധിവരെ വിജയിച്ചു. രാഷ്ട്രീയ പാർട്ടികളുടെ പോഷക സംഘടനകളെക്കാൾ ശക്തമായി നമ്മുടെ യുവജനപ്രസ്ഥാനങ്ങളും, MGOCSM ഉം. മെത്രാന്മാരിലധികവും, വൈദികരിലധികവും സഭയേക്കാളധികമായി രാഷ്ട്രീയ ശക്തികൾക്കൊപ്പമാണ്. സഭയിൽ പോലും സഭാപിതാക്കന്മാർ രാഷ്ട്രീയ നേതാക്കളെ ആദരിക്കുന്ന ഒരു അവസ്ഥ നമ്മുടെ സഭയിൽ മാത്രമായി രൂപപ്പെട്ടിരിക്കുന്നു. സഭാപിതാവ് അനുഗ്രഹങ്ങൾ പ്രദാനം ചെയ്യുക മാത്രം ചെയ്യുമ്പോൾ സഭാസ്ഥാനികൾക്ക് വ്യക്തിഗത സഹായസഹകരണം നല്കുന്നവരോട് കടപ്പാട് അധികരിക്കുന്നു. ഇതിൽ തെറ്റുപറയാനും ആവില്ല.

കോലഞ്ചേരി, മാവിലശ്ശേരി, തൃക്കുന്നത്തു എന്നു വേണ്ട എറണാകുളം ജില്ലയിലെ സഭാവക പള്ളികളിലെല്ലാം കോടതിനിരോധനവും നിയമസാധുതയും ഇല്ലാത്ത തോമസ്സ് പ്രഥമനും സംഘവും ജില്ലയിലെ രാഷ്ട്രീയ പ്രമുഖരുടെ പിൻതുണയോടെ ഓർത്തഡോക്സ് സഭയെ നിരന്തരം ആക്രമിക്കുന്നു. കോടതി കൾപോലും നിസംഗതയിൽ. മലങ്കര വർഗ്ഗീസ് കേസ്സ് അന്വേഷിക്കുന്ന സി. ബി. ഐ. പോലും കെട്ടപ്പെട്ട അവസ്ഥ.



# പരിശുദ്ധ കാതോലിക്കാബാവയുടെ കൈ പാത്രിക്കീസന്മാരും മെത്രാന്മാരും മുത്തണം

*- സവ്യസാചി*

**പ: പിതാവ്** മലങ്കരയുടെ അധിപതിയും കാനോനികമായി പൗരസ്ത്യദേശത്തിന്റെ പോപ്പും, മാർത്തോമ്മാശ്ലീഹായുടെ ശ്ലൈഹിക പിൻഗാമിയുമാണ്. പൗരസ്ത്യ കാതോലിക്കായുടെ പേരിൽ അനേകർ ഇന്ന് ഈ പേരും വേഷവും കെട്ടി നടക്കുന്നത് വിശ്വാസികൾ തിരിച്ചറിയണം. ഉയർത്തെഴുന്നേറ്റ യേശു ശ്ലീഹന്മാർക്കായി പ്രത്യക്ഷപ്പെട്ടെങ്കിലും പത്രോസ് മുതലാരും, വി. മാതാവ് പോലും യേശുവിനെ സ്പർശിച്ചില്ല. വീണ്ടും തോമ്മാശ്ലീഹായുടെ സാന്നിദ്ധ്യത്തിൽ പ്രത്യക്ഷപ്പെട്ട യേശുക്രിസ്തുവിനെ എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന് വിളിച്ച് വി. തോമ്മാ വിലപിച്ചതാണ് ക്രിസ്തീയ വിശ്വാസത്തിന്റെ ഏറ്റവും വലിയ ഏറ്റുപറച്ചിൽ. അപ്പോൾ സാക്ഷാൽ ദൈവമാകുന്ന യേശു: തോമ്മാശ്ലീഹായോട് കല്പിച്ചു. എന്റെ വിലാപ്പുറത്തെ മുറിവ് നീ തൊട്ടു നോക്കു. ഭക്തിപരവശനും, ദയാലുവുമായി വിശുദ്ധ തോമ്മാ സാക്ഷാൽ ദൈവത്തെ സ്പർശിച്ചു. കർത്താവ് ശിഷ്യരെ വിട്ട് മറഞ്ഞു. ഈ സമയത്ത് മറ്റു ശിഷ്യർ മാർത്തോമ്മാശ്ലീഹായുടെ കരങ്ങൾ ചുംബിച്ചു. ഉദ്ധിതനായ കർത്താവിനെ സ്പർശിച്ച കരങ്ങൾ സഹശിഷ്യർ ചുംബിച്ചു. അതാണ് ക്രൈസ്തവ സമൂഹത്തിൽ പുരോഹിതന്റെ കൈ ചുംബിക്കുന്നതിനു കാരണം.

ലോകത്തിൽ ഇന്ന് മാർത്തോമ്മായുടെ ശ്ലൈഹിക സിംഹാസനത്തിൽ വാണരുളുന്ന മാർത്തോമ്മാശ്ലീഹായുടെ പിൻഗാമിയായി വാഴുന്ന ഏകപിതാവാണ് പ: കാതോലിക്കാ ബാവ. പരിശുദ്ധ കാതോലിക്കാബാവയുടെ കരങ്ങൾ പിടിച്ചു ചുംബിക്കാൻ ലോകത്തുള്ള എല്ലാ അപ്പസ്തോലിക സഭാപിതാക്കന്മാർക്കും കഴിയുമോ? ഇല്ല കഴിയില്ല. പ: കാതോലിക്കാബാവ ഇന്ത്യാക്കാരനാണ്. തങ്ങളിലും ഔന്നത്യമുണ്ട് എന്ന് സമ്മതിക്കാൻ കർത്തൃശിഷ്യഗണത്തിനു കഴിഞ്ഞതുപോലെ ഇന്നത്തെ മഹാചാര്യന്മാർക്കാവില്ലല്ലോ. തച്ചന്റെ മകനെ അംഗീകരിക്കാൻ അന്നത്തെ മഹാപുരോഹിത വർഗ്ഗവും, പ്രഭുക്കളും ചക്രവർത്തിമാരും തയ്യാറായില്ല. അതുപോലെ ഭാരതത്തിലെ യഥാർത്ഥ ഭരത ക്രൈസ്തവസഭയേയും അതിന്റെ പരിശുദ്ധ പിതാവിനേയും വൈദേശിക സഭകളും ഭരണവർഗ്ഗവും അവഗണിക്കുന്ന കാഴ്ച ഇന്ന് മലങ്കരസഭ അനുഭവിക്കുന്നു. യേശുവിന്റെ കാലത്തും ക്രിസ്തുവിനെ ക്രൂശിച്ചവർ മഹാപുരോഹിതരും, ശാസ്ത്രിമാരും, പീലാത്തോസും, പോലീസ്സും, പട്ടാളവും തന്നെ. മലങ്കരഭയുടെ ഇന്നത്തെ അവസ്ഥയും അതിനു തുല്യമല്ലേ?

എന്റെ വിലാപ്പുറത്തെ മുറിവ് നീ തൊട്ടു നോക്കു. ഭക്തിപരവശനും, ദയാലുവുമായി വിശുദ്ധ തോമ്മാ സാക്ഷാൽ ദൈവത്തെ സ്പർശിച്ചു. കർത്താവ് ശിഷ്യരെ വിട്ട് മറഞ്ഞു. ഈ സമയത്ത് മറ്റു ശിഷ്യർ മാർത്തോമ്മാശ്ലീഹായുടെ കരങ്ങൾ ചുംബിച്ചു. ഉദ്ധിതനായ കർത്താവിനെ സ്പർശിച്ച കരങ്ങൾ സഹശിഷ്യർ ചുംബിച്ചു. അതാണ് ക്രൈസ്തവ സമൂഹത്തിൽ പുരോഹിതന്റെ കൈ ചുംബിക്കുന്നതിനു കാരണം.



# മാർത്തോമ്മാസിംഹാസനവും കാതോലിക്കേറ്റും

*-വജ്രസൂചി*

യേശുവിന്റെ സിംഹാസനം കാൽവറിയിലെ കുരിശും, പത്രോസിന്റെ സിംഹാസനം, തലകീഴായിട്ടുള്ള കുരിശും, തോമ്മായുടെ സിംഹാസനം കൂർത്ത കുന്തവുമാണ്. എന്നിരുന്നാലും വി. വേദപുസ്തകപ്രകാരം പത്രോസിന് സിംഹാസനവും നൽവരങ്ങളുമുണ്ടെങ്കിൽ വി. തോമ്മായിക്ക് എന്നല്ല എല്ലാ ശ്ലീഹന്മാർക്കും ഇതിനെല്ലാം അവകാശമുണ്ട്. അപ്പന്റെ മുതലിന് മക്കൾ എല്ലാവരും തുല്യ അവകാശികൾ എന്നപോലെ എന്റെ പിതാവ് എനിക്കു രാജ്യം നിയമിച്ചു തന്നതുപോലെ ഞാൻ നിങ്ങൾക്കും നിയമിച്ചു തരുന്നു. നിങ്ങൾ എന്റെ രാജ്യത്തിൽ ..... സിംഹാസനങ്ങളിൽ ഇരുന്ന് ഇസ്രയേൽ ഗോത്രം പന്ത്രണ്ടിനെയും ന്യായം വിധിക്കുകയും ചെയ്യും (ലൂക്കാ. 22:28-30) വി. പത്രോസോ വി. തോമ്മായോ തങ്ങൾക്ക് സിംഹാസനമുണ്ടെന്ന് അവകാശപ്പെട്ടിട്ടില്ല. പത്രോസു പറയുന്നു ഞാൻ ഒരു കൂട്ടുമൂപ്പൻ (1 പത്രോ. 5:1)

> എ.ഡി. 325 ൽ കുസ്തന്തീനോസ് ചക്രവർത്തി നിഖ്യാസന്നഹദോസ് വിളിച്ചുകൂട്ടി. റോമാ സാമ്രാജ്യത്തെ നാലായി തിരിച്ചു. റോം, അലക്സാന്ത്ര്യാ, കുസ്തന്തീനോപ്പോലീസ്, അന്ത്യോഖ്യാ എന്നീ പട്ടണങ്ങളിലെ മെത്രാന്മാരെ പാത്രിക്കീസന്മാരായി പ്രഖ്യാപിച്ചു. അതിനുശേഷമാണ് സിംഹാസനങ്ങൾ ഉടലെടുത്തത്. ഈ നാലു പാത്രിക്കീസന്മാർക്കും സിംഹാസനമുള്ളതായി കാനോനിൽ കാണുന്നില്ല.

ആസ്ഥാനം ഓർത്തഡോക്സ് സഭ പ: പാത്രിക്കീസുബാവയ്ക്ക് നല്കുന്നുണ്ട്.

എ.ഡി. 325 ൽ കുസ്തന്തീനോസ് ചക്രവർത്തി നിഖ്യാസന്നഹദോസ് വിളിച്ചുകൂട്ടി. റോമാ സാമ്രാജ്യത്തെ നാലായി തിരിച്ചു. റോം, അലക്സാന്ത്ര്യാ, കുസ്തന്തീനോപ്പോലീസ്, അന്ത്യോഖ്യാ എന്നീ പട്ടണങ്ങളിലെ മെത്രാന്മാരെ പാത്രിക്കീസന്മാരായി പ്രഖ്യാപിച്ചു. അതിനുശേഷമാണ് സിംഹാസനങ്ങൾ ഉടലെടുത്തത്. ഈ നാലു പാത്രിക്കീസന്മാർക്കും സിംഹാസനമുള്ളതായി കാനോനിൽ കാണുന്നില്ല. (ഹൂദായ കാനോൻ 7-ാം പാസോനിഖ്യാ കാണുക) എന്നാൽ അതേ കാനോനിൽ 1-ാം പാസോക്കയിൽ പറയുന്ന മാർ മത്തായിയുടെ ദേയറായിലെ എപ്പിസ്ക്കോപ്പാമാരും ദയറാക്കാരും തെഗ്രിസിലെ സിംഹാസനത്തിൽ വാഴുന്ന മപ്രിയനായിയ്ക്ക് കീഴ്പ്പെടണം. വീണ്ടും പറയുന്നു ലോകത്തിന്റെ നാലു ഭാഗത്തിന്റെ സംഖ്യയനുസരിച്ച് നാലു പാത്രിക്കീസന്മാരുണ്ടാകണം. ഇവരുടെ എല്ലാവരുടെയും വലിയ തലവൻ റോമിലെ പാത്രിക്കീസും അദ്ദേഹത്തിന്റെ കൂടെ അലക്സാന്ത്രിയ പാത്രീക്കീസും അദ്ദേഹത്തിന്റെ കൂടെ പുതിയ റോമായായ കുസ്തന്തിനോ പാത്രിക്കീസും അദ്ദേഹത്തിന്റെ കൂടെ റോമിന്റെ കിഴക്കേ പ്രവശ്യയായ അന്ത്യോഖ്യ പാത്രിക്കീസും ആയിരിക്കും. പൗരസ്ത്യ ദേശത്തെ വലിയമെത്രാപ്പോലീത്ത ഇനിമേൽ പൗരസ്ത്യദേശത്ത് പാത്രിക്കീസിനെപ്പോലെ മെത്രാന്മാരെ വാഴിക്കാനധികാരമുള്ളവനും ഇദ്ദേഹം കാതോലിക്കാ എന്നു പ്രസ്താവിക്കയും ചെയ്യണം. ക്രൈസ്തവചരിത്രം റോമാ സാമ്രാജ്യത്തെ മാത്രം കരുതി ഉണ്ടായ ഒരു രേഖയെന്ന് പ: യാക്കോബ് തൃതീയൻ ബാവ (അബ്ദുൾ ആഹാദ്) തന്റെ സുറിയാനി സഭാചരിത്രത്തിന്റെ

93-ാം പേജിൽ പറയുന്നു (അന്ത്യോഖ്യാപത്രോസിന്റെ സിംഹാസനമെങ്കിൽ മറ്റു മൂന്ന് പാത്രിയർക്കേറ്റുകൾ ആരുടേത്?)

അബ്ദുൾ ആഹാദ് റമ്പാന്റെ സുറിയാനി ചരിത്രത്തിൽ 144-ാം പേജിൽ പാത്രിക്കീസു ബാവ പറയന്നു: വി. യൂഹാനോൻ ഏഷ്യാമൈനറിലേക്കു പോകുകയും തന്റെ സിംഹാസനം സ്ഥാപിക്കയും ചെയ്തു. പേജ് 128 മുതൽ പറയുന്നു റോമ സിംഹാസനം പത്രോസിന്റേതല്ല വി. പൗലൂസിന്റേതാണ് എന്ന്. ഉർശേലം സഭ വി. യാക്കോബിന്റേതാകയാൽ ആ സഭയുടെ സിംഹാസനം വി. യാക്കോബിന്റേത് എന്ന് 82-ാം പേജിലും പറയുന്നു. പേജ് 210 ൽ പറയുന്ന അലക്സാന്ത്രിയാ സഭാ വി. മർക്കോസിന്റെ ശ്ലൈഹിക സിംഹാസനത്തിനു കീഴിലാണ്. പ: യാക്കോബ് തൃതീയൻ ബാവയുടെ സുറിയാനി സഭാചരിത്രത്തിൽ വി. പത്രോസിനും, വി. പൗലൂസിനും, വി.യാക്കോബിനും, വി. യൂഹാനോനും, വി. അന്ത്രയോസിനും അറിയിപ്പുകാരൻ മർക്കോസ്സിനും സിംഹാസനമുണ്ട് എന്ന് സമർദ്ധിച്ചിട്ടുണ്ട്. അങ്ങനെ എങ്കിൽ വി. തോമ്മായ്ക്ക് ശ്ലൈഹികസിംഹാസനം ഇല്ലാതെ വരുമോ? പക്ഷേ 203 നമ്പർ കല്പനയിലൂടെ തോമ്മാശ്ലീഹായുടെ ശ്ലൈഹിക നൽവരം കൂടി ബാവ എടുത്തു മാറ്റി.

ഉത്ഥിതനായ കർത്താവിന്റെ വിലാപ്പുറത്തെ മുറിവിൽതൊട്ട് എന്റെ കർത്താവും ദൈവവുമേ എന്ന ക്രൈസ്തവ വിശ്വാസം ഏറ്റുചൊല്ലിയ തോമ്മാശ്ലീഹായിക്ക് സഭയും ഇല്ല സിംഹാസനവും ഇല്ലെന്നു കല്പിച്ചു. 1970 നു ശേഷം യാക്കോബ് തൃതീയൻ ബാവ പറഞ്ഞത് വേദവിപരീതമല്ലേ? വി. പൗലൂസിന്റെ സിംഹാസനമാണ് റോമ പോപ്പിന്റേത് എന്ന് നമ്മെ പഠിപ്പിച്ച യാക്കോബ് ബാവ. 4-ാം സ്ഥാനക്കാരനായി പത്രോസിന്റെ സിംഹാസനത്തിൽ



> അബ്ദുൾ ആഹാദ് റമ്പാന്റെ സുറിയാനി ചരിത്രത്തിൽ 144-ാം പേജിൽ പാത്രിക്കീസു ബാവ പറയന്നു : വി. യൂഹാനോൻ ഏഷ്യാമൈനറിലേക്കു പോകുകയും തന്റെ സിംഹാസനം സ്ഥാപിക്കയും ചെയ്തു. പേജ് 128 മുതൽ പറയുന്നു റോമ സിംഹാസനം പത്രോസിന്റേതല്ല വി. പൗലൂസിന്റേതാണ് എന്ന്.

ഇരിക്കുന്നു. ഇതിന് സഭാകേസിൽ മൊഴിനല്കിയ ശീമ മെത്രാൻ യൂലിയോസ്സ് കോടതിയിൽ പറഞ്ഞത് - റോമ അക്കാലത്ത് ലോകത്തിന്റെ തലസ്ഥാനമായതുകൊണ്ടാണ് ഒന്നാം സ്ഥാനത്ത് റോമാപോപ്പിനെ പ്രതിഷ്ഠിച്ചത് എന്ന്. അങ്ങനെയെങ്കിൽ സിംഹാസനക്രമീകരണം രാഷ്ട്രീയമായിരുന്നില്ലേ. ദൈവികമല്ല. അതുകൊണ്ട് മാർത്തോമ്മാശ്ലീഹായുടെ സിംഹാസനം ആലങ്കാരികമെങ്കിൽ പോപ്പിന്റെയും, പാത്രിക്കീസിന്റെയും സിംഹാസനങ്ങളും സ്ഥാനമാനങ്ങളും ആലങ്കാരികം തന്നെ. എല്ലാ സഭകളുടെയും മാതൃസ്ഥാനം യെറുശലേമിനാണെന്നും പ: പാത്രിക്കീസുബാവ നമ്മെ പഠിപ്പിച്ചു (പേജ് 203) പത്രോസ്ശ്ലീഹാ സ്ഥാപിച്ചു എന്നു നാം വിശ്വസിക്കുന്ന അന്ത്യോഖ്യായെക്കാൾ പ്രാമുഖ്യം മറ്റ് മൂന്നു പാത്രിക്കീസന്മാർക്കു നല്കിയതും ഇന്ന് കേരളത്തിൽ സഭാസ്ഥാനികൾക്ക് രാഷ്ട്രീയക്കാരും, മാദ്ധ്യമങ്ങളും വോട്ടുബാങ്കിന്റെ ഘനം അനുസരിച്ച് നല്കുന്ന പ്രസക്തിപോലെ എന്ന് വിലയിരുത്തപ്പെടണം.

ബാർ എബ്രയാ തന്റെ ചരിത്രത്തിൽ കിഴക്കിന്റെ ഒന്നാമത്തെ മേൽപ്പട്ടക്കാരനായി ചിത്രീകരിച്ചിരിക്കുന്നത് മാർത്തോമ്മാശ്ലീഹായെയാണ്. അന്ത്യോഖ്യാ പാത്രിക്കീസിനെയല്ല.

മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യസിംഹാസനത്തെപ്പറ്റി അന്ത്യോഖ്യാപാത്രിക്കീസന്മാരുടെ പരാമർശനങ്ങൾ

1. മർദിനിലെ യൂഹാനോൻ പാത്രിയർക്കീസ് മാർ നൂഹ്മ കാതോലിക്കായോടു പറയുന്നു കിഴക്കോട്ടു പോകുമ്പോൾ യറുശലേം സന്ദർശിച്ച ശേഷമേ അവരവരുടെ സിംഹാസനത്തിലേക്ക് പോകാവൂ.

2. അപ്രേം പാത്രിക്കീസിന്റെ മാമോദിസാക്രമം.

ഈ ക്രമം പടിഞ്ഞാറുള്ള പാത്രിയർക്കാ അധികാരസീമയിലാണ് ഉപയോഗിക്കുക. കാതോലിക്കായോടു ചേർന്നുള്ള പൗരസ്ത്യസിംഹാസനത്തിന്റെ പള്ളികളിൽ ചുരുക്കമായെ ഈ ക്രമം ഉപയോഗിക്കുന്നുള്ളു. (1930 ഓബ് 10-ാം തീയതി ഹോംസ്സ് അരമന) ഇതിന്റെ കോപ്പി കൊച്ചി കൊരട്ടി അരമനയിലുണ്ട്.

3. പ: യാക്കോബ് തൃതീയൻ ബാവ

1968 സെപ്തംബർ 15 ലെ എഡേസ്സാ മാസികയിൽ പറയുന്നു അഞ്ചാം നൂറ്റാണ്ടിൽ പേർഷ്യയുടെ മെത്രാൻ (മാറി) കാതോലിക്കായുടെ പൗരസ്ത്യസിംഹാസനത്തിൽ

എപ്പിസ്ക്കോപ്പാമാരുടെ ഇഷ്ടം കൂടാതെ അധിപതിയായി വാണു.

4. ഹൂദായ കാനോൻ – മാർ മത്തായിയുടെ ദയറയിലെ എപ്പിസ്ക്കോപ്പമാരും ദയറായക്കാരും തിഗ്രിസിലെ സിംഹാസനത്തിൽ വാഴുന്ന മപ്രിയനായിക്ക് കീഴ്പ്പെട്ടനുസരിക്കണം.

5. ശ്രേഷ്ഠ പൗലൂസ്സ് ദ്വിതീയൻ ബാവയുടെ (മൂവാറ്റുപുഴ) പിതാവ് ഫാ. പി. വി. ഔസേഫ് കത്തനാർ.

തുബേദേനിൽ ലോകത്തിന്റെ നാലു ഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ വി. സഭയെ മേയിച്ചു ഭരിക്കന്ന ഇഗ്നാത്തിയോസ്സ്, ബസ്സേലിയോസ്സ്, ഗ്രീഗോറിയോസ്സ് എന്നിവർ മൂന്നു സിംഹാസനങ്ങളിൽ വാഴുന്നു. വി. പത്രോസ്സ് അന്ത്യോഖ്യയിൽ പള്ളിക്ക് അടിസ്ഥാനമിട്ടു എന്ന് ബാർ എബ്രായ രേഖപ്പെടുത്തിയിരിക്കുന്നു. അതു സിംഹാസനമാണല്ലോ? അതുപോലെ വി. തോമ്മ യാതൊരു വ്യത്യാസവും കൂടാതെ തെഗ്രിസ്സിലും പള്ളിയ്ക്ക് അടിസ്ഥാനമിട്ട് സിംഹാസനം സ്ഥാപിച്ചു. (യൗസേഫ് കത്തനാരുടെ പൂർവ്വപിതാക്കന്മാരും പൊതു സുന്നഹദോസുകളും എന്ന പുസ്തകത്തിന്റെ 20–ാം അദ്ധ്യായം കാണുക)

6. 1930 ൽ പൗലൂസ് മാർ അത്തനാസ്സിയോസ് തിരുമേനിയുടെ സുറിയാനി സഭാമാസിക 1931 ചിങ്ങം ലക്കത്തിൽ ഒരു ലേഖനശീർഷകം തന്നെ. അന്ത്യോഖ്യാ പാത്രിയക്കീസും പൗരസ്ത്യ കാതോലിക്കാ സിംഹാസവും എന്നായിരുന്നു. ഈ ലേഖനത്തിന്റെ തലക്കെട്ട് പാത്രിയർക്കാസ്ഥാനവും, കാതോലിക്കാ സ്ഥാനവും തുല്യസ്ഥാനികളാണ്. എന്നാലും തുല്യത പറയുന്നതിലെ പൊരുത്തക്കേടു മാത്രമാണ് ചർച്ച ചെയ്തിരിക്കന്നത് എങ്കിലും സിംഹാസനം കാതോലിക്കേറ്റിനും ഉണ്ടെന്ന് സമർത്ഥിക്കുന്നു. ഈ



ലേഖനത്തിൽ തന്നെ പറയുന്നു. സെലൂക്യ എന്ന ഇടവകയ്ക്ക് പാത്രിയർക്കാ സിംഹാസനം പോലെതന്നെ ബഹുമാനമുള്ള ഒരു കാതോലിക്കാ സിംഹാസനവും ഉണ്ടായിരിക്കട്ടെ. (അലക്സാണ്ട്രിയ പാത്രിക്കീസിനെപ്പോലെ സർവ്വാധികാരിയായ കാതോലിക്കാ 4–ാം സ്ഥാനിയായ പാത്രിക്കീസിന്റെ കീഴിലാണെന്ന പ്രചരണം വെറും ബാലിശമാണ്)

> തുബേദേനിൽ ലോകത്തിന്റെ നാലു ഭാഗങ്ങളിലുമുള്ള ദൈവത്തിന്റെ വി. സഭയെ മേയിച്ചു ഭരിക്കന്ന ഇഗ്നാത്തിയോസ്സ്, ബസ്സേലിയോസ്സ്, ഗ്രീഗോറിയോസ്സ് എന്നിവർ മൂന്നു സിംഹാസനങ്ങളിൽ വാഴുന്നു. വി. പത്രോസ്സ് അന്ത്യോഖ്യയിൽ പള്ളിക്ക് അടിസ്ഥാനമിട്ടു എന്ന് ബാർ എബ്രായ രേഖപ്പെടുത്തിയിരിക്കുന്നു.

7. അബ്ദുൾ മിശിഹാ എന്ന കാനോനിക പാത്രിക്കീസ്, തന്റെ കല്പനയിൽ പറയുന്നു വാത്സല്യവാനായ മാർ ഈവാനിയോസ്സിനെ ഇന്ത്യയിലും മറ്റുമുള്ള തോമ്മാ ശ്ലീഹായുടെ ഇടവകയുടെ സിംഹാസനത്തിന്റെ കാതോലിക്കയായി നാം വാഴിച്ചിരിക്കുന്നു.

8. അബ്ദുള്ള പാത്രിക്കീസു ബാവയുടെ 67–ാം നമ്പർ കല്പനയിൽ പറയുന്നു ഇന്ത്യയിൽ മലയാളത്ത് മാർത്തോമ്മാശ്ലീഹായുടെ ഇടവകയിലുള്ള അനുഗ്രഹിക്കപ്പെട്ട ...

9. പമ്പാക്കുട നമസ്ക്കാരം പേജ് 333

തെഗ്രീസിന്റെ സിംഹാസനത്തിൽ വാണിരുന്ന ഹാനോൻ യേശു എന്നു പേരുള്ള കാതോലിക്കായുടെ ...

10. ഏലിയാസ്സ് ദ്വിതീയൻ പാത്രിക്കീസ് പാലക്കുന്നത്ത് അത്താനാസ്സിയോസ്സിനു നല്കിയ സ്ഥാത്തിക്കോനിൽ പറയുന്നു മലയാളത്തെ സിംഹാസനത്തിന്റെ ഇടയനും മേൽപ്പട്ടക്കാരനും എന്ന്. ചേപ്പാട്ട് തിരുമേനിക്ക് രണ്ടാമത്തെ ഏലിയസ്സ് ബാവ അയച്ച കത്തിന് പറയുന്ന വി. അപ്പോസ്തലനായ മാർത്തോമ്മായുടെ സിംഹാസന ഇടവക എന്നും മാർത്തോമ്മാ നിങ്ങളുടെ കാവൽ പിതാവ് എന്നും രേഖപ്പെടുത്തി.

11. ഇ.എം. ഫിലിപ്പിന്റെ തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ പേജ് 257.

മാർ ദിവന്നാസ്സിയോസ്സ് അഞ്ചാമൻ മാർത്തമ്മായുടെ സിംഹാസനത്തിൽ വാഴ്ച ഉറപ്പിച്ചു.

12. മലബാർ സിംഹാസനം മാർത്തോമ്മായുടെ ഇടവക എന്ന പരാമർശനങ്ങൾ അടങ്ങുന്ന സ്ഥാത്തിക്കോനാണ് പ: വട്ടശ്ശേരി പിതാവിന് അബ്ദുള്ള പാത്രിക്കീസ് നൽകിയത്.

13. അപ്രേം പാത്രിക്കീസുബാവ ചിങ്ങവനം വ്യവസ്ഥയിൽ അയച്ച കല്പനയുടെ ഒരു ഭാഗത്ത് - കാതോലിക്കാ സിംഹാസനം വൈധവ്യം പ്രാപിക്കുന്നതിനിടയായാൽ പുതിയ മപ്രിയാന ഉണ്ടാകും വരെ സഭാഭരണത്തിന് നിശ്ചയിക്കുന്ന സഹായകൻ തന്നെ സുന്നഹദോസ് അദ്ധ്യക്ഷനാകണം.

14. ചേപ്പാട് മാർ ദീവന്നാസിയോസ്സ് തൊഴിയൂർ മാർ കൂറിലോസിനു നല്കിയ സ്ഥാസ്തികോനിലെ പരാമർശം ദൈവകൃപയാൽ ഇൻഡ്യയുടെ അതിർത്തിയായ മലയാളത്തിൽ പാർക്കുന്ന യാക്കോബായ സുറിയാനി സമുദായത്തിന്റെ പിതാവും ക്രിസ്തുവിന്റെ ആണാടുകളുടെയും, പെണ്ണാടുകളുടെയും ഇടയപാലകനും പരിശുദ്ധനും ഭാഗ്യവാനുമായ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ഉപവിഷ്ഠനായ പീലിപ്പോസ് ദീവന്നാസിയോസ്സ് മെത്രാപ്പോലീത്ത.

15. പ: അന്ത്യോഖ്യാ പാത്രിക്കീസന്മാർ എല്ലാവരും പറയുന്നു. ആത്മീകമായി നമ്മുടെ മലങ്കര സഭയെ ജനിപ്പിച്ച വി. തോമ്മാശ്ലീഹായുടെ സിംഹാസനമാകുന്ന മലങ്കര എന്ന് (1843 ൽ ശീമപ്പട്ടം കൈപ്പറ്റിയ ബദൽ മലങ്കരമെത്രാൻ മാർ ദീവന്നാസ്യോസ്സിയോസ്സ് നാലാമനിൽ നിന്ന് അധികാരം പിടിക്കാനാണ് ഈ വാഴ്ചയ്ക്കു തയ്യാറായത്)

> മലബാർ സിംഹാസനം മാർത്തോമ്മായുടെ ഇടവക എന്ന പരാമർശനങ്ങൾ അടങ്ങുന്ന സ്ഥാത്തിക്കോനാണ് പ: വട്ടശ്ശേരി പിതാവിന് അബ്ദുള്ള പാത്രിക്കീസ് നൽകിയത്.

16. റാക്കാട്ടു പള്ളിലിഖിതം

യാക്കോബ് രണ്ടാമനായ മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവയുടെയും ബഹനാം മപ്രിയാനാ ആകുന്ന ബസ്സേലിയോസ്സ് ബാവയുടെയും മലങ്കരയുള്ള തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻമേൽ വാഴുന്ന യൂയാക്കിം ആയ മാർ കൂറിലോസിന്റെയും നാളുകളിൽ മിശിഹാകാലം 1857ൽ വലിയ നോമ്പിന്റെ മാദ്ധ്യമായ മീനമാസം പതിമൂന്നാം തീയതി അഞ്ചാം പാത്രിയർക്കീസായ ഉറഹാക്കാരൻ .... ഗ്രീഗോറിയോസ്സ് ഈ പള്ളിയിലെത്തി.

17. 21-10-1117 ൽ സമുദായ ക്കേസിൽ (09111/113) ശീമ യൂലിയോസ്സിന്റെ മൊഴി

എപ്പിസ്ക്കോപ്പമാർ അപ്പോസ്തോല സ്ഥാനീയരും അപ്പോസ്തോലപിൻഗാമികളുമാണ് അപ്പസ്തോലന്മാരുടെ എല്ലാ അധികാരവും അവർക്കുമുണ്ട്. സിംഹാസനവും ഉണ്ട്.

18. മർക്കോസിന്റെ പിൻഗാമിയും സിംഹാസന അധിപതിയുമായ അലക്സാന്ത്രിയ പാത്രിയർക്കീസിൽ നിന്നാണ് യാക്കോബ് ബുർദാന പട്ടമേറ്റത് - അന്ത്യോഖ്യായിലേക്ക് മാർ പൗലൂസിനെയും, പൗരസ്ത്യ സിംഹാസനത്തിലേക്ക് മാർ ആഹൂദേമ്മേയേയും വാഴിച്ച് അയച്ചത്. അതുകൊണ്ട് അന്ത്യോഖ്യാ സിംഹാസനവും, പൗരസ്ത്യ കാതോലിക്കാ സിംഹാസനവും - മർക്കോസിന്റെ സിംഹാസനത്തിന്റെയോ-യാക്കോബ് ബുർദ്ദാനയുടെയോ ആകുന്നില്ല.

ഈ കുറിപ്പിന് അവലംബിച്ചത്

1. സുറിയാനി സഭാചരിത്രം - അബ്ദുൾ ആഹാദ് റമ്പാൻ (യാക്കോബ് III പാത്രിയർക്കീസ്)

2. പൗരസ്ത്യ സിംഹാസനം ഫാ. റ്റി. വി. ജോർജ്ജ് നെടുമാവ്

# പ: വട്ടശ്ശേരി പിതാവ് 1932 ജൂലൈ 9-ാംതീയതിയിലെ കേരള കേസരി പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയ കാതോലിക്കാ സിംഹാസന പരാമർശനങ്ങളുടെ പ്രസക്തഭാഗങ്ങൾ

സമ്പാദകൻ - **അലൻ പള്ളിക്കപ്പറമ്പിൽ**

നമ്മുടെ സഭയുടെ വിശ്വാസാചാര നിർമ്മലതയും സ്വാതന്ത്ര്യവും മേലാലും വിഘ്നം കൂടാതെ സംരക്ഷിക്കുന്നതിനും വേണ്ടി മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ അന്ത്യോഖ്യയുടെ അക്കാലത്തെ കാനോനിക പാത്രിക്കീസിന്റെ സാന്നിദ്ധ്യത്തോടും സഹകരണത്തോടും മലങ്കര സമുദായത്തിന്റെ ആനുകൂല്യം, അംഗീകരണം, ആഹ്ലാദകരമായ സഹകരണം എന്നിവയോടുകൂടെ പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ എപ്പിസ്ക്കോപ്പൽ സിനഡിനാൽ ആരോഹണം ചെയ്യപ്പെട്ടു സ്ഥാപിക്കപ്പെട്ട പൗരസ്ത്യ കാതോലിക്കാസിംഹാസനവും കാതോലിക്കാ സ്ഥാപനവും എന്തെല്ലാം പ്രയാസങ്ങളും നഷ്ടങ്ങളും സഹിക്കേണ്ടി വന്നാലും അതുകളെയൊക്കെ സഹിച്ച് നിലനിർത്തികൊണ്ടുപോകേണ്ടതു നമ്മുടെ കടമയാണ്. ഈ നമ്മുടെ കടമ നിവർത്തിക്കുന്നത് സൗകര്യം പോലെ പിന്നാലേ ആയിക്കൊള്ളാം എന്നുവച്ച് ദീർഘതയിൽ ഇടാവുന്നതല്ല. ഇപ്പോൾതന്നെ പ്രവർത്തിക്കേണ്ടത് പലതുണ്ട്.

പൗരസ്ത്യ സിംഹാസനത്തിന്റെ അധികാരസീമ ഇൻഡ്യയിലും അതിനു സമീപമുള്ള ദ്വീപുകളും നമ്മുടെ മിഷ്യൻ വേലയുടെ ഫലമായി അന്യദേശങ്ങളിൽ സഭകൾ ഉണ്ടായാൽ അവകളും ആയിരിക്കണം. ഈ നമ്മുടെ സിംഹാസനത്തിന്റെ അധികാരസീമക്കുള്ളിൽ പാത്രിയർക്കാസിംഹാസനത്തിൽ നിന്ന് നേരിട്ടു ഭരിപ്പാൻതക്കവണ്ണം പള്ളികളോ സഭകളോ സ്ഥാപിക്കുകയോ ഈ സഭാംഗങ്ങളെ അവയിലേക്കു ചേർക്കുകയോ ചെയ്യുന്നതിന് അനുവദിച്ചുകൂടാത്തതും ആയിരിക്കണം.

പാത്രിയർക്കാ സിംഹാസനവും നമ്മുടെ കാതോലിക്കാ സിംഹാസനവും തമ്മിലുള്ള ബന്ധം പാലിക്കുന്നതിന് ആവശ്യപ്പെടുന്ന എഴുത്തുകുത്തുകൾ പാത്രിയർക്കീസും കാതോലിക്കോസും തമ്മിലും, അവരിലാരെങ്കിലും കാലംചെയ്ത് പിൻഗാമിയെ നിയമിക്കുന്നതുവരെയുള്ള കാലത്ത് കാര്യാന്വേഷണത്തിനായി പകരം നിയമിക്കപ്പെടുന്ന ആളുകൾ തമ്മിലും നടത്തേണ്ടതും അവർ മുഖാന്തിരം അവരവരുടെ സഭയെ അറിയിപ്പാനുള്ളത് അവർ മുഖാന്തരം അറിയിക്കാവുന്നതുമാണ്.

പൗരസ്ത്യ സിംഹാസനത്തിന്റെ അധികാരസീമ ഇൻഡ്യയിലും അതിനു സമീപമുള്ള ദ്വീപുകളും നമ്മുടെ മിഷ്യൻവേലയുടെ ഫലമായി അന്യദേശങ്ങളിൽ സഭകൾ ഉണ്ടായാൽ അവകളും ആയിരിക്കണം. ഈ നമ്മുടെ സിംഹാസനത്തിന്റെ അധികാരസീമക്കുള്ളിൽ പാത്രിയർക്കാസിംഹാസനത്തിൽ നിന്ന് നേരിട്ടു ഭരിപ്പാൻതക്കവണ്ണം പള്ളികളോ സഭകളോ സ്ഥാപിക്കുകയോ ഈ സഭാംഗങ്ങളെ അവയിലേക്കു ചേർക്കുകയോ ചെയ്യുന്നതിന് അനുവദിച്ചു കൂടാത്തതും ആയിരിക്കണം.

# ശതാബ്ദി ചിന്തകൾ

**ജോസഫ് അലക്സാണ്ടർ**
**സഭാ മാനേജിംഗ് കമ്മറ്റിയംഗം**



ഇന്ത്യാചരിത്രത്തിൽ 1947 ആഗസ്റ്റ് 15 ന്റെ അതേ പ്രാധാന്യമാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് 1912 സെപ്റ്റംബർ 15. രാഷ്ട്രം എല്ലാ വർഷവും സ്വാതന്ത്ര്യദിനം വർണ്ണോജ്ജ്വലമായി ആഘോഷിക്കുമ്പോൾ, സഭ 100 വർഷത്തിൽ ആദ്യമായി ആഘോഷിക്കുകയാണ്. (സഭാദിനമായി ഈ ദിവസമല്ലേ ആഘോഷിക്കേണ്ടിയിരുന്നത് എന്ന് ചിന്തിച്ചു പോകുകയാണ്)

ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിന്റെ ശില്പിയായ ഗാന്ധിജിയെ രാഷ്ട്രപിതാവായി ആദരിക്കുമ്പോൾ അതേ ആദരവാണ് പരിശുദ്ധ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്ന്യാസ്യോസ് തിരുമേനിയ്ക്ക് മലങ്കര സഭാമക്കൾ നൽകുന്നത്.

ഗാന്ധിജിയെ മഹാത്മജി എന്ന പേര് നൽകി രാഷ്ട്രം ബഹുമാനിക്കുമ്പോൾ സ്വതന്ത്രഭാരതസഭയുടെ ശിൽപ്പിയെ മലങ്കര സഭാഭാസുരൻ എന്ന് നാം വിളിച്ചു ബഹുമാനിക്കുന്നു. മലങ്കരസഭയുടെ ഭാവിയെ പ്രകാശമാനമാക്കിയ സൂര്യൻ (ഭാസുരൻ) എന്ന അർത്ഥത്തിലാണ് ഏറ്റവും ഉചിതമായ ഈ സ്ഥാനം പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിക്ക് സഭ നൽകിയത്.

ഭാരതത്തിന്റെ ഭരണഘടനാ ശില്പിയായ അംബേദ്കറുടെ സ്ഥാനവും 1934 ലെ മലങ്കര സഭാഭരണഘടനയുടെ ശില്പിയായ പ: വട്ടശ്ശേരിൽ തിരുമേനിക്കുള്ളതാണ്.

ഭാരതം സ്വതന്ത്രമായി എങ്കിലും ഭാരതത്തിന്റെ തന്നെ ഭാഗമായിരുന്ന, സഹോദരങ്ങളായ പാക്കിസ്ഥാനിൽ നിന്നുള്ള ആക്രമണവും ഭീഷണിയും ഇന്നും തുടരുകയാണ്. സഭയുടെ അവസ്ഥയും ഇതിൽ നിന്നു വിഭിന്നമല്ല.

എ.ഡി. 52ൽ ഭാരതത്തിൽ എത്തി സുവിശേഷം അറിയിച്ച മാർത്തോമ്മാശ്ലീഹായുടെ 1960 വർഷത്തെ പാരമ്പര്യം പേറുന്ന സഭ

മാർത്തോമാ സൽഗുണനിധിയേ
നിൻസ്മൃതി കൊണ്ടാടും സഭയിൽ
അനവരതം നിൻ നാഥന്റെ
ശമവും ശാന്തിയുമുയരട്ടെ

ശതാബ്ദങ്ങളായി നാം പാടുകയും ആഗ്രഹിക്കുകയും ചെയ്യുന്നു എങ്കിലും ശാന്തിയുടെ തീരം നാം ഇതുവരെയും അണഞ്ഞിട്ടില്ല. ചെങ്കടലിന്റെ നടുവിലൂടെ വഴികണ്ടെത്തിയ ഇസ്രായേലിനെപ്പോലെ പ്രതിസന്ധികളുടെ മദ്ധ്യത്തിലൂടെ വഴി കണ്ടെത്തുവാനുള്ള വടികൾ നമ്മുടെ കയ്യിലും അനവധിയുണ്ട്. എന്നാൽ ചെങ്കടലിന്മേൽ വടി നീട്ടുവാൻ മോശയ്ക്കു ദൈവത്തിൽ നന്നും ലഭിച്ച അരുളപ്പാട് നമുക്ക് ലഭിക്കാത്തിടത്തോളം കാലം

അടികളെയും നിൻ കോപത്തിൻ
വടികളെയും മായിക്കേണം
എന്ന് നമുക്ക് പ്രാർത്ഥിച്ചു കൊണ്ടിരിക്കാം.

ഭാരതം സ്വാതന്ത്ര്യം പ്രാപിച്ചു എങ്കിലും ജനസംഖ്യയുടെ പകുതിയിൽ അധികവും ദാരിദ്ര്യത്തിൽ നിന്നും സ്വതന്ത്രരല്ല. അക്ഷരജ്ഞാനമില്ലാത്തവരും, തലചായ്ക്കാൻ ഇടമില്ലാത്തവരും, രോഗം വന്നാൽ ചികിത്സിക്കാൻ നിർവ്വാഹമില്ലാത്തവരുമായ കോടിക്കണക്കിന് ജനങ്ങൾ ഭാരതത്തിന്റെ ഗ്രാമാന്തരങ്ങളിൽ ജീവിക്കുമ്പോൾ കോടീശ്വരന്മാർ ശതകോടീശ്വരന്മാരായിക്കൊണ്ടിരിക്കുന്നു.

സഭയുടെ ചരിത്രവും വിഭിന്നമല്ല. വിദേശ സംസ്കാരവും സമ്പന്നതയും സഭയുടെ ബാഹ്യമായ പ്രതിഛായ വലുതാക്കി. കോടികൾ മുടക്കി പള്ളികളും സ്വർണ്ണക്കൊടിമരങ്ങളും ആർഭാടപൂർവ്വം ആഘോഷങ്ങളും പെരുന്നാളുകളും നടത്തുമ്പോൾ, ധനവാന്റെ മേശയുടെ കീഴിലെ അപ്പക്കഷണങ്ങൾ പോലെ ചാരിറ്റി നടത്തി സായൂജ്യമടയുന്ന ഒരു സംസ്കാരം നാം വളർത്തിക്കൊണ്ടു വരികയാണ്. ചികിത്സിക്കാൻ വകയില്ലാതെ, കുട്ടികൾക്ക് നല്ല വിദ്യാഭ്യാസം കൊടുക്കുവാൻ കഴിയാതെ, പെൺമക്കളെ വിവാഹം ചെയ്തയയ്ക്കുവാൻ നിർവ്വാഹമില്ലാത്ത അനേക കുടുംബങ്ങൾ നമ്മുടെ ഇടയിൽ ഉള്ളപ്പോൾ നമുക്ക് വലിയ ആഘോഷങ്ങൾ

നടത്തുവാൻ ധാർമ്മികമായി അവകാശമുണ്ടോ?

ലേവ്യാ പുസ്തകം 25-ാം അദ്ധ്യായത്തിൽ വിവരിക്കുന്ന (കാതോലിക്കേറ്റിന്റെ സുവർണ്ണ) ജൂബിലി വർഷമാണ് നാം കൊണ്ടാടുന്നത്. യോശുവയുടെ കാലത്ത് സാമൂഹിക സാമ്പത്തിക നീതിയ്ക്കു വേണ്ടിയുള്ള കാഹളമാണ് ജൂബിലിയിലൂടെ ഉദ്ഘോഷിച്ചത്. അടിമകൾക്ക് വിമോചനം ധ്വനിപ്പിച്ച ഒരു മൃഗത്തിന്റെ കൊമ്പായ കാഹളത്തിന്റെ പേരായിരുന്നു ജൂബിലി. ലൂക്കോ. 4:18 ൽ കാണുന്ന കർത്താവിന്റെ പ്രസാദവർഷത്തിന്റെ മറ്റൊരു പേരാണ് ജൂബിലി വർഷം. മലങ്കര ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം 2012 കർത്താവിന്റെ പ്രസാദവർഷത്തിന്റെ ആരംഭമായിത്തീരട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

ഭാരതത്തിലെ ഏറ്റവും പുരാതനമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഭാരതീയ സംസ്കാരം ഉൾക്കൊള്ളുന്ന ഒരു സ്വതന്ത്രസഭയാണ്. അത് മറ്റൊരു സഭയ്ക്കും അവകാശപ്പെടുവാൻ സാദ്ധ്യമല്ല. മാർതോമാശ്ലീഹായുടെ സിംഹാസനത്തിലെ പിൻതുടർച്ചക്കാരനായി ഒരേ ഒരു കാതോലിക്കാ മാത്രമേ ഇന്ന് ആകമാന സഭയിലുള്ളു. അത് 4-ാം നൂറ്റാണ്ടു മുതൽ പേർഷ്യൻ സഭയുടെ ആസ്ഥാനമായ സെലൂക്യയിലെ കാതോലിക്കേറ്റിന്റെ പിൻതുടർച്ചയുള്ളതും 1912 ൽ മലങ്കരയിൽ പുനഃസ്ഥാപിക്കപ്പെട്ടതുമായ കാതോലിക്കേറ്റിന്റെ 100-ാം വർഷമാണ് നാം ആഘോഷിക്കുന്നത്. പുതുതായി എത്ര കാതോലിക്കമാർ മറ്റു സഭകളിൽ ഉണ്ടായാലും അവർക്ക് ആർക്കും തന്നെ മാർത്തോമ്മായുടെ പിൻഗാമിയെന്നോ മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന എന്ന അഭിധാനം സ്വീകരിക്കുവാൻ സാധിക്കുമോ? ആ കുറവു പരിഹരിക്കുവാൻ കാതോലിക്കാ സ്ഥാനത്തോട് എന്തെല്ലാം ഏച്ചു കെട്ടിയാലും സാധിക്കില്ല.

ദേശീയതയുടെ പ്രതീകമാണ് കാതോലിക്കേറ്റ് ഓർത്തഡോക്സ് സഭയുടെ ഭാരതീയ വീക്ഷണം ഈ ശതാബ്ദി വർഷത്തിൽ ശക്തമാക്കണം. പ: പരുമലതിരുമേനിയും, അഭി. പത്രോസ് മാർ ഒസ്ത്താത്തിയോസ് തിരുമേനിയും ഒരു ശതാബ്ദത്തിനു മുൻപ് സ്ഥാപിച്ച പുറജാതി മിഷനും, പാവപ്പെട്ടവരുടെ ഉന്നമനത്തിനായി സ്ഥാപിച്ച വിദ്യാലയങ്ങളും ആതുരാലയങ്ങളും സ്ലീബാ ദാസസമൂഹവും കേരളത്തിനകത്തുള്ള പ്രവർത്തനത്തിലൂടെ ശ്രദ്ധിക്കപ്പെട്ടുവെങ്കിൽ ഈ നൂറ്റാണ്ടിൽ അഭിവന്ദ്യരായ സ്തേഫാനോസ് മാർ തേവോദോസിയോസ്, ഗീവറുഗീസ് മാർ ഒസ്താത്തിയോസ് ഈ അഭിവന്ദ്യ തിരുമേനിമാർ ഭാരതസമൂഹത്തിന് ഈ സഭയെ കാട്ടിക്കൊടുക്കുവാൻ അവസരമുണ്ടാക്കി.

പാമ്പാടി തിരുമേനിയെപ്പോലെയുള്ള ഋഷിവര്യന്മാർ ഒരു നേരത്തെ ആഹാരത്തിനുപോലും വഴിയില്ലാതെ ബുദ്ധിമുട്ടിയിരുന്ന കാലത്ത്, ഗതാഗത സൗകര്യങ്ങളോ, വില കൂടിയ വാഹനങ്ങളോ ഒന്നും ഇല്ലാതിരുന്ന കാലത്ത്, രോഗദുഃഖത്തിലും, ദാരിദ്ര്യത്തിലും കഴിഞ്ഞ ജനങ്ങളുടെ ഇടയിലേക്ക് അരമനയിൽ നിന്നും ഇറങ്ങി അങ്ങാടിയിലൂടെ നടന്ന് പ്രാർത്ഥിച്ചതുകൊണ്ട് ജനസഹസ്രങ്ങൾ ഇന്നും ആ വിശുദ്ധന്റെ കബറിടത്തെ വലംവയ്ക്കുന്നു.

ഭാരതത്തിലെ ഏറ്റവും പുരാതനമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഭാരതീയ സംസ്കാരം ഉൾക്കൊള്ളുന്ന ഒരു സ്വതന്ത്രസഭയാണ്. അത് മറ്റൊരു സഭയ്ക്കും അവകാശപ്പെടുവാൻ സാദ്ധ്യമല്ല. മാർതോമാശ്ലീഹായുടെ സിംഹാസനത്തിലെ പിൻതുടർച്ചക്കാരനായി ഒരേ ഒരു കാതോലിക്കാ മാത്രമേ ഇന്ന് ആകമാന സഭയിലുള്ളു.

യെഹസ്ക്കേൽ ദീർഘദർശിയുടെ പുസ്തകത്തിൽ ആലയത്തിന്റെ ഉമ്മറപ്പടിയുടെ കീഴിൽ നിന്നും പുറപ്പെടുന്ന ഒരു ഉറവയെക്കുറിച്ച് പറയുന്നുണ്ട്. അത് ഉത്ഭവസ്ഥാനത്തുനിന്നും 1000 മുഴം അളന്നപ്പോൾ കാലിന്റെ പാദം നനയുവാനുള്ള ആഴമേ ഉണ്ടായിരുന്നുള്ളു. വീണ്ടും 1000 മുഴം അളന്നപ്പോൾ വെള്ളം മുട്ടോളമായി അടുത്ത 1000 മുഴം കഴിഞ്ഞപ്പോൾ വെള്ളം അരയോളമായി വീണ്ടും 1000 മുഴം കഴിഞ്ഞപ്പോൾ നീന്തിയിട്ടല്ലാതെ കടപ്പാൻ വയ്യാത്ത ഒരു നദിയായിത്തീർന്നു. പരിശുദ്ധാത്മാവാകുന്ന നദീപ്രവാഹത്തിൽ 100 വർഷം പിന്നിട്ട കാതോലിക്കേറ്റിന്റെ സ്ഥാനം എവിടെയാണ് എന്ന് ചിന്തിക്കുവാനുള്ള ഒരു അവസരമായിട്ടാണ് ഈ ആഘോഷങ്ങളെ നാം കാണേണ്ടത്.

സത്യത്തിനും നീതിയ്ക്കും വേണ്ടി നിലകൊള്ളുന്ന ഒരു വേദിയായി, തിരുത്തൽ ശക്തിയായി അത്മായ വേദി നിലനിൽക്കട്ടെ എന്ന് ആശംസിക്കുന്നു.

# മലങ്കരസഭയുടെ ശരിയായ പേര് എന്താണ്?

റവ. ഫാ. മത്തായി നൂറനാൽ കോർ എപ്പിസ്ക്കോപ്പ



സത്യവിശ്വാസം സംരക്ഷിക്കുവാൻ നേതൃത്വം നല്കിയ ആ പുണ്യാത്മാവിന്റെ പിന്നിൽ അടിയുറച്ചുനിന്ന സത്യവിശ്വാസികളെ റോമൻ കത്തോലിക്കർ ഉൾപ്പെടെയുള്ള എതിരാളികൾ യാക്കോബായക്കാർ എന്ന് വിളിച്ച് കളിയാക്കിയിരുന്നു. അതുകൊണ്ട് മലങ്കരസഭയുടെ ഭരണഘടനയിൽ ആ വിവരം പ്രത്യേകം എടുത്തു പറയുകയും ചെയ്തിരിക്കുന്നു.

16-ാം നൂറ്റാണ്ടിൽ സുറിയാനി സഭയെ പീഡനത്തിൽ നിന്നും തകർച്ചയിൽ നിന്നും വീണ്ടെടുത്ത് യാക്കോബുബുർദാന എന്ന പരിശുദ്ധ പിതാവിന്റെ കഠിന പരിശ്രമം മൂലമായിരുന്നല്ലോ. സത്യവിശ്വാസം സംരക്ഷിക്കുവാൻ നേതൃത്വം നല്കിയ ആ പുണ്യാത്മാവിന്റെ പിന്നിൽ അടിയുറച്ചുനിന്ന സത്യവിശ്വാസികളെ റോമൻ കത്തോലിക്കർ ഉൾപ്പെടെയുള്ള എതിരാളികൾ യാക്കോബായക്കാർ എന്ന് വിളിച്ച് കളിയാക്കിയിരുന്നു. അതുകൊണ്ട് മലങ്കര സഭയുടെ ഭരണഘടനയിൽ ആ വിവരം പ്രത്യേകം എടുത്തു പറയുകയും ചെയ്തിരിക്കുന്നു. ഓർത്തഡോക്സ് സുറിയാനി സഭയെ പിശകായി യാക്കോബായ സഭ എന്നു കൂടി വിളിച്ചുവരുന്നുണ്ടെങ്കിലും ഈ സഭയുടെ ശരിയായ പേര് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്നാണ് എന്ന് നാം വായിക്കുന്നു.

പാത്രിയർക്കീസ് ബാവാമാർ യാക്കോബായ എന്ന പ്രയോഗം തങ്ങളുടെ കല്പനകളിലോ ലെറ്റർഹഡിലോ ഒരിക്കലും ചേർത്തു കാണുന്നില്ല. അത് പിശകാണെന്ന് അവർക്കറിയാം. സിറിയൻ ഓർത്തഡോക്സ് എന്നു മാത്രമേ പറയുന്നുള്ളൂ. ഇപ്പോഴുണ്ടായ കക്ഷിതിരിവിനെ തുടർന്ന് പല പള്ളികളും തങ്ങളുടെ ബോർഡുകളിലും ലെറ്റർപാഡുകളിലും ഓർത്തഡോക്സ് എന്ന പ്രയോഗം എടുത്തുകളഞ്ഞ് പകരം യാക്കോബായ ചേർത്തു. പൗലോസ് കാതോലിക്കാബാവയാകട്ടെ മറ്റൊരു പേരാണ് ഉപയോഗിച്ചു വന്നത്.

വളരെ ഗൗരവമായ ഒരു സംശയം ഇവിടെ ഉയർന്നുവരുന്നു. പാത്രിയർക്കീസ് ബാവാ മേലദ്ധ്യക്ഷനായിരിക്കുന്ന സുറിയാനി ഓർത്തഡോക്സ് സഭയുടെ ഒരു ഭാഗമാണ് മലങ്കരസഭ എന്ന് അവകാശപ്പെടുന്നവർ അതിന്റെ കൂടെ മൂലരൂപത്തിലില്ലാത്ത യാക്കോബായ എന്തുകൊണ്ട് ചേർക്കുന്നു?

ഒരു വ്യക്തിയുടെ പേരിൽ സഭ അറിയപ്പെടാൻ പാടില്ല. യാക്കോബായ സഭയെന്നോ തോമാസഭയെന്നോ പത്രോസു സഭയെന്നോ സഭ അറിയപ്പെടാവുന്നതല്ല. അതുകൊണ്ടാണ് യാക്കോബായ എന്ന പിശകായി പറയുന്നതായി ഭരണഘടനയിൽ എടുത്തു പറയുന്നത്. പിശക് ആയിട്ടുള്ളത് ഉപേക്ഷിക്കാൻ മനസ്സില്ലാതെ പോയതിനാലാണ് ഇന്ന് ഈ സ്ഥിതി വിശേഷം ഉണ്ടായിട്ടുള്ളത്. ഒരു സഭാംഗത്തിന് തന്റെ സഭയുടെ പേര് ശരിയായി പറയാത്ത കഴിയാത്ത സ്ഥിതി സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എത്ര ലജ്ജാകരമാണ്.

സഭയുടെ ഭരണഘടനയിൽ ഒന്നാമത്തെ വ്യവസ്ഥയായി എന്തു പറഞ്ഞിരിക്കുന്നു?

പാത്രിയർക്കീസ്പക്ഷം സാധാരണ പറയുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നത്, മലങ്കര സഭ, ആകമാനസുറിയാനി സഭയുടെ ഭാഗമാണെന്നും ആകമാനസുറിയാനി സഭയുടെ തലവൻ അന്ത്യോഖ്യാ പാത്രിയർക്കീസ് ആണെന്നും ഭരണഘടനയിൽ പറഞ്ഞിരിക്കുന്നു എന്നാണ്.

1. മാർതോമാ ശ്ലീഹായാൽ സ്ഥാപിതമാണ് മലങ്കരസഭ
2. മലങ്കരസഭ ഓർത്തഡോക്സ് സഭയുടെ ഒരു വിഭാഗമാണ് (ഭാഗമല്ല)

3. മലങ്കരസഭ ഉൾപ്പെട്ടിരിക്കുന്നത് പൗരസ്ത്യ ഓർത്തഡോക്സ് സഭയിലാണ്.

4. ഓർത്തഡോക്സ് സുറിയാനി സഭയുടെ മേലദ്ധ്യക്ഷൻ പാത്രിയർക്കീസാണ്.

5. പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ മേലദ്ധ്യക്ഷൻ കാതോലിക്കായാണ്.

ഇത്ര വ്യക്തമായി എഴുതിയിരിക്കുന്ന ഭരണഘടനയെ കോട്ടിക്കളയുകയും അതേ സമയം സ്വീകാര്യമല്ലെന്നു പറയുകയും ചെയ്യുന്നത് എങ്ങനെ ന്യായീകരിക്കും?

പട്ടമില്ലെന്ന് പഠിപ്പിക്കുന്നു; പക്ഷേ

പാത്രിയർക്കീസ് ബാവാ മുടക്കിയതിനാൽ കാതോലിക്കായും കൂട്ടരും പട്ടത്വം പദവിയിൽ നിന്ന് തള്ളപ്പെട്ടുവെന്നും അവർക്ക് പൗരോഹിത്യ സ്ഥാനമില്ലെന്നും പാത്രിയർക്കീസ് പക്ഷം പഠിപ്പിക്കുന്നു. എന്നാൽ വിവാഹം, മാമോദീസാ എന്നീ കാര്യങ്ങളിൽ ഈ തത്വം പാലിക്കാറുമില്ല. കാതോലിക്കോസ് വിഭാഗത്തിലുള്ള പുരോഹിതന്മാർ വിവാഹശുശ്രൂഷ നടത്തിയാൽ പാത്രിയർക്കീസ് വിഭാഗം അത് അംഗീകരിക്കുന്നില്ലേ? കുഞ്ഞുങ്ങളെ സ്നാനപ്പെടുത്തുന്നത് അംഗീകരിക്കാതെ വീണ്ടും മാമോദീസാ നടത്തുന്നില്ലല്ലോ. ശവസംസ്കാരത്തിന്റെ കാര്യത്തിൽ മാത്രമാണ് തർക്കം. ഇത് എത്ര ലജ്ജാകരമാണ്? പരേതരോടുള്ള ബഹുമാനം പോലും നഷ്ടപ്പെടുത്തുന്ന വിശ്വാസസംരക്ഷണം ചുരുക്കത്തിൽ, ഇന്നു കാണുന്ന പാത്രിയർക്കീസ് പക്ഷം 58 മുമ്പുണ്ടായിരുന്ന കക്ഷിയുടെ പിൻതുടർച്ചയോ വിശ്വാസമോ അവകാശപ്പെടാൻ അർഹതയുള്ളവരല്ല. ഇന്നത്തെ വിഘടിത ഗ്രൂപ്പിന് നിയമമില്ല; മര്യാദയില്ല; ന്യായമില്ല; വെറും മല്ലു മാത്രം.

> പാത്രിയർക്കീസ് പക്ഷം കോടതിയിൽ പല അഭ്യാസങ്ങളും പയറ്റി നോക്കി. യഥാർത്ഥത്തിൽ തങ്ങൾ ഭൂരിപക്ഷമാണെന്നും എന്നാൽ ആ ഭൂരിപക്ഷം അസ്സോസിയേഷൻ യോഗങ്ങളിൽ പ്രതിഫലിപ്പിക്കാൻ കഴിയുന്നില്ലെന്നും 1934 - ലെ ഭരണഘടനയിലെ വ്യവസ്ഥകളാണ് ഇതിനു കാരണമെന്നും അവർ വാദിച്ചു.



പാത്രിയർക്കീസ് പക്ഷം കോടതിയിൽ പല അഭ്യാസങ്ങളും പയറ്റി നോക്കി. യഥാർത്ഥത്തിൽ തങ്ങൾ ഭൂരിപക്ഷമാണെന്നും എന്നാൽ ആ ഭൂരിപക്ഷം അസ്സോസിയേഷൻ യോഗങ്ങളിൽ പ്രതിഫലിപ്പിക്കാൻ കഴിയുന്നില്ലെന്നും 1934-ലെ ഭരണഘടനയിലെ വ്യവസ്ഥകളാണ് ഇതിനു കാരണമെന്നും അവർ വാദിച്ചു. തങ്ങൾക്ക് പള്ളികളുടെ എണ്ണം കുറവാണ്. പക്ഷേ ഇടവകക്കാർ കൂടുതലുണ്ട്. ഒരു പള്ളിയിൽ നിന്നും, (അതു വളരെ ഇടവകക്കാർ ഉള്ളതാണെങ്കിലും ഇല്ലാത്തതാണെങ്കിലും) ഒരു പട്ടക്കാരനും രണ്ട് അയ്മേനികളും അസ്സോസിയേഷനിൽ സംബന്ധിക്കാമെന്നാണ് 1934 - ലെ ഭരണഘടന പറയുന്നത്. ഇടവകക്കാരുടെ എണ്ണത്തിന് ആനുപാതികമായി ആളുകളെ തെരഞ്ഞെടുത്തു വിടുവാൻ അവസരം കിട്ടിയാൽ തങ്ങളായിരിക്കും ഭൂരിപക്ഷം. ഈ വാദവും കോടതി അംഗീകരിച്ചു. ഇടവകയിലെ ആളുകളുടെ എണ്ണത്തിന് അനുസരിച്ച് പ്രതിനിധികളെ തെരഞ്ഞെടുത്ത് അയയ്ക്കുവാൻ കോടതി നിർദ്ദേശമനുസരിച്ച് ഭരണഘടനയിൽ ഭേദഗതി വരുത്തി. ഒരു നിരീക്ഷകന്റെ മേൽനോട്ടത്തിൽ അസ്സോസിയേഷൻ നടത്തണമെന്നും അവർ ആവശ്യപ്പെട്ടു. ഒരു ലക്ഷം രൂപ വീതം കോടതിയിൽ കെട്ടിവെച്ചു. സുപ്രീംകോടതി നിയോഗിച്ച നിരീക്ഷകനായ ജെസ്റ്റീസ് മളിമഠിന്റെ മേൽനോട്ടത്തിൽ തെരഞ്ഞെടുപ്പ് പ്രക്രിയകൾ നടന്നു. 2002-ൽ പരുമലയിൽ അസോസ്സിയേഷൻ യോഗം ചേർന്നു. എന്നാൽ പാത്രിയർക്കീസ് പക്ഷം വിട്ടുനിന്നു. പുത്തൻകുരിശിൽ ഒരു ബദൽഭരണഘടന അംഗീകരിക്കുകയാണ് അവർ ചെയ്തത്. എന്നിട്ട് ഇപ്പോൾ തങ്ങൾക്ക് ഭൂരിപക്ഷമുള്ള പള്ളികൾ വിട്ടു കിട്ടണമെന്ന വാദം ഉന്നയിക്കുകയാണ്. ആരുടെ മദ്ധ്യസ്ഥതയും അംഗീകരിക്കുവാൻ തയ്യാറാണു പോലും. ഏറ്റവും വലിയ മദ്ധ്യസ്ഥനായ പരമോന്നത നീതിന്യായപീഠത്തിന്റെ മദ്ധ്യസ്ഥതയും തീരുമാനവും അംഗീകരിക്കാൻ അവർ തയ്യാറല്ല. ചുരുക്കിപ്പറഞ്ഞാൽ, കോടതിവിധി വേണ്ട മദ്ധ്യസ്ഥത മതി പോലും. വോട്ടുമാത്രം ലക്ഷ്യം വെച്ച് രാഷ്ട്രീയ പാർട്ടികളും സഹായത്തിനുണ്ട്.

സഭാജീവിതവും വിശ്വാസാചാരങ്ങളും പുലർത്താൻ ഇഷ്ടപ്പെടാത്ത ഒരു ന്യൂനപക്ഷത്തിന്റെ ചതിയിൽപ്പെട്ട് നിഷ്കളങ്കരായ സഭാമക്കൾ വിഷമിക്കുകയാണ്. വളരെ തന്ത്രപരമായി സ്ഥാനമാനങ്ങളും അധികാരവും കയ്യേറിയ ചില ആളുകൾ മലങ്കരസഭയുടെ ചില പള്ളികളും സ്വത്തുക്കളും നിയമരഹിതമായി കയ്യടക്കിയിരിക്കുന്നു. കോടതി ഉത്തരവുകൾ അംഗീകരിക്കാതെ ഒളിഞ്ഞും തെളിഞ്ഞും അവ ലംഘിച്ചു പ്രവർത്തിക്കുന്നു. സഭാമക്കളിൽ നിന്ന് പിരിച്ചെടുക്കുന്ന ഭീമമായ സംഖ്യ സ്വന്തം കുടുംബാംഗങ്ങൾക്കും പാർശ്വവർത്തികൾക്കും തന്ത്രപരമായി പങ്കുവയ്ക്കുന്നു. ഇപ്പോഴത്തെ അടിയന്തിരാവസ്ഥയുടെ മറവിൽ അവർ പിരിച്ചെടുത്ത് ഉണ്ടാക്കുന്ന സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും കാലം ഏറെ കഴിയുമ്പോൾ, സഭാമക്കളുടെ കയ്യിൽ നിന്നു വഴുതിപ്പോകുന്ന അവസരത്തിൽ നിരാലംബരായി നോക്കി നില്ക്കാൻ മാത്രമേ കഴിയൂ എന്ന് പാവപ്പെട്ട വിശ്വാസികൾ മനസ്സിലാക്കിയിരുന്നുവെങ്കിൽ.

കാർന്നോന്മാരുടെ വിശ്വാസത്തിൽ ഉറച്ചു നില്ക്കുകയാണു പോലും

പാത്രിയർക്കീസ് വിഭാഗത്തിലെ പലരോടും സംസാരിക്കുമ്പോൾ പറഞ്ഞുകേൾക്കുന്ന ഒരു സ്ഥിരം പല്ലവിയാണ് ഇത്. യാഥാർത്ഥ്യങ്ങൾ ബോദ്ധ്യപ്പെട്ടാലും അത് അംഗീകരിക്കാൻ മനസ്സില്ല. അതിനാൽ പറയുന്ന ഒരു മുടന്തൻ ന്യായമല്ലേ ഇത്? വിശ്വാസികളെ ഒരു നിമിഷം ഒന്നു ചിന്തിക്കൂ. ഒരു വിദേശസഭയുടെ ആധിപത്യം നമുക്കു വേണോ? അറബിനാട്ടിൽ നാമാവശേഷമായിക്കൊണ്ടിരിക്കുന്ന ഒരു സഭയുടെ അധികാരത്തിൻ കീഴിൽ നാം അടിമകളായിരിക്കണമോ? അവർക്കു വേണ്ടി ഇവിടുത്തെ സഹോദരങ്ങൾ തമ്മിലടിച്ച് നശിക്കണമോ? അവർക്ക് ഒന്നും നഷ്ടപ്പടാനില്ല. നഷ്ടം നമുക്കു മാത്രം.

ഈ പുസ്തകത്തിൽ എഴുതിയിട്ടുള്ള ഏതെങ്കിലും പ്രസ്താവന അസത്യമാണെന്നു തെളിവു തന്നാൽ ഈ ലേഖകൻ ഓർത്തഡോക്സ് പക്ഷത്തുനിന്നു മാറുവാൻ തയ്യാറാണ്. പാത്രിയർക്കീസ് പക്ഷം ഒരു സത്യം പറഞ്ഞുപോയാൽ അവർക്കു നിലനില്പില്ല. അസത്യ പ്രസ്താവനകളിലാണ് ഇന്നും നേതൃത്വം നിഷ്കളങ്കരായ വിശ്വാസികളെ പിടിച്ചു നിറുത്തുന്നത്. അർഹതയില്ലാത്ത സ്ഥാനമാനങ്ങൾ നല്കുന്നതും ഇതിനുവേണ്ടിയാണ്. സത്യം ജയിക്കാൻ പ്രാർത്ഥിക്കാം. കാത്തിരിക്കാം, പ്രവർത്തിക്കാം.

# അതിരില്ലാത്ത അഹങ്കാരം

(കെ. സി. മാമ്മൻമാപ്പിള)

**അ**ന്ത്യോഖ്യാ പട്ടണം കാണുകപോലും ചെയ്യാതെ അന്ത്യോഖ്യാ പാത്രിക്കീസ് എന്ന സ്ഥാനം വഹിച്ചുകൊണ്ടിരുന്ന അബ്ദുള്ളാ പാത്രിക്കീസും, മലങ്കരയാക്കോബായ സമുദായത്തിന്റെ മേലദ്ധ്യക്ഷനായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും തമ്മിലുണ്ടായ നീരസത്തന്റെ യഥാർത്ഥ കാരണങ്ങൾ ഇന്നവയെന്നും വ്യവഹാരത്തിന്റെ ആവശ്യത്തിനായി എന്തെല്ലാം പറഞ്ഞിരിക്കാമെങ്കിലും വാസ്തവസ്ഥിതി അറിഞ്ഞിട്ടില്ലാത്തവരായി ഒരു കുഞ്ഞുപോലും മലങ്കരസഭയിൽ ഉണ്ടായിരിക്കയില്ല. പഴയ സെമിനാരിക്കേസിൽ അന്ത്യോഖ്യാ പാത്രിക്കീസിനു മലങ്കര സഭയിൽ യാതൊരു ലൗകീകാധികാരവുമില്ലെന്നും വിശ്വാസസംബന്ധമായി വല്ല ന്യൂനതയുമുണ്ടോ എന്നു അന്വേഷിക്കുക മുതലായി ആത്മീയ സംഗതികളിൽ ചില മേലധികാരം മാത്രമേയുള്ളു എന്നും റോയൽകോടതിവിധിയിൽ വ്യക്തമായി പ്രസ്താവിച്ചിരുന്നു. ഈ വിധി അന്നത്തെ പത്രോസ് പാത്രിക്കീസിനെ കണക്കില്ലാതെ ക്ഷോഭിപ്പിക്കുകയും നിരാശാഭരിതനാക്കിത്തീർക്കുകയും ചെയ്തതായും ഈ വിധി അസ്ഥിരപ്പെടുത്തി മലങ്കരസഭമേൽ ആത്മീയമായും ലൗകീകമായുമുള്ള സകല അധികാരങ്ങളും തനിക്കുള്ളതായി വിധിമാറി എഴുതണമെന്നും മറ്റും അദ്ദേഹം മൂലംതിരുനാൾ മഹാരാജാവു തിരുമനസ്സിലേക്ക് എഴുതി അറിയിച്ചതായും, പരേതനായ പുലിക്കോട്ടു മെത്രാപ്പോലീത്താ ഈ തുർക്കി ദേശവാസികൾക്കു വേണ്ടി അവസാനമില്ലാതെ കഷ്ടപ്പെട്ടതിന്റെ പ്രതിഫലമായി അദ്ദേഹത്തിനെ മുടക്കിയിരിക്കുന്നതായി മലങ്കര അസോസിയേഷൻ കമ്മറ്റിയുടെ പേർക്ക് എഴുതിയയച്ചതായും (ഈ അത്ഭുതകരമായ എഴുത്തിന്റെ അസ്സൽ കോപ്പി ഇപ്പഴും സൂക്ഷിച്ചു വച്ചിട്ടുണ്ട്) അബ്ദുള്ളാ ഇവിടെ വന്ന ശേഷം തന്റെ മുൻഗാമിയുടെ പരിശ്രമം തുടർന്നതായും, ഏതാനും ചില പള്ളിക്കാരെക്കൊണ്ട് തനിക്ക് ആത്മീയമായും ലൗകീകമായുമുള്ള സകല അധികാരങ്ങളുമുണ്ടെന്നു രജിസ്റ്റർ ഉടമ്പടി ചെയ്യിച്ചതായും, അദ്ദേഹം പുതിയതായി പട്ടം കൊടുത്ത

> പഴയ സെമിനാരിക്കേസിൽ അന്ത്യോഖ്യാ പാത്രിക്കീസിനു മലങ്കര സഭയിൽ യാതൊരു ലൗകീകാധികാരവുമില്ലെന്നും വിശ്വാസസംബന്ധമായി വല്ല ന്യൂനതയുമുണ്ടോ എന്നു അന്വേഷിക്കുക മുതലായി ആത്മീയ സംഗതികളിൽ ചില മേലധികാരം മാത്രമേയുള്ളു എന്നും റോയൽകോടതിവിധിയിൽ വ്യക്തമായി പ്രസ്താവിച്ചിരുന്നു.

മെത്രാന്മാരെക്കൊണ്ട് ഈ സംഗതികൽ സമ്മതിപ്പിച്ചു രജിസ്റ്റർ ഉടമ്പടി വാങ്ങിയതായും, കൂറിലോസ് മെത്രാപ്പോലീത്തായെ ഭയപ്പെടുത്തി ഇതുപോലെ ഒരു ഉടമ്പടി വാങ്ങിയതായും അവസാനമായി ഇതുപോലെ ഒരുടമ്പടി കൊടുക്കണമെന്ന് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ പല പ്രകാരത്തിൽ നിർബന്ധിക്കയും ഭയപ്പെടുത്തുകയും ചെയ്തതിൽ ഫലമില്ലെന്ന് കണ്ടതിനാൽ കൈവിറയ്ക്കുമെന്നും മറ്റും ഓരോ അസംബന്ധങ്ങളെ അടിസ്ഥാനപ്പെടുത്തി, അദ്ദേഹത്തെ മുടക്കിയിരിക്കുന്നതായി ഒരു പരസ്യ കത്ത് പുറപ്പെടുവിച്ചതായുള്ള കാര്യങ്ങൾ അറിയാത്തവരും പരിപൂർണ്ണമായി വിശ്വസിക്കാത്തവരുമായി വടക്കും തെക്കുമുള്ള സഭാംഗങ്ങളിൽ ആരും തന്നെ ഇന്ന് ഉണ്ടായിരിക്കയില്ല. ഈ ഉടക്കിന്റെ അനന്തരഫലങ്ങൾ 20 വർഷത്തെ ദുർവ്യവഹാരങ്ങളും അനേകലക്ഷം രൂപയുടെ നഷ്ടവും സഭയുടെ മേൽഗതിക്ക് അപരിഹാര്യമായ പ്രതിബന്ധവും അഭിമാനക്ഷയവും സഭാംഗങ്ങൾ തമ്മിൽ പലതരം വഴക്കുകളും പിരിച്ചിലുകളുമായിരുന്നു എന്നുള്ളതും എല്ലാവർക്കും അറിയാവുന്നതാണ്. ഈ ഉടക്കുകൊണ്ടു യാതൊരുടക്കും ഉണ്ടായില്ലെന്നാണല്ലോ അവസാനമായി കോടതി വിധിയുണ്ടായത്.

ഈ മുടക്കു വെളിക്കാക്കി കുറച്ചു കഴിഞ്ഞപ്പോൾ അബ്ദെ മിശിഹാ പാത്രിക്കീസ് ഇവിടെ വരാൻ ദൈവം സംഗതിയാക്കി. അതിനു മുമ്പായിത്തന്നെ, പാത്രിക്കീസ് സ്ഥാനത്തിലുണ്ടായ മാറ്റങ്ങളെപ്പറ്റിയും മറ്റും പല അറിവുകൾ കിട്ടിയിരുന്നു. അന്ത്യോഖ്യാ പ്രതിനിധിയായിരുന്ന ഒസ്താത്യോസ് മെത്രാന്റെ സ്വന്ത കൈപ്പടയിൽ എഴുതപ്പെട്ടതും കോടതിയിൽ ഹാജരാക്കപ്പെട്ടതുമായ ഒരെഴുത്ത് ഇതു സംബന്ധിച്ചു വളരെ രസകരമായിട്ടുള്ളതാണ്. ഈ എഴുത്തു കൊണ്ടിനിയും വ്യവഹാരത്തിനു യാതൊരവശ്യവുമില്ല. ഒസ്താത്യോസ് മെത്രാന്റെ സുറിയാനി കൈയക്ഷരം എവിടെ കണ്ടാലും

നിഷ്പ്രയാസംതിരിച്ചറിയാൻ കഴിയുന്ന പല പട്ടക്കാരും ഇപ്പോൾ വടക്കും തെക്കുമുണ്ട്. അവരിലാർക്കെങ്കിലും വല്ല സംശയവുമുണ്ടെങ്കിൽ ഈ എഴുത്തു പരിശോധിച്ചു നോക്കട്ടെ. യഥാർത്ഥ പാത്രിക്കീസ് അബ്ദെദ് മിശിഹായാണെന്നും പാത്രിക്കീസിനു തുർക്കി സുൽത്താൻ കൊടുക്കാറുള്ള ഫർമാൻ എന്ന അധികാരപത്രം അബ്ദുള്ളാ ചതിവും വഞ്ചനയും കൊണ്ടു പിൻവലിപ്പിക്കയാണു ചെയ്തതെന്നും മറ്റുമുള്ള വാസ്തവം ഈ എഴുത്തിൽ തുറന്നു സമ്മതിച്ചിട്ടുണ്ട്. ഇതു കൂടാതെയും വേണ്ട തെളിവുകൾ തുർക്കി ഗവൺമെന്റിൽ നിന്നു തന്നെ എടുക്കാനുള്ള വഴിയുമിപ്പോൾ ഉണ്ടായിട്ടുണ്ട്. റഷ്യാ ചക്രവർത്തിയെ ബഹിഷ്ക്കരിച്ചശേഷം ചക്രവർത്തിയുടെ സകല രഹസ്യങ്ങളും ബോൽഷവിക്ക് സംഘക്കാർ വെളിപ്പെടുത്തുന്നതിനു യാതൊരു വിധത്തിലും സംശയിക്കേണ്ട ആവശ്യമില്ലല്ലോ. വേണ്ടി വന്നാൽ ഈ അസ്സൽ റിക്കാർഡുകൾ തന്നെ വരുത്തി തരാമെന്നു രാഷ്ട്രീയകാര്യങ്ങളിൽ വലിയ സ്വാധീനശക്തിയുള്ള ചിലർ ഭരമേറ്റിട്ടുള്ളതാണ്. അത്രയ്ക്കു വശ്യം നേരിട്ടാൽ അതുപോലും സാധിപ്പിക്കാൻ മാർഗ്ഗമില്ലാതില്ല. പക്ഷേ ഇതൊന്നും ആവശ്യമില്ല. അബ്ദുള്ളാ അനേക വർഷം റോമാസഭയിൽ കഴിച്ചു കൂട്ടിയ ശേഷം പാത്രിക്കീസായി സ്ഥാനം സമ്പാദിച്ചുകൊണ്ടു മടങ്ങി വന്ന ആളാണെന്നു പാത്രിക്കീസിനു സ്വസഭാംഗങ്ങളുടെ മേൽ അവിടെ സിവിൾ ആയും ക്രിമിനൽ ആയും മറ്റുമുണ്ടായിരുന്ന ചില അധികാരങ്ങൾ പ്രയോഗിക്കാനായി സുൽത്താൻ കൊടുക്കാറുള്ള അധികാരപത്രം റദ്ദു ചെയ്തതുകൊണ്ടു പാത്രിക്കീസു സ്ഥാനത്തിന്റെ ആത്മീയാധികാരത്തിനു യാതൊരു ഭംഗവും നേരിട്ടിട്ടില്ലെന്നും മലങ്കര സഭയിൽ എല്ലാവർക്കും നല്ല ഉറപ്പുള്ള സംഗതിയാണ്. വ്യവഹാരവും വഴക്കുമായി ഓരോ സ്വാർത്ഥങ്ങൾ നേടാനായി കയ്യുംകെട്ടി നടക്കുന്നവരായി കൈവിരലിന്മേൽ എണ്ണാവുന്നിടത്തോളമാളുകളൊഴിച്ചു മറ്റാരും ഇപ്പോൾ മറിച്ചു പറയുന്നുമില്ല.

തുർക്കി സുൽത്താന്റെ ശക്തി കൊണ്ടും കൈക്കൂലികൊണ്ടും തുർക്കിയിലെ മേൽപ്പട്ടക്കാരെല്ലാവരും പുറമേയെങ്കിലും അബ്ദുള്ളായിക്ക് കീഴ്പെട്ടതിനാലും സഭയിൽ ഇതു സംബന്ധിച്ചൊരു ഭിന്നത ഉണ്ടാകാതിരിക്കണമെന്നു കരുതിയും തുർക്കിയിലെ സ്ഥിതിക്ക് അബ്ദേദ് മശിഹായെ ബന്ധനസ്ഥനാക്കിയിട്ടുണ്ടോ എന്നും മറ്റും പോലും തീർച്ച പറവാൻ നിവൃത്തിയില്ലാതിരുന്നതിനാലും പാത്രിക്കീസ് സ്ഥാനത്തിലുണ്ടായ ഈ തകിടം മറിച്ചിലിനെപ്പറ്റി പുലിക്കോട്ടു മെത്രാപ്പോലീത്തായുടെ പേർക്ക് എഴുതി അയച്ചപ്പോൾ അബ്ദുള്ളായെപ്പറ്റി നല്ലവണ്ണമറിയാമായിരുന്ന അദ്ദേഹം ഇതിനു തടസ്സം പുറപ്പെടുവിച്ചില്ല. (ഇപ്പോഴത്തെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും അബ്ദുള്ളായെ പാത്രിക്കീസായി സ്വീകരിക്കയും അദ്ദേഹത്തിൽ നിന്നു സ്ഥാനം സ്വീകരിക്കയും ചെയ്തിട്ടുള്ളതാണല്ലോ.)

ജോൺ വക്കീൽ അബ്ദള്ളായോടു നേരിട്ടു പറഞ്ഞപ്രകാരം ആത്മീയവുമല്ല, ലൗകികവുമല്ല, കേവലം പൈശാചികമായ ഈ ഉടക്കുണ്ടായ സന്ദർഭത്തിൽ അബ്ദേദ് മശിഹാ ഇവിടെ വരാനും, അദ്ദേഹം സ്ഥാനം വിട്ടൊഴിഞ്ഞിട്ടില്ലെന്നും തുർക്കി ഗവൺമെന്റിന്റെ ശക്തികൊണ്ടു തുർക്കി രാജ്യത്തിൽ ഈ അധികാരം നടത്താൻ നിവൃത്തിയില്ലാതിരുന്നതു മാത്രമേയുള്ളു എന്നുമുള്ള പരമാർത്ഥം അദ്ദേഹത്തിൽ നിന്ന് നേരിട്ടറിയാനും ഇടയായതിൽ എന്തെങ്കിലും ദൈവനടത്തിപ്പില്ലെന്നൊരാളെങ്കിലും വാദിക്കുന്നുവെങ്കിൽ അവർ അതുകൊണ്ടു തൃപ്തിപ്പെട്ടുകൊള്ളട്ടെ. ഏതായാലും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അബ്ദേദ് മശിഹായെ യഥാർത്ഥ പാത്രിക്കീസായി സ്വീകരിക്കുകയും അബ്ദുള്ളായെ തിരസ്ക്കരിക്കയും ചെയ്തു. 1037 ൽ നിരണം പള്ളിയിൽ വച്ചു ഹൂദായ കാനോനിലെ വ്യവസ്ഥയനുസരിച്ചു പൗരസ്ത്യ കാതോലിക്കാ സ്ഥാപനം പാത്രിയർക്കീസ് പുനർജീവിപ്പിച്ചു കാതോലിക്കായ്ക്കും പല മെത്രാൻമാർക്കും അദ്ദേഹം സ്ഥാനം കൊടുത്തതിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും പരസ്യമായി സംബന്ധിച്ചിട്ടുള്ളതാണ്. ആ സംബന്ധംകൊണ്ട് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് ശീശ്മ ഉണ്ടായിട്ടുണ്ടെന്ന് ഒരുവിധി സമ്പാദിക്കാമെന്നാണ് ഏലിയാസ് പാത്രിക്കീസിനെ ഇവിടെയുള്ള ചില സൂത്രധാരകന്മാർ ധരിപ്പിച്ചുവെച്ചിട്ടുള്ളതെന്നറിയുന്നു. ഈ ആശ സാധിക്കുന്നതാണോ എന്നറിയാനായി വേറൊരു ഇരുപതു കൊല്ലത്തെ വ്യവഹാരവും ധനനഷ്ടവും ഉണ്ടായശേഷം അബ്ദുള്ളായുടെ വാദങ്ങൾ പോലെ ഇതും പരാജയത്തിൽ അവസാനിക്കുന്നതായാലും വ്യവഹാരം നടത്തുന്നവർക്ക് അത്രയും കാലം പലതരം ആദായങ്ങളും മറ്റുവിധത്തിൽ ലഭിക്കാത്ത ചില പ്രാധാന്യങ്ങളും ലഭിക്കുന്നതാണല്ലോ. മലങ്കര സഭയ്ക്കു മാത്രമെ ഇതുകൊണ്ടു കേടുവരാനുള്ളു. അതിനെപ്പറ്റി യാതൊരു ക്ലേശവും ഇല്ലാത്ത ആളുകൾ ഈ കാരണം കൊണ്ടു പിന്മാറാനിടയില്ലല്ലോ. കേസ് ജയിച്ചാൽ മലങ്കര റീശു മെത്രാപ്പോലീത്താ ട്രസ്റ്റികൾ മുതലായ സ്ഥാനങ്ങളിലെല്ലാം പ്രവേശിച്ചു തൃപ്തിയടയുകയും ചെയ്യാം. ഇങ്ങനെയുള്ള കണക്കു കൂട്ടലുകളോടു കൂടിയിരിക്കുന്ന ആളുകൾ ഏതു സമുദായത്തിലെങ്കിലും ഉണ്ടാകുമോ എന്നു പലരും ചോദിക്കാറുണ്ട്. യേശു ക്രിസ്തുവിന്റെ പന്ത്രണ്ടു ശിഷ്യന്മാരിൽ ഒരാൾ യൂദാസ്ക്കറിയോത്ത ആയിത്തീർന്ന സ്ഥിതിക്ക് ഇതിനും ആളുണ്ടാകുന്നതിൽ അൽപ്പം പോലും അത്ഭുതപ്പെടേണ്ട ആവശ്യമില്ല.

ഏലിയാസ് പാത്രിക്കീസ് ഇവിടെ വരാനിടയായതു ചെറിയതെങ്കിലും ചരിത്രപ്രസിദ്ധമായ ഈ പൂർവ്വിക സഭയിലെ വഴക്കവസാനിച്ചു കാണണമെന്നുള്ള ഇർവിൻ പ്രഭുവിന്റെ ആഗ്രഹം മൂലം അദ്ദേഹം ഇറാക്കിയിലെ ഹൈക്കമ്മീഷണരുടെ പേർക്ക് എഴുതി അയച്ചതു നിമിത്തമാണല്ലോ. ഇതു സംബന്ധിച്ച് വൈസ്രോയിയും ഹൈക്കമ്മീഷണറുമായി നടന്ന എഴുത്തുകൾ ഇതെഴുന്നയാൾ വായിച്ചുകണ്ടിട്ടുള്ളതാണ പാത്രിക്കീസിനു ബ്രിട്ടീഷ് ഗവൺമെന്റിനെപ്പറ്റിയും വൈസ്രോയിയെപ്പറ്റിയും വളരെ ബഹുമാനവും

കൃതജ്ഞതയുമുണ്ടെന്നും, മലയാള രാജ്യത്തിലേക്കയച്ച ചില എഴുത്തിന്റെ മറുപടി കിട്ടിയാലുടനെ തീർച്ചപറയാ മെന്നും, ഒന്നാമതായി മറുപടി പറഞ്ഞു. പിന്നീടാണു താൻതന്നെ ഇവിടെ വന്നു വഴക്കവസാനിപ്പിക്കാൻ തീർച്ചയാക്കിയി രിക്കയാണെന്നുള്ള വിവരം അറിയിച്ചത്. ഇതനുസരിച്ച് വൈസ്രോയി നിശ്ചയിച്ച രണ്ടു മദ്ധ്യസ്ഥന്മാർ, ഇൻഡ്യയിൽ വൈസ്രോയി കഴിഞ്ഞാൽ ഔദ്യോഗി കമായി അടുത്ത സ്ഥാനത്തിരിക്കുന്ന ഇൻഡ്യയുടെ മെത്രാപ്പോലീത്തായായ ഡോക്ടർ വെസ്റ്റ്കോട്ടും വിശ്വ വിശ്രുതനായ ബിഷപ്പ് ഗോറുമായി രുന്നു. ഇവർ മദ്രാസിൽ കൂടി രണ്ടുദിവസം പാത്രിക്കീസുമായി ആലോചനകൾ നടത്തി. ഇവർ ഈ സംഗതിയിൽ പ്രവേശിക്കുന്നതിനു മുമ്പായി ചില മൗലീകതത്വങ്ങൾ ബാവാ സമ്മതിക്കണമെന്നവർ ആവശ്യപ്പെട്ടു. മലങ്കര സഭയുടെ ഉൾഭരണം സംബന്ധിച്ച് ഇവിടുത്തെ എപ്പി സ്ക്കോപ്പൽ സിനഡിനു പരിപൂർണ്ണ സ്വാതന്ത്ര്യമുണ്ടായിരിക്കണമെന്നും ഈ സ്വാതന്ത്ര്യത്തിനു ഭംഗം വരാത്ത വിധത്തിൽ പാത്രിക്കീസിന്റെ ആത്മീയാ ധികാരത്തെ മലങ്കരസഭ സമ്മതിക്കണ മെന്നും പ്രധാനമായി വ്യവസ്ഥ ചെയ്തു. ചില വകുപ്പുകൾ ഇവർ എഴുതി ഉണ്ടാക്കി പാത്രിക്കീസിനെ ഏൽപ്പിച്ചു. ഇതു വായിച്ചു കണ്ടയുടനെ തന്നെ അവ രുമായുള്ള ആലോചനകൾ അവസാ നിപ്പിച്ചു താൻ തന്നെ സമാധാ നമുണ്ടാക്കിക്കൊള്ളാമെന്ന് പറഞ്ഞു പാത്രിക്കീസിങ്ങോട്ടു പുറപ്പെടുകയാണ് ചെയ്തത്. ഈ സംഗതികൾ കൽക്കട്ടാ മെത്രാപ്പോലീത്തായും ഗോർബിഷപ്പും കൂടി ഇതെഴുന്ന ആളോടു നേരിട്ടു പറഞ്ഞിട്ടുള്ളതാണ്. വൈസ്റോയിയുടെ ആവശ്യപ്രകാരം ഈ ബഹുമാന്യ ന്മാരായ മദ്ധ്യസ്ഥന്മാരു വഴി ആ തർക്കം അവസാനിപ്പിച്ചിരുന്നു എങ്കിൽ അതു കാണാൻ യൂലിയോസ് മെത്രാനു കണ്ണില്ലാതെ പോയതിൽ ഒട്ടും അത്ഭുതപ്പെടാനില്ല. വൈസ്റോയി സ്ഥാനം ഒഴിഞ്ഞാലും ഇംഗ്ലണ്ടിൽ വലിയ സ്വാധീനശക്തിയുള്ള ഇർവിൻ പ്രഭുവിന്റെ സഹായം ഇറാക്കിലും തുർക്കിയിലും മറ്റുമുള്ള സഭാംഗ ങ്ങൾക്കും പാത്രിക്കീസിനും ലഭിക്കുമാ യിരുന്നു. ഇപ്പോഴത്തെ അവിടുത്തെ നിലയ്ക്ക് ഇതെത്ര വലിയ ഒരു സഹായമായിത്തീരുമായിരുന്നു എന്നു കാണാൻ പാത്രിക്കീസിനു ശക്തിയില്ലാ തെ പോയത് എന്തോ അലംഘനീയമായ ദൈവനിശ്ചയമെന്നല്ലാതെ വിചാരി ക്കാൻ മാർഗ്ഗമില്ല.

പാത്രിക്കീസ് ഈ രാജ്യത്തിൽ വന്ന ശേഷമുണ്ടായ സംഗതികൾ എല്ലാവർക്കും അറിയാവുന്നതാണ്. അതിനെപ്പറ്റി വിസ്തരിക്കേണ്ട ആവശ്യ മില്ല. ചുരുക്കം ചില സംഗതികളെപ്പറ്റി സൂചിപ്പിക്ക മാത്രമേ ചെയ്യുന്നുള്ളു.

1. മാർ ദീവന്നാസ്യോസ് മെത്രാ പ്പോലീത്തായ്ക്കുണ്ടായിരുന്നതായി ഈ കൂട്ടർ ഭാവിച്ചിരുന്ന ഉടക്കു പിൻവലി ച്ചതായി മർദ്ദീനിലെ നാല്പതു സഹദേന്മാരുടെ പള്ളിയിൽ പാത്രി ക്കീസ് പ്രസ്താവിച്ചു എന്നും, യൂലിയോസിനു മെത്രാൻ സ്ഥാനം കൊ ടുത്ത സമയം പാത്രിക്കീസിനോടുകൂടി സംബന്ധിച്ച ഒരു മേല്പട്ടക്കാരൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയിരുന്നു എന്നുമുള്ളതു വാസ്ത വമല്ലെന്നു പിശാചുക്കൾക്കു പോലും പറയാൻ ധൈര്യമുണ്ടായിരിക്കുമെന്നു തോന്നുന്നില്ല.

2. ഉടക്കു പിൻവലിച്ചുള്ള കല്പന തന്റെ കൈവശമുണ്ടെന്നും കഴിയുന്ന വേഗത്തിൽ അതു പരസ്യപ്പെടുത്തു മെന്നും ദൈവം ലോകത്തെ സൃഷ്ടി ച്ചതുതന്നെ ഏഴു ദിവസം കൊണ്ടാ യിരുന്ന സ്ഥിതിക്ക് ഇത്ര വലിയ ക്ഷമകേട് കാണിക്കുന്നതു ശരിയ ല്ലെന്നും എറണാകുളം മുസ്സാവരിയിൽ വച്ചു യൂലിയോസ് ചെയ്ത പ്രസംഗം തേനുങ്കൽ മൽപ്പാൻ പരിഭാഷപ്പെടു ത്തുകയും ഈ പ്രസംഗം വാക്കിനു വാക്കായി മനോരമയിൽ പ്രസിദ്ധപ്പെടു ത്തുകയും ചെയ്തിട്ടുള്ളതാണ്. ഇതു ണ്ടായിട്ടില്ലെന്നു പറയുന്നതും പൈശാ ചികമെന്നല്ലാതെ ഒന്നും പറയാൻ കാണുന്നില്ല.

3. ഇതിന്റെ ശേഷം ഉണ്ടായ ആലോചനകൾ അനുസരിച്ച് ഈ കൽപന പരസ്യപ്പെടുത്താതിരിക്കു കയും പഴയ ഉടക്കിനെ ഒന്നുകൂടി ശക്തിപ്പെടുത്തി പല പുതിയ ഉടക്കുകളും മഹറോനും പാത്രിക്കീ സിന്റെ നാമത്തിൽ ഇവിടെ പ്രചരി പ്പിക്കയും ചെയ്തിട്ടുള്ളതാണ്.

4. ഈ സംഭവം കഴിഞ്ഞതിട നാടുകൂടി തുർക്കികളുടെ ഉടക്കുകളുടെ ഉള്ളിലെ കളികൾ വടക്കൻ ഇടവകക്കാർക്കും വിശിഷ്യ പരേതനായ കോനാട്ടു മൽപ്പാനും ശരിയായി മനസ്സി ലായതിനാൽ വടക്കരുടെ ആദ്യവസാ നത്തിൽ ആണല്ലോ ആലുവായിലെ രാജിയാലോചനാസംഘം കൂടിയത്. അന്നു യോഗത്തിന്റേതായി തയ്യാറാക്കി പരസ്യമായി എല്ലാവരുടേയും അനുമതി

വൈസ്റോയി സ്ഥാനം ഒഴിഞ്ഞാലും ഇംഗ്ലണ്ടിൽ വലിയ സ്വാധീനശക്തിയുള്ള ഇർവിൻ പ്രഭുവിന്റെ സഹായം ഇറാക്കിലും തുർക്കിയിലും മറ്റുമുള്ള സഭാംഗങ്ങൾക്കും പാത്രിക്കീസിനും ലഭിക്കുമായിരുന്നു.

യോടുകൂടി മൽപ്പാൻ, പാത്രിക്കീസിനയച്ച എഴുത്തുകളിൽ നിന്ന് അദ്ദേഹത്തിന്റെയും വടക്കുള്ള എല്ലാ പ്രധാനപ്പെട്ട വൈദികരുടെയും അത്മായക്കാരുടെയും മനസ്ഥിതി പ്രത്യക്ഷമാകുന്നതാണ്. അതേവരെ പൂർണ്ണമായി അനുകൂലിച്ചു നിന്ന വടക്കൻ ഇടവകക്കാരിൽ നാലുകാശിനു വിലയുള്ളവരാരും ആലുവാ യോഗത്തിന്റെ ആശയങ്ങൾക്കെതിരായി പ്രത്യക്ഷപ്പെട്ടില്ല എന്നു മാത്രമല്ല അന്നുമുതൽ ഇന്നേവരെ പാത്രിക്കീസ് വരുന്നതിനു മുമ്പായും വന്നതിനു ശേഷവും വടക്കരുടെ പല യോഗങ്ങൾ വിളിച്ചുകൂട്ടി സഭയെ രണ്ടായി പിരിക്കാനായുള്ള ഉദ്ദേശങ്ങളിൽ വടക്കർ അനുകൂലിച്ചതായി പേരിനെങ്കിലും എന്തെങ്കിലും ഒരു റിക്കാർഡുണ്ടാക്കാൻ ശ്രമിക്കുകയും ചെയ്തു. ഈ ശ്രമമെല്ലാം വിഫലമാകയാണല്ലോ ചെയ്തത്. ഇനിയും പഴയപോലെ പൈശാചികമായ മുടക്ക് ആരുടെയെങ്കിലും സ്വാർത്ഥലാഭത്തിനായി പുറപ്പെടുവിക്കുന്നതായാൽ കഴിഞ്ഞ പ്രാവശ്യം തെക്കൻ ഇടവകക്കാര് എതിർത്തതിൽ കൂടുതൽ ശക്തിയോടുകൂടി വടക്കൻ ഇടവകക്കാർ എതിർക്കുമെന്നും, ഈ ഉടക്കും മറ്റും പ്രബലപ്പെടുത്താനായി കൊടുക്കുന്നവ വ്യവഹാരങ്ങളുടെ ആവശ്യത്തിനു കാൽകാശുപോലും വടക്കൻ പള്ളികളിൽ നിന്നും ലഭിക്കുന്നതല്ലെന്നും പാത്രിക്കീസിനും കോട്ടയത്തെ നേതാക്കൻമാർക്കും യൂലിയോസ് പ്രഭുതികൾക്കും നല്ലപോലെ മനസ്സിലായി.

5. അതിന്റെ ശേഷം വല്ല ആശയുമുണ്ടോ എന്നു കാണാനായി കുറെ സ്ഥലങ്ങളിലെല്ലാം ചുറ്റി സഞ്ചരിച്ച ശേഷം ഇപ്പോൾ വടക്കൻ പള്ളിക്കാരുടെയും തെക്കൻ പള്ളിക്കാരുടെയും ആലോചനയും സഹായവുമാവശ്യമില്ലെന്നു തീർച്ചയാക്കി, ചുരുക്കം ചിലരെ വിളിച്ചുകൂട്ടി മേൽ നടപടികൾ തീർച്ചപ്പെടുത്തിയിരിക്കുന്നതായിട്ടാണറിയുന്നത്.

6. ഈ കൂട്ടരുടെ ഉടക്കുകൊണ്ടു മേൽപ്പട്ടസ്ഥാനവും പട്ടത്വവും എല്ലാം നിശ്ശേഷമായി മാഞ്ഞുപോകുമെന്നാണല്ലോ ഇവർ ബലമായി വാദിച്ചുകൊണ്ടിരുന്നത്. പട്ടത്വവും മേൽപ്പട്ടത്വവുമില്ലാത്ത ഒരാൾ വീണ്ടും മേൽപ്പട്ടക്കാരനാകണമെന്നിരുന്നാൽ വി. കുർബാന അർപ്പിക്കുന്ന അവസരത്തിൽ ബലിപീഠത്തിൽ ആവിർഭവിക്കുന്ന പരിശുദ്ധ റൂഹായെ മേൽപട്ടസ്ഥാനാർത്ഥിയുടെ തലയിലേക്ക് ആവസിപ്പിക്കാതെ ഗത്യന്തരമില്ലെന്നു പട്ടംകൊടയുടെയും കൈവയ്പിന്റെയും കാതലായ തത്വമെന്താണെന്നു മനസ്സിലാക്കിയിട്ടുള്ള എല്ലാവരും ഒന്നുപോലെ സമ്മതിക്കുന്നതാണ്. ഉടക്കുകൊണ്ടും മഹറോൻ കൊണ്ടും യാതൊരു നൽവരവുമില്ലാത്ത ആൾ, എന്നിവർ ഘോഷിക്കുന്ന അബ്ദൽമശിഹായിൽ നിന്നു സ്ഥാനമേറ്റ മേൽപ്പട്ടക്കാരുമായി ദൈവീകാരാധനകളിലും കർമ്മങ്ങളിലും സഹകരിച്ചു വന്നതിനാലും, മേലും സഹകരിക്കുമന്നറിയാമായിരുന്നതിനാലും ഉടക്കും മഹറോനും മറ്റും കൊണ്ട് പട്ടത്വവും മേൽപ്പട്ടത്വവും പല പ്രാവശ്യം മാഞ്ഞുപോയ മാർ ദീവന്നാസ്യോസ് ആലുവായിൽവച്ചു കൂടിക്കണ്ട സമയം മുടക്കും മഹറോനും എല്ലാം പൊടുന്നനവേ അസ്തമിച്ചു പോയതായി കണക്കാക്കി. ദൈവികാരാധനകളിലും മേൽപ്പട്ടക്കാരന്റെ സകല പദവികളോടും കൂടിയ ഒരാളായി പാത്രിക്കീസും യൂലിയോസ് പ്രഭൃതികളും കണക്കാക്കി സഹവാസം ചെയ്തു കണ്ടപ്പോൾ അവരുടെ മുടക്കിലും മഹറോനിലും പൈശാചികമല്ലാത്ത വല്ല അർത്ഥവുമുണ്ടെന്നു വിചാരിച്ചിരുന്ന ചുരുക്കം ചിലരുടെയും അഭിപ്രായമെല്ലാം മാറിവീണിട്ടുണ്ട്. ഇനിയും എന്തെങ്കിലും ഉടക്കുമായി പുറപ്പെടുന്ന പക്ഷം തെക്കുമാത്രമല്ല വടക്കുമുള്ള എല്ലാ പള്ളിക്കാരും പ്രതിഷേധം പ്രത്യക്ഷപ്പെടുത്താതിരിക്കുന്നതല്ല.

7. പത്തിരുപതു വർഷം ഈ കൂട്ടരോടു കഴിയുന്നവിധത്തിലെല്ലാം അനുകൂലിക്കയും അനവധി പണം ചെലവു ചെയ്കയും ചെയ്ത ആളുകളെയോ പള്ളിക്കാരെയോ പറ്റി യാതൊരു സ്മരണയുമില്ലാതെ, ശ്വാക്കൾക്കുപോലുമുള്ള കൃതജ്ഞതയുടെ ലേശം പോലുമില്ലാതെ അവരെ അശേഷം തിരസ്ക്കരിച്ച കോട്ടയം നേതാക്കന്മാരുടെ സഹായം മാത്രം മതിയെന്നു തീർച്ചയാക്കിയതു വെറും പൈശാചികമെന്നല്ലാതെ ആരും കണക്കാക്കുന്നതല്ല.

8. പാത്രിക്കീസ് ആലുവായിൽ വന്നതു മുതൽ പല രാജിയാലോചനകൾ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോടു നേരിട്ടും ജോർജ് ഫിലിപ്പ്, പാലാമ്പടം തോമസ് മുതലായവർ വഴിയായും നടത്തിയിട്ടുണ്ട്. കാതോലിക്കായിക്കു കാനോനിൽ വിധിക്കപ്പെട്ടിരിക്കുന്ന അധികാരങ്ങളിൽ ചിലതെല്ലാം കുറയ്ക്കണമെന്നുള്ള ആ സംഗതിയിൽ മാത്രമാണിവർ തമ്മിൽ യോജിക്കാതിരുന്നതെന്ന് എല്ലാവർക്കുമറിയാവുന്നതാണ്. പാത്രിക്കീസിന്റെയും യൂലിയോസ് പ്രഭൃതികളുടെയും ആശയങ്ങൾ അറിഞ്ഞുകൊണ്ടു പാലാമ്പടം തോമസ് തിരുവനന്തപുരത്തു വച്ചു നടത്തിയ രാജിയാലോചനയുടെ ഫലമായി ചില വ്യവസ്ഥകൾ ഉണ്ടായിട്ടുണ്ടല്ലോ. ആ വ്യവസ്ഥകൾ പോലും മെത്രാപ്പോലീത്തായ്ക്ക് സമ്മതമായിട്ടില്ലെന്ന് അപ്പോൾതന്നെ അദ്ദേഹം പരസ്യമായി പ്രസ്താവിച്ചിട്ടുള്ളതാണ്. എന്നിരുന്നാലും അദ്ദേഹത്തെ ഏതുവിധവും നിർബന്ധിച്ചു സമ്മതിപ്പിക്കാമെന്ന് ജോൺ വക്കീലും മറ്റും ഭരമേറ്റിരുന്നതനുസരിച്ചാണ് തോമസ് തിരുവനന്തപുരത്തുനിന്നു മടങ്ങിയത്. വ്യവസ്ഥകൾ സുറിയാനി ഭാഷയിൽ തർജ്ജമ ചെയ്ത് ഏല്പിച്ചതായി മി. തോമസും മറ്റു

പലരും എവിടെയും പരസ്യമായി പ്രസ്താവിക്കാൻ തയ്യാറുള്ളതായിട്ടാണറിയുന്നത്. എന്നാൽ ഇങ്ങിനെ യാതൊരു വ്യവസ്ഥയും തോമസ് തന്നെ ഏല്പിച്ചിട്ടില്ലെന്നും, ഏതായാലും തോമസ് അസ്ഥിരനും മറ്റുമാണെന്നും പാത്രിക്കീസ് ഇപ്പോൾ പ്രസ്താവിക്കുന്നു. ഈ പ്രാവശ്യം കൂടുതലായി പ്രയാസപ്പെട്ടിട്ടുള്ളതു തോമസാണെന്നുള്ളതു സർവ്വസമ്മതമാകയാൽ അദ്ദേഹത്തിനതിലേക്കായി ലഭിച്ച ഈ പ്രശംസാപത്രം വളരെ ഉചിതമായിരിക്കുന്നു.

9. ആലുവായിൽ വച്ച് ഉടക്കഴിച്ചതായി ഭാവിച്ചശേഷം മെത്രാപ്പോലീത്താ, പാത്രിക്കീസിനെ സന്ദർശിച്ചിട്ടുള്ളപ്പോഴെല്ലാം യൂലിയോസ്, കായംകുളം മിഖായേൽ മുതലായ മെത്രാന്മാർ പോലും, പടിവാതിലിൽ വച്ചുതന്നെ അദ്ദേഹത്തെ എതിരേൽക്കുകയും മേൽപ്പട്ടക്കാർ തമ്മിൽ അനുവർത്തിക്കുന്ന വിധത്തിൽ ആശ്ലേഷിച്ച് ഉപചരിച്ചു സ്വീകരിക്കയും അതുപോലെ തന്നെ യാത്രയയ്ക്കുകയും പതിവായിരുന്നു. ഈയിടെ പാണമ്പടി പള്ളിയിൽ എത്തിയപ്പോഴാകട്ടെ ഈവക യാതൊരു പചാരങ്ങളുമുണ്ടായില്ല. മെത്രാപ്പോലീത്തായുടെ അഭിപ്രായം വെളിപ്പെടുന്നതിനു മുമ്പു തന്നെ ഇവയൊന്നും അദ്ദേഹമാകട്ടെ പുരുഷത്വത്തിന്റെ ഛായയുള്ള മറ്റാരെങ്കിലുമാകട്ടെ സമ്മതിക്കാനിടയില്ലെന്നു മുമ്പുകൂട്ടി അവർക്ക് അറിയാമായിരുന്നു എന്നും രാജിയാലോചന നിർത്തി ശണ്ഠയ്ക്കുള്ള പ്രാരംഭമായിട്ടുമാത്രമാണ് ഈ വ്യവസ്ഥകൾ ഉദ്ദേശിച്ചിട്ടുള്ളതെന്നുമല്ലാതെ

> പാത്രിക്കീസ് ആലുവായിൽ വന്നതു മുതൽ പല രാജിയാലോചനകൾ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോടു നേരിട്ടും ജോർജ് ഫിലിപ്, പാലാമ്പടം തോമസ് മുതലായവർ വഴിയായും നടത്തിയിട്ടുണ്ട്. കാതോലിക്കായിക്കു കാനോനിൽ വിധിക്കപ്പെട്ടിരിക്കുന്ന അധികാരങ്ങളിൽ ചിലതെല്ലാം കുറയ്ക്കണമെന്നുള്ള ആ സംഗതിയിൽ മാത്രമാണിവർ തമ്മിൽ യോജിക്കാതിരുന്നതെന്ന് എല്ലാവർക്കുമറിയാവുന്നതാണ്.

മറ്റു യാതൊരനുമാനത്തിനും വഴി കാണുന്നില്ല.

10. ഇവർ തയ്യാറാക്കി പാത്രിക്കീസിന്റേതായി മെത്രാപ്പോലീത്തായെ ഏൽപ്പിച്ച വ്യവസ്ഥകൾ വായിച്ചു നോക്കിയാൽ ആരും അത്ഭുതപ്പെട്ടു പോകാതിരിക്കുന്നതല്ല. പഴയ സിമ്മനാരിക്കേസിൽ നഷ്ടപ്പെട്ടുപോയ അധികാരങ്ങൾ കൂടി മടക്കിക്കിട്ടണമെന്നും, അല്ലാത്ത പക്ഷം പുതിയ മുടക്കും വ്യവഹാരവുമുടനെ ഉണ്ടാക്കണമെന്നുമാണിവർ തീർച്ചയാക്കിയിരിക്കുന്നതെന്ന് ഈ വ്യവസ്ഥകളുടെ ഓരോ പദത്തിൽനിന്നും ശിശുക്കൾക്കു പോലും കാണാവുന്നതാണ്.

11. ഇനിയും വ്യവസ്ഥകളുടെ ഓരോ വകുപ്പ് താഴെ ഉദ്ധരിച്ച് ഓരോ വകുപ്പിനെപ്പറ്റിയും ചുരുക്കമായി ചില സംഗതികൾ പ്രസ്താവിച്ചുകൊള്ളുന്നു.

എ. പാത്രിക്കീസിനാൽ മലങ്കരസഭയ്ക്കു പ്രദാനം ചെയ്യാനും മലങ്കര സഭയിൽ പരിപൂർണ്ണമായ അവകാശമുണ്ടെന്നും ഈ സർവാധികാരം പ്രയോഗിച്ച് ഔദാര്യബുദ്ധിയോടുകൂടി പ്രദാനം ചെയ്യുന്നവയാണു താഴെക്കാണുന്ന വ്യവസ്ഥകളെന്നുമാണല്ലോ ഇതിന്റെ സാരം. പഴയ സിമ്മനാരിക്കേസ്, വട്ടിപ്പണക്കേസ്, അബ്ദുൽ മശിഹായുടെ പിടിപാടുകൾ കാതോലിക്കാസ്ഥാപനം, ഇതിനുമുമ്പുണ്ടായ രാജിയാലോചനകൾ ഇവയെല്ലാം പട്ടത്വവും മേൽപ്പട്ടത്വവും മായിച്ചു കളയുന്നതുപോലെ സ്വശക്തിയാൽ മായിച്ചിട്ടു ബാവായുടെ ഔദാര്യബുദ്ധികൊണ്ടു വെറും ദാനമായി തരുന്ന താഴെക്കാണുന്ന വിട്ടുവീഴ്ചകൾ മലങ്കരസഭാംഗങ്ങൾ സീമാതീതമായ ആഹ്ലാദത്തോടും വാദ്യഘോഷത്തോടും കൂടി സ്വീകരിക്കാതിരിക്കുന്നത് അതികഠിനമായ കൃതഘ്നതയായി പരിഗണിക്കപ്പെടുന്നതാണ്.

ബി. വി. പാത്രിക്കീസ് മലങ്കര മെത്രാപ്പോലീത്താ സ്ഥാപനത്തിനു പകരം റീശുമെത്രാപ്പോലീത്താ സ്ഥാനം മലങ്കരയ്ക്കു പ്രദാനം ചെയ്യുന്നതായിരിക്കും. ഈ റീശു മെത്രാപ്പോലീത്താ പാത്രിക്കീസിനാൽ വാഴിക്കപ്പെടണം.

സഭയിൽ നടന്നു വരുന്ന പതിവനു സരിച്ചു റീശുമെത്രാപ്പോലീത്താ പാത്രിക്കീസിനു ശൽമൂസാ കൊടുക്കയും പാത്രിക്കീസ് റീശു മെത്രാപ്പോലീത്തായ്ക്കു സ്ഥാത്തിക്കോൻ കൊടുക്കയും വേണം.

മലങ്കര മെത്രാപ്പോലീത്താ എന്നൊരു സ്ഥാനി ഇപ്പോൾ ഉണ്ടെന്നു സമ്മതിക്കുന്നു. കോടതി വിധിയാലും മറ്റും അദ്ദേഹത്തിനു മറ്റു മെത്രാന്മാരുടെ മേൽ പല അധികാരങ്ങളും പൊതുസ്വത്തുക്കൾ കൈകാര്യം ചെയ്യാനുള്ള കർത്തവ്യവുമുണ്ട്. പഴയ സിമ്മനാരിക്കേസ് വിധിപ്രകാരം മലങ്കര സമുദായത്തിന്റെ തെരഞ്ഞെടുപ്പും സ്വീകരണവും കൂടാതെ അദ്ദേഹത്തിന് ഇവിടെ യാതൊരു ഭരണാധികാരവും സിദ്ധിക്കുന്നതല്ല. ഇപ്പൾ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം എടുത്തു കളഞ്ഞിട്ടു മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു പകരം റീശുമെത്രാപ്പോലീത്താ സ്ഥാനം മലങ്കരസഭയ്ക്കു പ്രദാനം ചെയ്യുന്നതാണ്. എന്ത് അത്ഭുതകരമായ സ്വയത്യാഗമാണിത്. റീശു മെത്രാപ്പോലീത്താ എന്നു വച്ചാൽ മെത്രാപ്പോലീത്തന്മാരിൽ പ്രധാനി എന്നാണല്ലോ അർത്ഥം. എങ്കിലും റീശു എന്ന സുറിയാനിപദം കേൾക്കുമ്പോൾ തന്നെ ഹൃദയം കുളിർക്കാതിരിക്കുന്നതല്ല. റീശുമെത്രാപ്പോലീത്താ പാത്രിക്കീസിനാൽ വാഴിക്കപ്പെടണം. മലങ്കരസഭ തെരഞ്ഞെടുക്കപ്പെടുമെന്നും സ്വീകരിക്കണമെന്നും മറ്റുമുള്ള അനാവശ്യചടങ്ങുകൾ ഒന്നും ഉൾപ്പെടുത്തിയിട്ടില്ല. സംഗതികൾ എത്രമാത്രം ലഘുപ്പെടുത്തിയിരിക്കുന്നു. മേൽപ്പട്ടം സ്വീകരിക്കുന്നയാൾ അതുകൊടുക്കുന്നയാളിനെ കാനോൻ ചട്ടങ്ങൾക്കനുസരണമായി അനുസരിക്കണമെന്നു മാത്രമാണ് സാധാരണ ശൽമൂസായിലെ വ്യവസ്ഥകൾ. പക്ഷേ, മാർ അത്താനാസ്യോസും മറ്റും കൊടുത്ത രജിസ്റ്റർ ഉടമ്പടി വാചകങ്ങൾ കൂടി ഇതിൽ ഉൾപ്പെടാതിരുന്നാൽ മേൽപ്പട്ടം ലഭിക്കുന്നതല്ല. അതിനു വഴിപ്പെടാതിരുന്നാൽ മേൽപ്പട്ടം ലഭിക്കുന്നതല്ല. ശൽമൂസയുടെ വാചകം ഇന്ന പ്രകാരമാണെന്നു വ്യവസ്ഥയിൽ ഉൾപ്പെടുന്നില്ലല്ലോ. ഈ റീശുമെത്രാപ്പോലീത്തായുടെ അധികാരങ്ങളും ചുമതലകളും നിർണ്ണയിക്കുന്നത് പാത്രിക്കീസിന്റെ സ്ഥാത്തിക്കോൻ വഴി മാത്രമാണ്. മലങ്കരസഭയ്ക്ക് ഇതിൽ യാതൊരു പങ്കുമില്ല. ഒസ്താത്തിയോസിന്റെ സ്ഥാത്തിക്കോനിൽ അദ്ദേഹത്തെ മലങ്കര മെത്രാപ്പോലീത്താ ആയിട്ടാണല്ലോ നിയമിച്ചിരിക്കുന്നത്. മേലിൽ യൂലിയോസും പിൻഗാമികളും വരയ്ക്കുന്ന വരയിൽ നിന്നു കൊള്ളാമെന്നോ മറ്റെന്തെല്ലാമോ സ്ഥാത്തിക്കോനിൽ ആവശ്യംപോലെ തള്ളിക്കയറ്റാൻ പാത്രിക്കീസിനു സ്വാതന്ത്ര്യമില്ലെന്ന് ആർക്കു പറയാൻ ധൈര്യമുണ്ടാകും?

സി. മലങ്കരയുള്ള ഏഴു ഇടവകകൾക്കു റീശുമെത്രാപ്പോലീത്താ ഉൾപ്പെടെ ഏഴു മെത്രാപ്പോലീത്തന്മാർ ഉണ്ടായിരിക്കണം. അതായത് റീശു മെത്രാപ്പോലീത്തായും അദ്ദേഹത്തെ കൂടാതെ ആറു മെത്രാപ്പോലീത്തന്മാരും.

ഇപ്പോൾ മലങ്കര മെത്രാപ്പോലീത്താ ഒരു ഇടവക മെത്രാനല്ല. എല്ലാ ഇടവകകളിന്മേലും അദ്ദേഹത്തിന് ഭരണാധികാരമുണ്ട്. മേലിൽ അദ്ദേഹം ഒരുപടി ഇറങ്ങി ഒരിടവക മെത്രാനായിരിക്കണം. അതോടുകൂടി സ്ഥാത്തിക്കോനിലേയും ശൽമൂസയിലെയും വ്യവസ്ഥകൾക്കു കീഴ്പ്പെന്ന ഒരു റീശ് ആയിരിക്കുന്നതാണ്. മലങ്കരയിൽ എത്ര ഇടവകകൾ വേണമെന്നും മറ്റും നിശ്ചയിക്കാനുള്ള സകല അധികാരവും പാത്രിക്കീസിനു മാത്രമാണെന്ന് ഈ വകുപ്പ് പ്രത്യക്ഷപ്പെടുത്തുന്നു.

ഡി. മലങ്കരയുള്ള എല്ലാ മെത്രാപ്പോലീത്തന്മാരും അടങ്ങിയ ഒരു സുന്നഹദോസ് മലങ്കരസഭയിലുണ്ടായിരിക്കണം. അതിന്റെ അദ്ധ്യക്ഷൻ റീശ് മെത്രാപ്പോലീത്താ ആയിരിക്കണം.

ഏതെങ്കിലും ഒരു അസോസിയേഷനും ഇപ്പോൾ ഉള്ളതായി പാത്രിക്കീസ് വകവെച്ചിട്ടില്ല. മേലാൽ ഒന്നു സൗജന്യ ബുദ്ധിയോടുകൂടി പ്രദാനം ചെയ്യുന്നതാണ്. ഈ അസോസിയേഷൻ എന്തെങ്കിലും തന്റേടമോ അനുസരണക്കേടോ കാണിച്ചാൽ കൊടുത്തയാൾക്കതിനെ എടുത്തുകളവാൻ അധികാരമുണ്ടായിരിക്കുന്നതാണെന്നുള്ളത് നിസ്സംശയമാണല്ലോ.

ഇ. മെത്രാപ്പോലീത്തന്മാരുടെ തെരഞ്ഞെടുപ്പ് അവരുടെ തെരഞ്ഞെടുപ്പിനു നിശ്ചയിക്കപ്പെടുന്ന നിയമങ്ങൾ അനുസരിച്ചു നടത്തപ്പെടണം.

ഈ നിയമങ്ങൾ ആരാണുണ്ടാക്കേണ്ടതെന്നു പറഞ്ഞിട്ടില്ല. അതിനാൽ ഈ അധികാരവും പാത്രിക്കീസിനാണെന്നു പ്രത്യക്ഷമാണല്ലോ.

എഫ്. റീശ് മെത്രാപ്പോലീത്താ സുന്നഹദോസിന്റെ – കുറഞ്ഞാൽ മെത്രാപ്പോലീത്തന്മാരിൽ രണ്ടുപേരുടെ – സഹായത്തോടുകൂടെ മെത്രാന്മാരില്ലാത്ത ഇടവകകൾക്കു മെത്രാന്മാരെ വാഴിക്കണം. എന്നാൽ റീശ് മെത്രാപ്പോലീത്താ മുന്നേ, പാത്രിക്കീസിനോട് അനുവാദം വാങ്ങിയിരിക്കയും പിന്നീട് പട്ടം കൊടുക്കയും വേണം. പട്ട മേൽക്കുന്നയാൾ കൊടുക്കുന്ന ശൽമൂസാ പാത്രിക്കീസിന്റെയും റീശ് മെത്രാപ്പോലീത്തായുടെയും പേരിൽ ആയിരിക്കണം. ഏതെങ്കിലും ഒരു ഇടവക അതിനു തെരഞ്ഞെടുക്കപ്പെട്ടയാൾ പാത്രിക്കീസിനാൽ നേരിട്ടു വാഴിക്കപ്പെടണമെന്നാഗ്രഹിക്കുന്നു എങ്കിൽ അങ്ങനെയാകാവുന്നതാണ്.

റെയിനി വിലാത്തി, അൽവാറീസ് മുതലായവർക്കു മേൽപ്പട്ടം കൊടുത്തത് ഈ വിധത്തിലാണല്ലോ. മുമ്പിനാലെ നടപ്പുള്ള ഈ സംഗതിയും ഇപ്പോൾ പാത്രിക്കീസ് പ്രദാനം ചെയ്യുന്ന കൂട്ടത്തിൽ കൂട്ടി കൃതജ്ഞതയുടെ തൂക്കം വർദ്ധിപ്പിക്കേണ്ടതാണ്. ശൽമൂസായിൽ റീശു മെത്രാപ്പോലീത്തായുടെയും പേരുൾപ്പെടുത്താമെന്നു വെച്ചിട്ടുണ്ട്. ഇതുകൊണ്ടെന്തു പ്രയോജനമാണുണ്ടാകുന്നതെന്നു കാണാൻ ശക്തിയില്ല; എന്നു മാത്രമല്ല ഇതു കൂടാതെ കഴിയണമെന്നാർക്കെങ്കിലും ആഗ്രഹമുണ്ടെങ്കിൽ അതിനും വഴി തുറന്നുവെച്ചിട്ടുണ്ട്. ഇങ്ങനെ ആഗ്രഹം പ്രദർശിപ്പിക്കുന്നവരുടെ സ്താത്തിക്കോനിൽ അവർക്കു പല ആനുകൂല്യങ്ങൾ കൊടുക്കുകയും അങ്ങനെ അനുസരണവും കീഴ്വഴക്കവുമുള്ളവരെ റീശു മെത്രാപ്പോലീത്താ യാക്കുകയും മറ്റും ചെയ്തേക്കാവുന്നതാകയാൽ ഇതിനു മാത്രമേ ആളുണ്ടാകാൻ തരമുള്ളൂ.

ജി. റീശു മെത്രാപ്പോലീത്തായുടെ പേരിലുള്ള പരാതികൾ പാത്രിക്കീസിന്റെ മുമ്പാകെ സമർപ്പിക്കപ്പെടണം. പാത്രിക്കീസ് പരാതികളെ ഇവിടുത്തെ സുന്നഹദോസിനു പരിശോധനയ്ക്കായി അയ്ക്കും. സുന്നഹദോസ് പരിശോധന കഴിച്ചതിന്റെ ശേഷം തൽസംബന്ധമായ സകല റിക്കാർഡുകളും അഭിപ്രായസഹിതം പാത്രിക്കീസിനയയ്ക്കണം. പാത്രിക്കീസന്റെ കോടതി വിധി കൽപ്പിക്കണം. മെത്രാപ്പോലീത്തന്മാരുടെ പേരിലുള്ള പരാതികൾ എപ്പിസ്ക്കോപ്പൽ സുന്നഹദോസിൽ സമർപ്പിക്കപ്പെടുകയും ആകാം. ശിക്ഷിക്കപ്പെട്ടയാൾക്കു പാത്രിക്കീസിന്റെ മുമ്പാകെ അപ്പീൽ ബോധിപ്പിക്കാവുന്നതാകുന്നു.

സുന്നഹദോസിന്റെ അഭിപ്രായം സ്വീകരിക്കേണ്ട ആവശ്യമില്ല. അതിനാൽ ഈ ശല്യം എടുത്തുകളഞ്ഞു സംഗതികൾ ലഘുപ്പെടുത്തേണ്ടതാണെന്നു മലങ്കരസഭ മുട്ടിന്മേൽ നിന്നോ സാഷ്ടാംഗം വീണോ അപേക്ഷിക്കന്നതു നന്നായിരിക്കും. അതുപോലെ തന്നെ മെത്രാപ്പോലീത്തന്മാരുടെ പേരിലുള്ള പരാതികൾ

സംബന്ധിച്ച് എപ്പിസ്ക്കോപ്പൽ സിനഡ് എന്തു വിധിച്ചാലും ആ വിധി അസ്ഥിരപ്പെടുത്താൻ പാത്രിക്കീസിനും അധികാരം വെച്ചിട്ടുള്ളതാകയാൽ ഈ ഭാഗവും എടുത്തുകളഞ്ഞു സകലവും അദ്ദേഹം തന്നെ വിധിക്കണമെന്നു മേൽവിവരിച്ച പ്രകാരം അപേക്ഷിക്കേണ്ടതാണ്.അനാവശ്യമിയ ചെലവും ജോലിയും കാലതാമസവും വരുത്തിവയ്ക്കുന്നതു വിഹിതമായിരിക്കയില്ല.

എച്ച്. സഭാ നിയമപ്രകാരം മൂറോൻ കൂദാശയുടെ പതിവു പാത്രിക്കീസിനുമാത്രമുള്ളതാകയാൽ മലങ്കര ഇടവകകൾക്ക് ആവശ്യമുള്ള വി. മൂറോൻ സിംഹാസനത്തിങ്കൽ ആവശ്യപ്പെട്ട് അവിടെനിന്ന് വരുത്തിക്കൊള്ളുവാൻ മെത്രാപ്പോലീത്താ ചുമതലക്കാരനാകുന്നു.

മൂറോൻ കൂദാശ പാത്രിക്കീസിനേ പാടുള്ളൂ എന്നു കാനോനാകളിലില്ല. നേരെമറിച്ച് ഏതു മേൽപ്പട്ടക്കാരനും അതു നടത്താമെന്നു വ്യക്തമായി പറഞ്ഞിട്ടുണ്ട്. എന്നാൽ പഴയ സിമ്മനാരിക്കേസിലെ വിധിയിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. ആ വിധിയെ മറ്റെല്ലാ പ്രകാരത്തിലും അസ്ഥിരപ്പെടുത്തിയിരിക്കുന്നു എങ്കിലും തുർക്കികൾക്കു പ്രയോജനമുള്ള ഭാഗങ്ങൾ വിട്ടുകളയാൻ നിശ്ചയിച്ചിട്ടില്ല. ഇതാണ് ഉചിതജ്ഞത.

ഐ. സിംഹാസനത്തിങ്കലേക്കുള്ള റിശീസാ, റീശ് മെത്രപ്പോലീത്താ മലങ്കര ഇടവകകളിൽ നിന്നു ശേഖരിച്ചു സിംഹാസനത്തിങ്കലേക്കയയ്ക്കണം.

ഇതും മേൽ വിവരിച്ച പ്രകാശം പഴയ സിമ്മനാരിക്കേസിലെ വിധിയിൽ നിന്നു തട്ടി എടുത്തിട്ടുള്ളതാണ്. കാനോനാകളിൽ ഇങ്ങനെയൊന്നും കാണുന്നില്ല. റിശീസായുടെ സംഖ്യ നിർണ്ണയിക്കാനും മറ്റും തനിക്കു പൂർണ്ണ സ്വാതന്ത്ര്യമുണ്ടായിരുന്നതാണല്ലോ. മർദ്ദീനിലെ ആസ്ഥാനങ്ങളെല്ലാം നഷ്ടപ്പെടുന്നതായിട്ടാണല്ലോ പറയപ്പെടുന്നത്. ചില നല്ല കെട്ടിടങ്ങളുടെ പ്ലാനും കൊണ്ടാണു പാത്രിക്കീസ് വന്നിരിക്കുന്നതെന്നാണു കേൾവി. ഇപ്പോഴത്തെ അവസ്ഥയ്ക്കു ഈ വക ആവശ്യങ്ങൾക്കു മലങ്കര സഭയിൽ നിന്നു പണമുണ്ടാകാതെ ഗത്യന്തരമില്ല. അതിനാൽ ഈ പ്രധാനകാര്യം മലങ്കരജനങ്ങൾക്കു ഐകണ്ഠ്യേന ഹസ്തതാഡനങ്ങളോടുകൂടി സ്വീകരിക്കാതിരിക്കുന്നതു ക്ഷന്തവ്യമല്ലാത്ത ഒരു കൃതഘ്നതയായിരിക്കുന്നതാണ്.

ജെ. വിശുദ്ധ സിംഹാസനത്തിങ്കലെ പൊതു സുന്നഹദോസിൽ റീശ് മെത്രാപ്പോലീത്താ ഒരംഗമായിരിക്കും.

തുർക്കിയിലും ഇറാക്കിലും മറ്റും ഒന്നും ഓരോ മുറിയും പള്ളികളിലെ മെത്രാന്മാരെല്ലാവരും പാത്രിയർക്കാ സുന്നഹദോസിലെ അംഗങ്ങളാണ്. ഇവിടെ പത്തും നൂറും പള്ളികൾ ഭരിക്കുന്ന ഇടവക മെത്രാന്മാർക്ക് ഈ ബഹുമതി ഒരിക്കലും നൽകാൻ പാടില്ലത്രേ. ഇവരേക്കൂടി ഇന്നു സുന്നഹദോസിൽപ്രവേശിപ്പിച്ചാൽ അവർ വല്ല മലയാളത്തുകാരനേയും വല്ലകാലത്തും പാത്രിക്കീസായി നിയമിച്ചുകളയാനിടയുണ്ടല്ലൊ. മലങ്കരയിൽ ഏഴിടവകയെ പാടുള്ളൂ.

മേലിലും ഇടവകകളുടെ സംഖ്യ നിർണ്ണയിക്കുന്നതു പാത്രിക്കീസാണെന്നും മറ്റും വ്യവസ്ഥകളിൽ കരുതിക്കൂട്ടി ചേർത്തിട്ടുണ്ട്. എങ്കിലും കരുതൽ കൂടുതലായിപ്പോകുന്നതു കൊണ്ടു ദോഷമൊന്നും വരാനില്ലല്ലോ. മലങ്കര മജിലിസിനും തുർക്കിയിലെ മജിലിസിനും തുല്യമായ സ്ഥാനമുണ്ടായിരിക്കണമെന്നു മുളന്തുരുത്തിയിലെ സുന്നഹദോസിൽ ചെയ്ത നിശ്ചയങ്ങൾക്കു പത്രോസ് പാത്രിക്കീസ് ഒപ്പുവച്ചതുകൊണ്ടു വല്ല ദോഷവും വന്നിട്ടുണ്ടെങ്കിൽ അതും ഈ വകുപ്പിനോടുകൂടി ഇല്ലാതായിപ്പോകുന്നതാണ്.

കെ. സഭയുടെ ഭരണഘടനയ്ക്കുള്ള വ്യവസ്ഥകൾ ഉണ്ടാക്കപ്പെടണം.

ആരാണു ഘടനാ വ്യവസ്ഥകൾ ഉണ്ടാക്കേണ്ടതെന്നു പറഞ്ഞിട്ടില്ലാത്ത സ്ഥിതിക്ക് ഇതും പാത്രിക്കീസിന്റെ അധികാരസീമയിൽ തന്നെ ഉൾപ്പെട്ടിരിക്കുന്നതായി കണക്കാക്കി ഹസ്തതാഡനം ചെയ്യേണ്ടതാണ്.

എൽ. ഈ വ്യവസ്ഥകൾ വ്യവഹാരങ്ങൾക്ക് ഒരു സമ്മതമായിത്തീരുന്നതല്ലാത്തതാകുന്നു എന്ന് ഈ കുറിപ്പ് ഈ വ്യവസ്ഥകളുടെ ആരംഭത്തിൽ എഴുതിയിട്ടുള്ളതിനു പുറമേയാണ് ഈ വകുപ്പ് കൂടി ഉൾപ്പെടുത്തിയിരിക്കുന്നത്. ഈ സൗജന്യദാനങ്ങൾ കൊണ്ട് ആരെങ്കിലും തൃപ്തിപ്പെടാതെ വല്ല വ്യവഹാരത്തിനും ഇടയാക്കുന്നതായാൽ ഇവയൊക്കെ സമ്മതിച്ചതായി കണക്കാക്കാൻ പാടില്ലെന്നും, ഇവയെല്ലാം പിൻവലിച്ചുകളയുമെന്നും വളരെ കാഠിന്യം കൂടുന്ന മറ്റു വ്യവസ്ഥകളാണ് അപ്പോൾ പുറപ്പെടുവിക്കാനിരിക്കുന്നതെന്നുമല്ലാതെ ഇതിൽനിന്നു മറ്റൊരർത്ഥവും എടുക്കാവുന്നതല്ലല്ലൊ. അതിനാൽ എല്ലാവരും ഭയത്തോടും വിറയലോടും കൂടി ഈ വ്യവസ്ഥകൾക്കു പാത്രിക്കീസ്, കപ്പൽ കയറുന്നതിനു മുമ്പുതന്നെ, സമ്മതിച്ച് ഒപ്പുവച്ചു കൊള്ളേണ്ടതാണ്. സിംഹാസനത്തെ പരിപൂർണ്ണമായി അനുസരിക്കുന്ന ഒരു വിധവയേക്കൊണ്ടു തൃപ്തിപ്പെടാൻ തയ്യാറാണെന്നുള്ള പ്രസ്താവനയുടെ അർത്ഥം ഇപ്പോൾ എല്ലാവർക്കും വിശദമായിട്ടുണ്ടെന്നു വിശ്വസിക്കുന്നു.

ഈ വ്യവസ്ഥകളോടുകൂടി മെത്രാപ്പോലീത്താ അവവർകളെ സമ്മതിപ്പിക്കാൻ പുറപ്പെട്ട നാലുപേരുടെ കൂട്ടത്തിൽ രണ്ടാളുകൾ ക്നാനായ സമുദായത്തിൽ പെട്ടവരാകുന്നു. ക്നാനായ സമുദായം മലങ്കരഘടനയിൽ നിന്നു വേർപെട്ടു പാത്രിക്കീസിന്റെ നേരിട്ടുള്ള ഭരണത്തിൻകീഴിലാക്കാൻ തീർച്ചയാക്കിയിട്ടുള്ളതായി കേൾക്കുന്നതു വാസ്തവമായിരുന്നാൽ ഇവർ ഈ സംഗതിയിൽ ഇത്രമാത്രം ബുദ്ധിമുട്ടു വഹിച്ചതിനെപ്പറ്റി ഇവരോടു സവിശേഷമായ കൃതജ്ഞത പ്രദർശിപ്പിക്കേണ്ടതാണ്. ബാക്കി രണ്ടാളുകളുടെ പേരുകൾ സഭാചരിത്രത്തിൽ സ്വർണ്ണലിപികളിൽ എഴുതി നിത്യസ്മരണയ്ക്കു അവരെ പാത്രീഭൂതന്മാരാക്കിത്തീർക്കേണ്ടതുമാണ്.
(മലയാളമനോരമ - 1932 ഫെബ്രുവരി 20 ന് 1.05 കുംഭം 8 - ശനിയാഴ്ച)

# സഭാ സ്വാതന്ത്ര്യത്തിന്റെ മാഗ്നാകാർട്ട

അഡ്വ. കെ. ജോർജ്



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടനാ പശ്ചാത്തലവും സവിശേഷതകളും പ്രത്യേക ശ്രദ്ധയർഹിക്കുന്നു. സയുടെ ഭരണഘടന എഴുതപ്പെട്ട്, പ്രഖ്യാപിക്കപ്പെട്ടു നിലവിലിരിക്കുന്ന ഒന്നാണ്. അതു മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ പാസാക്കി മലങ്കര സഭയുടെ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ചു നടപ്പാക്കിയിട്ടുള്ളതുമാണ്.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അല്ലെങ്കിൽ മലങ്കര അസോസിയേഷനും അതിന്റെ പ്രവർത്തക സമിതിയായ മാനേജിംഗ് കമ്മിറ്റിയും രൂപംകൊണ്ടതു മുളന്തുരുത്തി സുന്നഹദോസ് നിശ്ചയങ്ങൾ മൂലമാണ്. 1876-ൽ മുളന്തുരുത്തി മാർത്തോമൻ പള്ളിയിൽവച്ചാണു സുന്നഹദോസ് കൂടിയത്. ഈ സുന്നഹദോസിൽ മലങ്കരസഭയിലെ ഇടവക പള്ളികളിൽ നിന്നുള്ള വൈദികരും അത്മായ പ്രതിനിധികളും പങ്കെടുത്തിരുന്നു.

മലങ്കര സഭയുടെ പ്രതിനിധി മണ്ഡലമായ മലങ്കര അസോസിയേഷനിൽ ഇപ്പോൾ പള്ളി ഇടവക യോഗങ്ങൾ തെരഞ്ഞെടുത്തയയ്ക്കുന്ന ഒരു വൈദികനും രണ്ട് അത്മായ പ്രതിനിധികളുമാണു സംബന്ധിക്കുന്നത്. മാനേജിംഗ് കമ്മിറ്റിയെ ഈ അസോസിയേഷൻ തെരഞ്ഞെടുക്കുന്നു. ഈ കമ്മിറ്റി മലങ്കര അസോസിയേഷന്റെ സ്റ്റാൻഡിംഗ് കമ്മിറ്റിയായി സ്ഥിരസ്വഭാവത്തോടെ പ്രവർത്തിക്കും. അസോസിയേഷന്റെ പ്രാതിനിധ്യസ്വഭാവവും മലങ്കര സഭയ്ക്കും അതിലെ ഇടവകക്കാർക്കും വേണ്ടി കാര്യങ്ങൾ നടത്തുന്നതിനുള്ള അധികാരവും മറ്റും കോടതിയിൽ തർക്കവിഷയങ്ങളായിട്ടുണ്ട്.

മുളന്തുരുത്തി സുന്നഹദോസിൽ ഉൽഭവിച്ച മലങ്കര അസോസിയേഷൻ സമൂദായത്തെ സംബന്ധിക്കുന്ന തീരുമാനങ്ങൾ എടുക്കുന്നതിന് അവകാശമുള്ള പ്രതിനിധി സഭ ആണെന്നു സുപ്രീംകോടതി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. വട്ടിപ്പണകേസിന്റെ തീരുമാനത്തിനുശേഷം മലങ്കര സഭാ മാനേജിംഗ് കമ്മിറ്റിയിൽ സഭയ്ക്ക് ഒരു ഭരണഘടന ഉണ്ടാക്കണമെന്നു തീരുമാനമുണ്ടായി. അതനുസരിച്ചുണ്ടാക്കിയ ഭരണഘടന 1934 ഡിസംബർ 26-നു കൂടിയ മലങ്കര അസോസിയേഷൻ പാസാക്കി. ഈ ഭരണഘടന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ചു നടപ്പാക്കി.

മലങ്കര അസോസിയേഷൻ (1934-ലെ യോഗം) നിയമാനുസരണം വിളിച്ചുകൂട്ടിയ ഒന്നായിരുന്നുവെന്നും അതിൽ നടത്തിയ തെരഞ്ഞെടുപ്പു നിയമവിധേയവും മലങ്കര സഭയെ ആകമാനം ബന്ധിക്കുന്നതും ആണെന്നും 1958-ൽ സുപ്രീം കോടതി വിധിയിൽ വ്യക്തമാക്കിയിട്ടുണ്ട്.

സഭാ ഭരണഘടനയിൽ ഏതാനും ഭേദഗതികൾ സമുദായക്കേസ് നിലവിലിരുന്ന കാലത്തു വരുത്തിയിട്ടുണ്ട്. ആ ഭേദഗതികൾ 1951-ൽ കൂടിയ മലങ്കര അസോസിയേഷനും എപ്പിസ്ക്കോപ്പൽ സുന്നഹദോസും അംഗീകരിച്ചു. അതിനുശേഷമാണു (സുപ്രീം കോടതി വിധിക്കുശേഷം) സഭയിൽ യോജിപ്പുണ്ടായത്. ഈ ഭരണഘടനയ്ക്കു വിധേയമായിട്ടാണു മലങ്കരസഭ പാത്രിയർക്കീസിനെ സ്വീകരിച്ചത്. പാത്രിയർക്കീസിനെ സ്വീകരിച്ചത്. പാത്രിയർക്കീസ് അന്നത്തെ കാതോലിക്കായെയും സ്വീകരിച്ചു. തുടർന്നു പാത്രിയർക്കീസ് പക്ഷത്തുനിന്നിരുന്ന മെത്രാപ്പോലീത്താമാരേക്കൂടി ഉൾപ്പെടുത്തി മെത്രാസന ഇടവക

കളുടെ ഭരണത്തിനും വ്യവസ്ഥ ചെയ്തു. അങ്ങനെ ഭരണഘടന പാത്രിയർക്കീസും അംഗീകരിച്ചു.

പള്ളി ഇടവക ഭരണം സംബന്ധിച്ച ഭരണഘടനാ വ്യവസ്ഥകൾ ഇരുകക്ഷികളും ചേർന്ന മലങ്കര അസോസിയേഷൻ വീണ്ടും ഭേദഗതി ചെയ്തു. അതു എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയും ചെയ്തു. ആ ഭേദഗതി 1967-ൽ നടപ്പാക്കി.

സഭയുടെ ഭരണഘടനാ വ്യവസ്ഥകളിൽനിന്നു വ്യക്തമാകുന്ന ചില കാര്യങ്ങൾ എടുത്തു പറയേണ്ടതായിട്ടുണ്ട്. മലങ്കര സഭ എന്നു പറഞ്ഞുവരുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ സത്യവിശ്വാസം പാലിക്കുന്ന ഏകവും വിശുദ്ധവും ആയ സഭയുടെ സ്വയംശീർഷകത്വമുള്ള വിഭാഗമാണ്. സഭയ്ക്ക് അതിന്റേതായ മേലദ്ധ്യക്ഷനുണ്ട്. ആ മേലദ്ധ്യക്ഷനെ സഭയിൽതന്നെ വാഴിക്കുന്നതിനും അദ്ദേഹത്തിന്റെ കീഴിൽ ഭരണം നടത്തുന്നതിനുമുള്ള പൂർണ്ണമായ അവകാശവുമുണ്ട്. മലങ്കര എപ്പിസ്ക്കോപ്പൽ സിനഡിൽ വിശ്വാസം സംബന്ധിച്ച തർക്കമുണ്ടായാൽ അവസാന തീരുമാനം ആകമാനസുന്നഹദോസിനാണ്. ഓർത്തഡോക്സ് വിശ്വാസം പാലിക്കുന്നവയും മലങ്കര സഭയുമായി കൂദാശാപരമായ സംസർഗം ഉള്ളതുമായ മറ്റു സഭകളിലെ എപ്പിസ്ക്കോപ്പാമാർകൂടി ഉൾപ്പെടുന്നതാണ് ആകമാന സുന്നഹദോസ്.

മലങ്കര അസോസിയേഷൻ തെരഞ്ഞെടുക്കുന്ന ആളെ കാതോലിക്കാ സ്ഥാനത്തേക്കു മലങ്കര എപ്പിസ്ക്കോപ്പൽ സിനഡ് അംഗീകരിക്കുന്ന പക്ഷം സിനഡ് വാഴിക്കുന്നു. അങ്ങനെ വാഴിക്കുന്ന സിനഡിൽ മലങ്കര സഭ അംഗീകരിക്കുന്ന പാത്രിയർക്കീസുണ്ടെങ്കിൽ അദ്ദേഹത്തെ ക്ഷണിക്കണം. അദ്ദേഹത്തിന് അധ്യക്ഷനായിരുന്നു കാതോലിക്കാവാഴ്ചയിൽ പങ്കെടുക്കാം. എന്നാൽ പാത്രിയർക്കീസ് ക്ഷണം സ്വീകരിക്കാതിരിക്കുകയോ സ്വീകരിച്ചിട്ടു വരാതിരിക്കുകയോ ചെയ്താലും മലങ്കര എപ്പിസ്ക്കോപ്പൽ സിനഡിനു കാതോലിക്കായെ വാഴിക്കാം. മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സിനഡാണു വാഴ്ച നടത്തുന്നത്.

> മലങ്കര സഭ എന്നു പറഞ്ഞുവരുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ സത്യവിശ്വാസം പാലിക്കുന്ന ഏകവും വിശുദ്ധവും ആയ സഭയുടെ സ്വയംശീർഷകത്വമുള്ള വിഭാഗമാണ്. സഭയ്ക്ക് അതിന്റേതായ മേലദ്ധ്യക്ഷനുണ്ട്. ആ മേലദ്ധ്യക്ഷനെ സഭയിൽതന്നെ വാഴിക്കുന്നതിനും അദ്ദേഹത്തിന്റെ കീഴിൽ ഭരണം നടത്തുന്നതിനുമുള്ള പൂർണ്ണമായ അവകാശവുമുണ്ട്.

മലങ്കര സഭയ്ക്ക് ആവശ്യമുള്ള മേല്പ്പട്ടക്കാരെ വാഴിക്കുന്നതു ഭരണഘടനാ വ്യവസ്ഥകൾ പാലിച്ചു കാതോലിക്കോസ് അധ്യക്ഷനായുള്ള മലങ്കരയിലെ പരിശുദ്ധ സുന്നഹദോസാണ്. അവർക്ക് ഇടവകയുടെ ചുമതല മാനേജിംഗ് കമ്മിറ്റിയുടെ ശുപാർശ പ്രകാരം മലങ്കര മെത്രാപ്പോലീത്താ കൂടിയായ കാതോലിക്കോസാണു നടത്തുന്നത്. കാതോലിക്കായെപ്പറ്റി പരാതി ഉണ്ടായാൽ അതു വിചാരണ ചെയ്യേണ്ടതു മലങ്കര സഭയുടെ സുന്നഹദോസാണ്. അതിനു കൂടുന്ന സുന്നഹദോസിൽ പങ്കെടുക്കുന്നതിനു മലങ്കര സഭയാൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ് ഉണ്ടെങ്കിൽ ആ പാത്രിയർക്കീസിനെക്കൂടി ക്ഷണിക്കണം. വന്നിരുന്നാലും, പാത്രിയർക്കീസ് സിനഡിന്റെ പ്രസിഡന്റ് മാത്രമാണ്. വിധി കല്പിക്കുന്നതു സിനഡ് തന്നെയാണ്.

കാതോലിക്കാ സിംഹാസനം മലങ്കരയിൽ പുനഃസ്ഥാപിക്കുന്നതിനു മുമ്പ് അപ്പോസ്തോലിക കൈവയ്പോടുകൂടി മേല്പട്ടക്കാരെ വാഴിച്ചു കിട്ടുന്നതിനു മലങ്കര സഭയുമായി കുർബാന ഐക്യമുള്ള വിദേശസഭകളെ ആശ്രയിച്ചിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹായമാണു കൂടുതലായി ലഭിച്ചത്. അതുമൂലം ഉണ്ടായിരുന്ന ബന്ധം മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായതോടെ ഇല്ലാതായി. മലങ്കരസഭ പരിപൂർണ സ്വയംശീർഷകത്വം പ്രാപിച്ചു.

മലങ്കരസഭയാൽ അംഗീകരിക്കപ്പെട്ട പാത്രിയർക്കീസ് എന്നതും പ്രധാനമാണ്. മലങ്കര സഭയുടെ കാനോനും ഭരണഘടനയും അനുസരിച്ചു മപ്രിയാനാ (കാതോലിക്ക) ജീവിച്ചിരിക്കെ അദ്ദേഹത്തിന്റെ സമ്മതംകൂടാതെ പാത്രിയർക്കീസിനെ വാഴിക്കുവാൻ പാടില്ല. അതുകൊണ്ട് അങ്ങനെ കാതോലിക്കായുടെ സമ്മതത്തോടുകൂടി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മാത്രം മലങ്കരസഭ അംഗീകരിക്കുന്നതാണ്. അപ്രകാരമുള്ള പാത്രിയർക്കീസിനെയാണു മലങ്കരസഭാ ഭരണഘടന വിവക്ഷിക്കുന്നത്.

മലങ്കരസഭയുടെ ലൗകികവും വൈദീകവും ആത്മീകവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം ഭരണഘടനാ വ്യവസ്ഥകൾക്കു വിധേയമായി മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണ്. കാതോലിക്കായ്ക്കു തന്നെ മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനം വഹിക്കാവുന്നതും കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും രണ്ടു വ്യക്തികളായി വരുമ്പോൾ അവരുടെ അധികാരാവകാശങ്ങൾ സംബന്ധിച്ച ആവശ്യ

മായ വ്യവസ്ഥകൾ ചെയ്യേണ്ടതും ആകുന്നു.

കാതോലിക്കാസ്ഥാനം പ്രധാനമായും ആത്മീയ കാര്യങ്ങൾ നിർവഹിക്കുന്നതിനുള്ളതാണ്. മുമ്പു പാത്രിയർക്കീസ് മലങ്കരസഭയിൽ നിർവഹിച്ചിരുന്ന ചുമതലകൾ നിർവ്വഹിക്കുന്നതിനുള്ള അധികാരമുള്ള ഒരു സ്ഥാനിയാണു കാതോലിക്ക. രണ്ടു സ്ഥാനികൾ തമ്മിൽ ഉണ്ടായേക്കാവുന്ന ഉരസലുകൾ ഒഴിവാക്കുന്നതിനാണു മലങ്കരമെത്രാപ്പോലീത്താ സ്ഥാനംവഹിക്കുന്ന ആൾതന്നെ കാതോലിക്കാ സ്ഥാനംകൂടി വഹിക്കുന്നതിനു വ്യവസ്ഥ ചെയ്തിട്ടുള്ളത്. മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഔദ്യോഗികമായി എല്ലാ പള്ളികളും സന്ദർശിക്കാം. വേണമെന്നു തോന്നിയാൽ ഇടവക മെത്രാപ്പോലീത്തായെ വിവരം അറിയിച്ചു പള്ളി ഇടവകയോഗവും മെത്രാസന ഇടവകയോഗവും വിളിച്ചു കൂട്ടാവുന്നതുമാണ്.

മെത്രാസന മെത്രാപ്പോലീത്താമാർ അവരുടെ കീഴിലുള്ള ഇടവകകൾ മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ ഭരിക്കുന്നു. ഇടവക മെത്രാപ്പോലീത്തായുടെ തീരുമാനത്തിന്മേൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് അപ്പീൽ അധികാരമുണ്ട്. അങ്ങനെ മലങ്കരസഭ കാതോലിക്കാസ്ഥാനം കൂടി വഹിക്കുന്ന മലങ്കര മെത്രാപ്പോലീത്തായുടെ അധികാരത്തിൻ കീഴിലുള്ള വ്യവസ്ഥാപിതമായ സഭയാണ്. അല്ലാതെ പ്രത്യേകമായും സ്വതന്ത്രമായും നിൽക്കുന്ന ഇടവകകളോ മെത്രാസനങ്ങളോ ഉൾപ്പെട്ട ഒരു സംഘമല്ല. മലങ്കരസഭ അതിന്റെ പ്രധാനമേലദ്ധ്യക്ഷന്റെ ഭരണാധികാരത്തിനു വിധേയമായ - ഒന്നാകെയുള്ള ഭരണത്തിനു വിധേയമായ - ഒരു സഭയാണ്.

മലങ്കരസഭ എപ്പിസ്ക്കോപ്പൽ സഭയാണ്. എപ്പിസ്ക്കോപ്പൽ സഭ എന്നാൽ എപ്പിസ്ക്കോപ്പാമാരുടെ ഭരണാധികാരത്തിനു വഴങ്ങിയുള്ള ഭരണ സമ്പ്രദായം അംഗീകരിച്ചിട്ടുള്ള സഭയെന്നു പൊതുവെ പറയാം. എപ്പിസ്ക്കോപ്പാമാരുടെ ഭരണാധികാരം അപ്പോസ്തോലിക കൈവയ്പോടുകൂടി നടത്തുന്ന പട്ടംകൊടയിൽ നിന്നും ലഭിക്കുന്ന ദൈവിക അധികാരമാണ്. എപ്പിസ്ക്കോപ്പയുടെ അധികാരങ്ങൾ അദ്ദേഹത്തെ സ്വീകരിക്കുന്ന വിശ്വാസികൾ നൽകുന്നതല്ല. സഭ അംഗീകരിച്ചിട്ടുള്ള കാനോനിൽ വിശ്വാസികളുടെ വിലയേറിയ ആത്മാക്കളെ എപ്പിസ്ക്കോപ്പായുടെ പക്കൽ വിശ്വസിച്ചേൽപ്പിക്കാമെങ്കിൽ പള്ളിയുടെ വസ്തുക്കളിന്മേലും അദ്ദേഹം അധികാരം വഹിക്കുന്നത് ഏറ്റവും യുക്തമായിരിക്കും എന്നാണു നിഷ്ക്കർഷിക്കുന്നത്. അങ്ങനെ അത്മായ നൽവരം മുഖാന്തിരം ലഭിച്ചിട്ടുള്ള എപ്പിസ്ക്കോപ്പാമാരുടെ ഭരണാധികാരത്തിനു വിശ്വാസികളായ സഭാംഗങ്ങൾ വിധേയരാണ്.

സഭയുടെ ഭരണത്തിൽ സഭാംഗങ്ങളെക്കൂടി സഹകരിപ്പിച്ച് ഒരു പരിധിവരെ അതിൽ അവരെ ഭാഗഭാക്കുകളാക്കേണ്ടതു സഭയുടെ പുരോഗതിക്കും കാര്യക്ഷമമായ ഭരണത്തിനും അത്യന്താപേക്ഷിതമാണ്. ഈ വസ്തുതയ്ക്ക് ഊന്നൽ നൽകി എപ്പിസ്ക്കോപ്പൽ അധികാരത്തിന്റെ അടിസ്ഥാന തത്വങ്ങൾക്കു ക്ഷതമേൽക്കാത്ത തരത്തിലുള്ള ഇടവക ഭരണവ്യവസ്ഥകളും മറ്റു സഭാഭരണ വ്യവസ്ഥകളുമാണ് മലങ്കരസഭാ ഭരണഘടനയിൽ ഉൾപ്പെടുത്തിയിട്ടുള്ളത്. ജനായത്തപരമായ തത്ത്വങ്ങൾ എപ്പിസ്ക്കോപ്പൽ ഭരണസമ്പ്രദായത്തിന്റെ അടിസ്ഥാന തത്വങ്ങൾക്കു ഹാനി തട്ടാതെ ഭരണഘടനയിൽ ഉടനീളം ചേർത്തിരിക്കുകയാണ് - ഇതാണു മലങ്കര ഓർത്തഡോക്സ് സഭയുടെ ഭരണഘടനാ സവിശേഷത.

അത്യാവശ്യ സന്ദർഭങ്ങളിൽ ഇടവക മെത്രാപ്പോലീത്തായ്ക്കു തനിച്ചു പള്ളി ഇടവകയോഗം വിളിച്ചു കൂട്ടുന്നതിനും അധികാരമുണ്ട്. അങ്ങനെ ഇടവക പള്ളികളുടെ ഭരണത്തിൽ ഇടവക മെത്രാപ്പോലീത്തായ്ക്കു അന്തിമമായ അധികാരമുണ്ട്. എന്നാൽ സാധാരണ കൂടുന്ന ഇടവകയോഗത്തിന്റെ തീരുമാനത്തിന് അർഹമായ പ്രാധാന്യം കൊടുക്കുന്നുമുണ്ട്. സഭാംഗങ്ങൾക്ക് അർഹമായ സ്ഥാനം നൽകി സഭാഭരണകാര്യങ്ങളിലും മറ്റും അവരെ പങ്കാളികളാക്കുന്ന വ്യവസ്ഥ ഭരണഘടനയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. അതു മലങ്കര അസോസിയേഷൻ പാസാക്കി എപ്പിസ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ചു സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ നടപ്പാക്കുന്നു.

ഭരണഘടനപ്രകാരം കൂടുന്ന മലങ്കര അസോസിയേഷൻ യോഗങ്ങൾ പ്രാധാന്യമർഹിക്കുന്നതാണ്. അവിടെ എടുക്കുന്ന തീരുമാനങ്ങൾ സഭയെ ആകമാനം ബാധിക്കും. അതുസംബന്ധിച്ചുള്ള ഭാരിച്ച ചുമതലകളും ഉത്തരവാദിത്തങ്ങളും ശരിയായും ഉത്തമ വിശ്വാസത്തോടും തികഞ്ഞ ദൈവാശ്രയത്തോടും നിറവേറ്റുന്നതിന് അസോസിയേഷൻ അംഗങ്ങൾക്കു കടമയുണ്ട്.

(കടപ്പാട് : 28-12-1989
മലയാള മനോരമ)

***കവിത സഭാകവി സർവ്വശ്രീ പി. സി. ചാണ്ടി അവറുകൾ 1951 ൽ എഴുതി. 1953 ഫെബ്രുവരി 22-ാം തീയതി പരിശുദ്ധ കാതോലിക്കാബാവയുടെ പ്രധാന കാർമ്മികത്വത്തിൽ വന്ദ്യ ഓതറ മാത്യൂസ് റമ്പാന്റെയും ബഹു. ഫാ. കെ. പീലിപ്പോസിന്റെയും സഹകാർമ്മികത്വത്തിൽ പഴയസെമ്മനാരിയിൽ നടന്ന വി. മൂന്നിന്മേൽ കുർബ്ബാനാന്തരം സഭാകവി ഈ കവിത സഭയ്ക്കായി പരിശുദ്ധ പിതാവിന് സമർപ്പിച്ചു. 2005 ൽ അത്മായവേദി ഈ കവിത പ്രസിദ്ധീകരിച്ചിരുന്നു.***

കടപ്പാട് : സമ്പാദകൻ **റ്റി. സി. ചാക്കോ കളത്തിപ്പടി**

# മലങ്കര സഭാമാതാവിനോട്

**സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടി** (ഒരൊറ്റ മതമുണ്ടുലകിൽ എന്ന രീതി)

1. മലങ്കരേ! പരിപാവനചരിതേ! മഹിതേ! മാതാവേ!
വിലങ്ങൊഴിഞ്ഞൊരു വിശ്രുതസഭയേ ! നീ സൗഭാഗ്യവതി
2. ബന്ധനമറ്റ കരഗതമായീ പൂർവ്വസ്വാതന്ത്ര്യം
എന്നാ! മലങ്കരസഭയേ തൂവുക സന്തോഷാശ്രുകണം
3. ഹീനതതിങ്ങും ദീനതവാങ്ങും നാമേവരുമേ!
ആനന്ദാബ്ധിയിലാറാടിട്ടവാനവസുരമാസന്നം!
4 നാകാധീശ്വരനീശോമശിഹാനിൻ പ്രിയമണവാളൻ
നീ കാതോലികമപ്പോസ്തോലികമേകം പരിശുദ്ധം
5. താപസവീരൻ മോറാനാം മാർ അബ്ദൽമശിഹായാൽ
സ്ഥാപിതമാകും സിംഹാസനമതിൽ വാണരുളുന്നില്ലേ?
6. ഭാസുരമോഹനദിവ്യമനോഹരമഹിമശ്രീ മോറാൻ
ബസേലിയോസ് കാതോലിക്കാബാവാതിരുമേനി
7. പേരിയലുംപുരി റോമിനു പത്രോസ്ശ്ലീഹായെന്നതുപോൽ
ഭാരതസഭയതിനില്ലേ ജനകനൻ മാർത്തോമ്മാശ്ലീഹാ?
8. പതിരില്ലാത്തൊരുകാനോൻ കൈവെപ്പന്നതുപോൽ പാർത്താ-
ലതിപാവനമാമാചാരങ്ങളുമുണ്ടുനമുക്കിവിടെ
9. ഒന്നിനുമൊരുകുറവില്ലനമുക്കീയറബികളുടെ സഖ്യം
ഭിന്നതവളരാനല്ലാതൊന്നിനുമുതകില്ലിതുസത്യം!
10. വലിപ്പമോതിത്തമ്മിത്തല്ലിത്തലകീറിപ്പാടേ
കുലംകെടുത്തും വേലയ്ക്കമ്മേ പോവില്ലിനി നിങ്ങൾ
11. കിഴക്കുവാനിൽ കതിരൊളിവിതറിപ്പെരുമീനുയരുന്നു
മുഴങ്ങീടുന്നു കിളികളുയർത്തും കളകാകളമാം നാദം
12. ഇരുട്ടു നീങ്ങും കാളികൾ മറയും കൂളികൾ മാഞ്ഞീടും
പരന്ന കാന്തിയൊടുയരും ത്വരിതം ശാന്തികരൻസൂര്യൻ
13. നാട്ടിൽകീറാമുട്ടിയിണക്കിയ ദുഷ്ടഗണപ്രമുഖൻ
വട്ടിപ്പണമാം കുട്ടിച്ചാത്തൻ കെട്ടുമെടുത്തോടും
14. അനിത്യമായൊരുനേന്തേറവേലിപ്പടവിനുപടവെട്ടി-
സ്സുനിത്യമാകും സ്വർഗ്ഗോദ്യാനം കൈവെടിയാ ഞങ്ങൾ
15. കൂനൻകുരിശിലെ മതവൈരാഗ്യച്ചുടുചുടു രക്തത്തിൻ
മാനംകാപ്പാൻ മാനസവീര്യം ഞങ്ങൾക്കുണ്ടമ്മേ
16. കർത്തനുവേണ്ടീട്ടേഴാണ്മക്കളൊടൊപ്പം മൃതീയേറ്റോൾ
മർത്തശ്മുനിയെ വെല്ലും നിയതം ഞങ്ങടെ സോദരിമാർ
17. മലങ്കരേ! പരിപാവന ചരിതേ! മഹിതേ!മാതാവേ!
വിലങ്ങൊഴിഞ്ഞൊരു വിശ്രുതസഭയേ നീ സൗഭാഗ്യവതി

## പഴയ ഒരു സൂത്താറാ



**കർത്താവിൻ തിരു വിലാവിങ്കൽ**
**തൊട്ടൊരു തോമ്മാ തൻ കൈ-കൾ**
**മുത്തിയഹോ സഹ ശിഷ്യന്മാർ**
**ശീമോൻ മുതൽ പേരെല്ലാ—രും**

സമ്പാദകൻ
**എം.കെ. തോമസ്, പുതുപ്പള്ളി**

# പരി. മാത്യൂസ് പ്രഥൻ ബാവായുടെ ഒരു പ്രസംഗം

മലങ്കരസഭയെപ്പറ്റി ചില ചരിത്രസത്യങ്ങൾ ഉണ്ട്. ലോകത്തിന്റെ കിഴക്കെ അറ്റത്ത് തെക്കുമാറി മറ്റു സഭാകേന്ദ്രങ്ങളുമായി സംസർഗ്ഗത്തിനെളുപ്പില്ലാതെ സ്ഥാപിതമായ ഈ സഭ മറ്റു യാതൊരു സഭയ്ക്കും കീഴിലല്ലാത്തവിധം മാർത്തോമാ ശ്ലീഹായാൽ സ്വതന്ത്രമായി സ്ഥാപിക്കപ്പെട്ടുവെന്ന് വിചാരിക്കുവാനെ തരമുള്ളു. അതു സ്വതന്ത്രമായിത്തന്നെ നിലനിന്നു. സഭ വൈധവ്യം പ്രാപിച്ചുപോയ ചില ഘട്ടങ്ങളിൽ മദ്ധ്യപൂർവ്വദേശത്തുള്ള മറ്റു സഭകളെ ആശ്രയിക്കേണ്ടി വന്നിട്ടുണ്ട്. അങ്ങനെയുണ്ടായ വേഴ്ചകളിൽ ആദ്യത്തേത് പേർഷ്യയിലെ പൗരസ്ത്യ കാതോലിക്കാസിംഹാസനവുമായിട്ടായിരുന്നു. അവിടെ നിലവിലിരുന്ന ഓർത്തഡോക്സ് കാതോലിക്കാമാരും നെസ്തോറിയ കാതോലിക്കാമാരും മേല്പട്ടക്കാരെ അയച്ച് മലങ്കര സഭയെ സഹായിച്ചിട്ടുണ്ട്. മേല്പട്ടദാനത്തിന് സഹായങ്ങൾ ചെയ്തതല്ലാതെ അവരാരും ഈ സഭയുടെ ആഭ്യന്തര കാര്യങ്ങളിൽ പ്രവേശിച്ചിട്ടില്ല. 16-ാം നൂറ്റാണ്ടിൽ ഉദയംപേരൂർ സുന്നഹദോസിൽവച്ച് റോമാസഭയ്ക്ക് ഈ സഭയെ, ശക്തിയുപയോഗിച്ച് കീഴ്പ്പെടുത്തുന്നതിന് ഗോവാ ആർച്ച് ബിഷപ്പ് മെനേസ്സിസ്സിനു സാധിച്ചെങ്കിലും മലങ്കരസഭയ്ക്കു ഹിതകരമല്ലാത്ത ആ വ്യവസ്ഥിതി കേവലം അര നൂറ്റാണ്ടു മാത്രമേ നിന്നിരുന്നുള്ളു. മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യം സുപ്രസിദ്ധമായ കൂനൻകുരിശു സത്യത്തോടുകൂടി പുനഃസ്ഥാപിക്കപ്പെട്ടു. അതിനു ശേഷമാണ് അന്ത്യോക്യാസിംഹാസനവമായി ബന്ധപ്പെട്ടത്. 1665-ൽ ഉണ്ടായ ഈ ബന്ധം 1843 വരെ കേവലം സുഹൃദ് ബന്ധമായി മാത്രം കഴിഞ്ഞു. അതിനു മുമ്പു പേർഷ്യൻ സഭ ചെയ്തതുപോലെ മലങ്കരസഭയുടെ ആവശ്യപ്രകാരം ആത്മീയാവശ്യങ്ങൾ നിറവേറ്റുന്നതിന് അന്ത്യോക്യൻ സഭയിൽ നിന്നും ചിലപ്പോഴൊക്കെ മേല്പട്ടക്കാരെ അയച്ചുതന്നിട്ടുള്ളതല്ലാതെ ഈ സഭയുടെ ഭരണകാര്യത്തിൽ അവരാരും ഒരിക്കലും പ്രവേശിച്ചിട്ടില്ല. ആഭ്യന്തര കാര്യങ്ങളിൽ പ്രവേശിക്കുന്നതിനുള്ള അവരിൽ ചിലരുടെ ഉദ്യമങ്ങളെ മലങ്കരസഭ വീറോടെ എതിർക്കുകയും മലങ്കരസഭയുടെ സ്വാതന്ത്ര്യം സംരക്ഷിക്കുകയും ചെയ്തിട്ടുണ്ട്. 1843 ൽ മാത്യൂസ് മാർ അത്താനാസ്യോസ് ശീമയിൽ ചെന്നു പാത്രിയർക്കീസ് ബാവായിൽ നിന്നും മേല്പട്ടസ്ഥാനം ഏറ്റതുമുതൽ സഭയുടെ ആഭ്യന്തരകാര്യങ്ങളിൽ അന്ത്യോക്യാ പാത്രിയർക്കീസന്മാർ പ്രവേശിക്കുന്നതിന് ശ്രമിച്ചിട്ടുണ്ടെങ്കിലും ആത്മീയമായ മേൽനോട്ടമല്ലാതെ മറ്റൊന്നും അവർക്ക് ഒരു നാളം ലഭിച്ചിട്ടില്ല.

പേർഷ്യയിൽ നിലവിലിരുന്ന പൗരസ്ത്യ കാതോലിക്കാ സിംഹാസനം പ. അബ്ദുൽമിശിഹാ പാത്രിയർക്കീസിന്റെ സഹകരണത്തിൽ ഇവിടേക്ക് 1912 -ൽ മാറ്റി സ്ഥാപിച്ചു. അദ്ദേഹത്തിനു ശേഷം വാണ അന്ത്യോക്യാപാത്രിയർക്കീസന്മാർ ഈ സ്ഥാപനയെ എതിർത്തെങ്കിലും 1958-ൽ ഉണ്ടായ സുപ്രീംകോടതിവിധിക്കുശേഷം വിശാലഹൃദയനും, ദീർഘദൃഷ്ടിയുള്ളവനുമായ ഇപ്പോഴത്തെ മാർ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവായും അന്നത്തെ കാതോലിക്കാബാവായും പരസ്പരം സ്വീകരിച്ച് ഇവിടെ സമാധാനം സ്ഥാപിക്കുകയും പാത്രിയർക്കീസ് ബാവാ ഇവിടെ എഴുന്നെള്ളി ഇപ്പോഴത്തെ കാതോലിക്കായെ വാഴിക്കുകയും ചെയ്തു.

മലങ്കരസഭയെ മാർത്തോമ്മാശ്ലീഹായുടെ സഭയായും ഇടവകയായും ഇവിടുത്തെ സിംഹാസനത്തെ മാർത്തോമാശ്ലീഹായുടെ സിംഹാസനമായും എല്ലാക്കാലത്തും വിദേശികളും സ്വദേശികളും കരുതിപ്പോന്നിരുന്നുവെന്നത് ഒരു ചരിത്രസത്യമാണ്. വി. പത്രോസ് ശ്ലീഹാ അന്ത്യോക്യയിലും, റോമിലും സിംഹാസനങ്ങൾ സ്ഥാപിച്ചതുപോലെ വി. മാർത്തോമ്മാശ്ലീഹാ പൗരസ്ത്യദേശത്തും മലങ്കരയിലും സിംഹാസനങ്ങൾ സ്ഥാപിച്ചു. സെലൂക്യയിലും തീഗ്രീസിലും സ്ഥിതി ചെയ്തിരുന്ന പൗരസ്ത്യ കാതോലിക്കാ സിംഹാസനം മാർത്തോമ്മാ ശ്ലീഹായുടെ പിൻതുടർച്ചതന്നെ അവകാശപ്പെട്ടിരുന്നതുപോലെ മലങ്കരയിലും മാർത്തോമ്മാശ്ലീഹായുടെ പിൻതുടർച്ചതന്നെ അവകാശപ്പെട്ടിരുന്നു. പൗരസ്ത്യ സിംഹാസനത്തിന്റെ പ്രധാന മേലദ്ധ്യക്ഷൻ, പാത്രിയർക്കീസിനു സമനായ കാതോലിക്കായെന്നും, മപ്രിയാനാ എന്നും അറിയപ്പെട്ടിരുന്നു. മലങ്കരസിഹാസനത്തിലാകട്ടെ പ്രധാന മേലദ്ധ്യക്ഷൻ മലങ്കരമെത്രാപ്പോലീത്തായുമായിരുന്നു. അദ്ദേഹത്തിന് പാത്രിയർക്കീസിന്റെ പദവി ഉണ്ടായിരുന്നില്ലെങ്കിലും ഇവിടുത്തെ സിംഹാസനാധിപനായ മലങ്കരമെത്രാപ്പോലീത്താ മലങ്കരസഭയുടെ ആത്മീകവും ലൗകികവും വൈദികവുമായ മേലദ്ധ്യക്ഷനായിരുന്നു. 1912 - ൽ മലങ്കര സിംഹാസനം പാത്രിയർക്കാപദവിയുള്ള കാതോലിക്കാസിംഹാസനമായി ഉയർത്തപ്പെട്ടതിന്റെ ശേഷം ഈ സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പൗരസ്ത്യ കാതോലിക്കായായി ത്തീർന്നു. പേർഷ്യയിൽ നിലവിലിരുന്ന മാർത്തോമ്മാ ശ്ലീഹായുടെ പൗരസ്ത്യ കാതോലിക്കാസിംഹാസനം 19-ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തോടുകൂടി നിശ്ശേഷം

ഇല്ലാതാകുകയും, 1912-ൽ ആ സിംഹാസനം മലങ്കരയിൽ മാറ്റി സ്ഥാപിക്കപ്പെടുകയും ചെയ്യുകയാൽ ഇന്നു മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമായി അവശേഷിക്കുന്നത് മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാ സിംഹാസനം മാത്രമാണ്.

ചരിത്രസത്യം മേൽപറഞ്ഞപ്രകാരമാണെങ്കിലും മലങ്കരയിൽ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമുണ്ടെന്നും, മാർത്തോമ്മാശ്ലീഹായ്ക്ക് ഒരു സിംഹാസനമുണ്ടോയെന്നുമുള്ള കാര്യങ്ങളെപറ്റി മലങ്കരയിലും ശീമയിലുമുള്ള പലർക്കും ധാരണപ്പിശകുകൾ ഉണ്ട്. ഇത്തരത്തിലുള്ള അജ്ഞത സാധാരണ ആളുകളിൽ മാത്രമല്ല ഉന്നത സ്ഥാനങ്ങളിൽ ഇരിക്കുന്നവർക്കും ഉണ്ടെന്നുള്ളത് അത്ഭുതാവഹം തന്നെ.

കഴിഞ്ഞ സമുദായക്കേസിന്റെ വിജയത്തിനു വേണ്ടി സ്വകാര്യതാൽപര്യമനുസരിച്ച് ഓരോരുത്തർ പുറപ്പെടുവിച്ചിട്ടുള്ള വാദമുഖങ്ങളും അവയെ സ്ഥാപിച്ചുകിട്ടുന്നതിനെടുത്ത അടവുകളും ഉളവാക്കിയ ചിന്താക്കുഴപ്പങ്ങളാണ് ഈ ധാരണപ്പിശകിനു കാരണം. അര നൂറ്റാണ്ടോളം നിലനിന്നിരുന്ന സമുദായക്കേസുമൂലം ഈദൃശമായ അഭിപ്രായഗതികൾ ഉണ്ടായതിൽ അതിശയിക്കാനില്ല. എങ്കിലും സത്യം എപ്പോഴും സത്യം തന്നെയാണ്. അതു തല്ക്കാലം മറഞ്ഞുകിടന്നാലും പരമാർത്ഥമായ സമീപനങ്ങളും സത്യദീക്ഷയോടുകൂടിയ ഗവേഷണങ്ങളും യാഥാർത്ഥ്യങ്ങളെ പുറത്തുകൊണ്ടുവരാതെയിരിക്കുകയില്ല.

മാർത്തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനം എന്ന പേരിൽ മലങ്കരസഭാമാസിക എഡിറ്റർ നമ്മുടെ വാത്സല്യവാൻ ഫാദർ റ്റി. വി. ജോർജ്ജ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഈ ചെറു പുസ്തകം പ്രസ്തുത വിഷയത്തെപ്പറ്റിയുള്ള പണ്ഡിതോചിതമായ ഒരു പ്രബന്ധംതന്നെയാണ്. വേദപുസ്തകം, സഭാചരിത്രം, കാനോൻ എന്നിയും പാത്രിയർക്കീസ്സന്മാർ, മലങ്കര മെത്രാപ്പോലീത്തന്മാർ, മല്പാൻമാർ, ഗ്രന്ഥകർത്താക്കൾ എന്നിവരുടെ സാക്ഷ്യങ്ങളും ആധാരമാക്കി വിരചിച്ചിട്ടുള്ള ഈ ലഘു ഗ്രന്ഥം വളരെയേറെ വിജ്ഞാനപ്രദവും, പ്രസ്തുത വിഷയം സംബന്ധിച്ചുള്ള തെറ്റിദ്ധാരണകളെ ദുരീകരിക്കുന്നതിന് പര്യാപ്തവുമാണ്. മലങ്കരസഭയിൽ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനമാണ് ഉള്ളതെന്നും, മലങ്കരയിലെ കാതോലിക്കാസിംഹാസനം മാർത്തോമ്മാശ്ളീഹായാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള പൗരസ്ത്യ സിംഹാസനമാണെന്നും അവിതർക്കിതമായി ഗ്രന്ഥകർത്താവ് ഈ പ്രബന്ധത്തിൽ സ്ഥാപിച്ചിട്ടുണ്ട്. ഇക്കാര്യത്തെപ്പറ്റി ഉണ്ടായിട്ടുള്ള സംശയങ്ങളും ധാരണപ്പിശകുകളും ഈ പുസ്തകം മുഖാന്തിരം നീക്കപ്പെടുമെന്നുതന്നെയാണ് നമ്മുടെ വിശ്വാസം.

> ചരിത്രസത്യം
> മേൽപറഞ്ഞപ്രകാരമാണെങ്കിലും
> മലങ്കരയിൽ മാർത്തോമ്മാശ്ലീഹായുടെ
> സിംഹാസനമുണ്ടെന്നും,
> മാർത്തോമ്മാശ്ലീഹായ്ക്ക് ഒരു
> സിംഹാസനമുണ്ടോയെന്നുമുള്ള
> കാര്യങ്ങളെപറ്റി മലങ്കരയിലും ശീമയിലുമുള്ള
> പലർക്കും ധാരണപ്പിശകുകൾ ഉണ്ട്.
> ഇത്തരത്തിലുള്ള അജ്ഞത സാധാരണ
> ആളുകളിൽ മാത്രമല്ല ഉന്നത സ്ഥാനങ്ങളിൽ
> ഇരിക്കുന്നവർക്കും ഉണ്ടെന്നുള്ളത്
> അത്ഭുതാവഹം തന്നെ.

ഈ പുസ്തകരചനയിൽ ഗ്രന്ഥകർത്താവു കാണിച്ചിട്ടുള്ള ചരിത്രപാടവവും, സത്യ അന്വേഷണബുദ്ധിയും, ഗവേഷണചതുരതയും, രചനാവൈദഗ്ദ്ധ്യവും അനുവാചകർ മുക്തകണ്ഠം പ്രശംസിക്കുമെന്നുള്ളതിൽ നമുക്ക് സംശയമൊന്നുമില്ല. ഗ്രന്ഥകർത്താവ് മലങ്കരസഭയുടെ ന്യായയുക്തമായ അവകാശങ്ങളെ സ്ഥാപിക്കുന്നതിന് ഇതിനുമുമ്പ് മലങ്കര സഭാമാസിക വഴിയായി ചെയ്തിട്ടുള്ള അനേകം ഉദ്യമങ്ങൾക്ക് മകുടം ചാർത്തുന്ന ഒന്നാണ് ഈ ചെറു പുസ്തകം. ഈ പുസ്തകം മുഖാന്തിരം മലങ്കര മാർത്തോമ്മാ സിംഹാസനത്തെപ്പറ്റി ഇപ്പോൾ കേൾക്കപ്പെടുന്ന അപശബ്ദങ്ങൾ എന്നെന്നേക്കുമായി അവസാനിക്കുമെന്ന് പ്രതീക്ഷിക്കാവുന്നതാണ്. പുസ്തകത്തിനും ഗ്രന്ഥകർത്താവിനും സർവ്വമംഗളങ്ങളും നേർന്നുകൊണ്ട് അനുവാചകരുടെ പഠനത്തിനായി ഈ പുസ്തകം അവതരിപ്പിക്കുന്നതിന് നമുക്ക് അതിയായ സന്തോഷം ഉണ്ട്.

●

# മഹാപരിശുദ്ധൻ

## ജോർജ് മാത്യു. ചക്കാലപറമ്പിൽ

പരി. വട്ടശ്ശേരിൽ ദീവന്നാസിയോസ് തിരുമേനിയുടെ പരി. സഭയെപ്പറ്റിയുള്ള തീഷ്ണത വെളിപ്പെടുത്തുന്ന ഒരു കല്പനയാണ് താഴെ കൊടുത്തിരിക്കുന്നത്. അദ്ദേഹം അന്ത്യോക്യൻ പാത്രിയർക്കീസിന്റെ അരികിലേക്ക് യാത്രചെയ്തു തിരിച്ചെത്തിയശേഷം സഭാമക്കൾക്ക് എഴുതിയ ഇടയലേഖനമാണിത്. പരി. പിതാവിന്റെ ആദർശശുദ്ധിയും, ഹൃദയനൈർമല്യവും, സത്യസന്ധതയും, സ്വാതന്ത്ര്യബോധവും, സഭാസമാധാനത്തിനു വേണ്ടി എന്തു കഷ്ടതകളും സഹിക്കുവാൻപോന്ന ത്യാഗമനോഭാവവും, അതെ തന്റെ അധികാരസ്ഥാനങ്ങൾ പോലും ത്യജിക്കുവാൻ തയ്യാറാകുന്ന മനോഭാവവും അങ്ങനെ അദ്ദേഹത്തിന്റെ ഗുണഗണങ്ങൾ എല്ലാം ഈ ഇടയലേഖനത്തിലൂടെ നമുക്ക് ദർശിക്കുവാൻ സാധിക്കും. അന്ത്യോക്കൻ പാത്രിയർക്കീസിന്റെയും അവിടുത്തെ മെത്രാന്മാരുടേയും കുടില തന്ത്രങ്ങളെ അദ്ദേഹം വരച്ചു കാട്ടുന്നു. കഷ്ടതകളും, മുടക്കും, വധഭീഷണികളുമെല്ലാം പരി. സഭയ്ക്കുവേണ്ടി പരി. വട്ടശ്ശേരിൽ പിതാവു സഹിച്ചു എന്ന് നാം മനസ്സിലാക്കണം. എന്നിട്ടും അദ്ദേഹത്തെ തളർത്തുവാൻ ആർക്കും സാധിച്ചില്ല. പരിശുദ്ധാത്മാവിൽ ശക്തിപ്രാപിച്ചു സത്യത്തിനും നീതിക്കും വേണ്ടി പോരാടി. മലങ്കര സഭ സ്വതന്ത്രമാണെന്നും ഒരു വിദേശാധിപത്യത്തിനും മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ ഈ സഭ അധീനപ്പെടേണ്ടതല്ലെന്നുമുള്ള സത്യത്തിനുവേണ്ടി തനിക്കു നേരിടേണ്ടി വന്ന ഭീഷണികളും, കഷ്ടതകളും, നഷ്ടങ്ങളും, മുടക്കും, ഉടക്കുകളും എല്ലാം പൂമാലപോലെ അദ്ദേഹം സ്വീകരിച്ചു. തിരുരക്തത്താൽ നമ്മുടെ കർത്താവ് വീണ്ടെടുത്ത സഭയെ കണ്ണിലെ കൃഷ്ണമണിപോലെ അദ്ദേഹം സൂക്ഷിച്ചു. പരി. പിതാവ് കല്പിച്ചിരുന്നത് സത്യത്തിനും, നീതിക്കും, തത്വത്തിനുമെതിരായി ഒരു സമാധാനം നാം ആഗ്രഹിച്ചുകൂടാത്തതാകുന്നു എന്നാണ്. ഇന്ന് സമാധാനസമിതി എന്ന പേരിൽ ആട്ടിൻതോലണിഞ്ഞ ചെന്നായ്ക്കൾ രംഗപ്രവേശം ചെയ്തിട്ടുണ്ട്. അവരെ സൂക്ഷിക്കുക. മലങ്കര നസ്രാണികൾ വഞ്ചിതരാകരുത്.

മറ്റൊരു കല്പനയിൽ പരി. പിതാവ് കല്പിച്ചിരിക്കുന്നത് ശ്രദ്ധിക്കുക.

'സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടുവളർത്താൻ ആർക്കും ദൈവം അവകാശം നല്കിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്. പാത്രിയക്കീസിനോ മെത്രപ്പോലിത്തമാർക്കോ അയ്മേനിക്കോ ഇച്ഛപോലെ എന്തും ചെയ്യുവാൻ പരി. സഭയിൽഅധികാരമോ, അവകാശമോ ഇല്ല. എനിക്ക് എന്തും ചെയ്യാം എന്തും പ്രവർത്തിക്കാം എന്ന് സഭയുടെ ഉയർന്ന സ്ഥാനികൾ മുതൽ താഴെയുള്ളവർ വരെയും ആരും തന്നെ വിചാരിച്ചു കൂടാത്തതാണ്'. നമ്മുടെ പല സഭാ മേലദ്ധ്യക്ഷന്മാരും മറ്റു നേതാക്കളും, അയ്മേനികളുടേയും പ്രവർത്തനശൈലി കണ്ടാൽ പോപ്പിനെ പോലെ അവർക്കും തെറ്റികൂടായ്കാവരം ഉള്ളതുപോലെയാണ് തോന്നുന്നത്.

# കല്പന

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്ന്

പ്രിയരെ,

അബ്ദുള്ളാ പാത്രിക്കീസിന്റെ അനിഷ്ടം സമ്പാദിപ്പാൻ നമുക്ക് സംഗതിയായത് മലങ്കരസഭയുടെ ഐശ്വര്യത്തേയും സ്വാതന്ത്ര്യത്തേയും മുൻകാലത്തെപ്പോലെതന്നെ, സംരക്ഷിച്ചു നിലനിർത്തണമെന്നു നമുക്കുണ്ടാകുന്ന ആഗ്രഹം ഒന്നുകൊണ്ടു മാത്രമാണ്. ഈ വിഷയത്തിൽ നമ്മെ സഹായിക്കുകയും അനുകൂലിക്കുകയും നമ്മോടു സഹകരിക്കുകയും ചെയ്യാൻ ചുമതലയുള്ളവരായ ചിലർ അങ്ങനെ ചെയ്യുന്നതിനു പകരം നമുക്കു വിപരീതമായി പുറപ്പെടുകയും തന്നിമിത്തം മുടക്കും, കേസും ഉണ്ടാകുകയും ചെയ്ത വിവരം നിങ്ങൾക്ക് എല്ലാവർക്കും അറിവുള്ളതാണല്ലോ. ഇപ്പോൾ അവസാനിച്ച വട്ടിപ്പണക്കേസ്, ജില്ലാക്കോടതിയിൽ സത്യത്തിനും നീതിക്കും അനുസരണമായി ഒരു വിധി ഉണ്ടായി എന്നു വരികിലും ഹൈക്കോടതിയിൽ അങ്ങനെയല്ല സംഭവിച്ചത്. കൃത്രിമവും വ്യാജനിർമ്മിതവുമായ മറ്റൊരു കാനോൻ സഭയുടെ സ്വീകാര്യ കാനോനാണെന്നു ഹൈക്കോടതി പ്രസ്താവിക്കുകയുണ്ടായി. നമ്മുടെ മുടക്കു കാനോൻ നിയമങ്ങൾക്കു മാത്രമല്ല സ്വാഭാവിക നീതിക്കുപോലും വിപരീതമായി ഉണ്ടായതാണെന്നു നമുക്കും അതിന്റെ സൂക്ഷ്മാവസ്ഥ അറിയാവുന്ന

ഏവർക്കും നല്ല ബോദ്ധ്യമുണ്ടെങ്കിലും തിരുവിതാംകൂറിലെ ഹൈക്കോടതി മറിച്ചാണ് തീരുമാനിച്ചത്. ഹൈക്കോടതി വിധിയുടെ ശേഷം മലങ്കര സഭ രണ്ടായി പിരിയുകയേ ഗതിയുള്ളൂ എന്ന സ്ഥാനത്തിലെത്തി. ആ അവസരത്തിലും സമാധാനവും ഐക്യവും പുനഃസ്ഥാപിക്കുന്നതിന് ഇവിടെത്തന്നെ നാം പല ശ്രമങ്ങൾ ചെയ്തു. എന്നാൽ അവ ഒന്നും ഫലിച്ചില്ല. ആ സമയത്തിനു സന്ധിയാലോചനയിൽ സമാധാനത്തിന് പ്രതിബന്ധങ്ങളായി രണ്ടു സംഗതികൾ പ്രത്യക്ഷപ്പെട്ടു. ഒന്നാമത്തേത് അബ്ദുള്ളാ പാത്രിക്കീസ് ബാവാ നമ്മുടെ നേർക്ക് അയച്ച മുടക്ക്, രണ്ടാമത്തേത് അബ്ദേദ്മിശിഹാ പാത്രിക്കീസ് ബാവാ ഈ നാട്ടിൽ വന്നു വാഴിച്ചിട്ടുള്ള മേല്പട്ടക്കാരെ സ്വീകരിക്കുന്നതിന് എതിർകക്ഷികൾക്കുള്ള വൈമനസ്യവുമായിരുന്നു. ഇവയ്ക്കു രണ്ടിനും പരിഹാരം ഉണ്ടാക്കുന്ന പക്ഷം മലങ്കരസഭയിൽ സമാധാനവും പുനരൈക്യവും സ്ഥാപിക്കുന്നതിന് സാധിക്കുമെന്നു സമാധാനാലോചനയിൽ മദ്ധ്യസ്ഥന്മാരായിനിന്നു പ്രവർത്തിച്ച നമ്മുടെ പാലാമ്പടം തോമസ് വക്കീൽ മുതൽ പേരിൽ നിന്നു നമുക്കു മനസ്സിലായി. ഇപ്പോഴത്തെ പാത്രിക്കീസിനെ നേരിട്ടു കണ്ടു മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കുവാൻ വേണ്ടതു പ്രവർത്തിക്കണമെന്നു അപേക്ഷിപ്പാൻ നാം തീർച്ചയാക്കി. നമ്മുടെ കാര്യം നേടുന്നതു സഭയുടെ ഐക്യത്തിനു ആവശ്യമാണ്. ഇതു സാധിക്കുന്നതിലേക്കായി തുർക്കി രാജ്യത്തേക്കുള്ള നമ്മുടെ ദീർഘയാത്രാ, യാത്രാക്ലേശങ്ങൾ നിമിതിതമോ, തുർക്കി ദേശത്തെ അസ്വാസ്ഥ്യങ്ങൾ നിമിത്തമോ നമുക്കു ജീവാപായം നേരിടുവാൻ എളുപ്പമുണ്ടെങ്കിലും അങ്ങനെ വന്നാൽ പോലും നമ്മുടെ സഭയുടെ ഐശ്വര്യത്തിനായി ശ്രമിപ്പാനുള്ള ധർമ്മത്തെ നിവർത്തിക്കണമെന്നുള്ള മനോബോദ്ധ്യം നിമിത്തം നാം പാത്രിക്കീസിനെ കാണുന്നതിനായി മർദ്ദീൻ പട്ടണത്തിലേക്കു യാത്ര പുറപ്പെട്ടു. നമ്മുടെ യാത്രയ്ക്കു വേണ്ട സഹായങ്ങൾ ചെയ്തു തന്നിട്ടുള്ളവരായി ഇവിടെയും ഇതരദേശങ്ങളിലും നിവസിക്കുന്ന വാത്സല്യ ഭാജനങ്ങളായ ഏവരോടും നമുക്കുള്ള കൃതജ്ഞതയെ ഈ അവസരത്തിൽ പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഇവിടെ നിന്നും പുറപ്പെട്ടു 37 ദിവസങ്ങൾക്കു ശേഷം നാം മർദ്ദീനിൽ പാത്രിക്കീസിന്റെ അടുക്കലെത്തി. 67 ദിവസങ്ങളോളം അവിടെ താമസിക്കുകയും മലങ്കരസഭയുടെ ഐശ്വര്യത്തിനും അഭിവൃദ്ധിക്കും സമാധാനപരിപാലനത്തിനും വേണ്ട കാര്യങ്ങൾ പാത്രിക്കീസിനോടു നാം അറിയിക്കുകയും ചെയ്തു. ഞങ്ങൾ ബാവായുടെ അടുക്കൽ താമസിച്ചിരുന്ന എല്ലാ ദിവസങ്ങളിലും അദ്ദേഹം നമ്മെ എത്രയും ബഹുമാനിക്കയും നമ്മോട് സ്നേഹം കാണിക്കയും ചെയ്തു. എന്നു മാത്രമല്ല കർക്കുമാദയറായിൽ ബാവായോട് ഒരുമിച്ച് നാം താമസിപ്പാൻ തുടങ്ങിയ ദിവസം മുതൽ നമസ്കാരങ്ങളിലും കുർബ്ബാനകളിലും നമ്മെയും കൂടെയുള്ളവരെയും സ്നേഹപൂർവ്വം സംബന്ധിപ്പിക്കുകയും ചെയ്തുവന്നു.

നമ്മുടെ സഭയ്ക്കോ സത്യവിശ്വാസത്തിനോ വി. സിംഹാസനത്തിനോ എതിരായി നാം വല്ലതും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവ നമ്മോട് ക്ഷമിക്കണമെന്നും നാം പാത്രിക്കീസിനെ അറിയിക്കുകയുണ്ടായി. അപ്പോൾ താങ്കൽ എവിടെനിന്നും വീണുവോ അവിടെ എഴുന്നേറ്റു നിൽക്കണം എന്നു പാത്രിക്കീസു നമ്മോടു കല്പിക്കയും നാം ഉടമ്പടി കൊടുത്തെങ്കിൽ മാത്രമേ നമ്മുടെ അപേക്ഷയെ സാധിച്ചു തരികയുള്ളുവെന്നുള്ള വിധത്തിൽ നമ്മെ മനസ്സിലാക്കുകയും ചെയ്തു. നമ്മുടെ സഭയ്ക്കോ സത്യവിശ്വാസത്തിനോ വിശുദ്ധ സിംഹാസനത്തിനോ എതിരായി നാം യാതൊന്നും തന്നെ പ്രവർത്തിച്ചിട്ടില്ലെന്നും നമ്മുടെ വിനയത്തെയും സിംഹാസനത്തോടുമുള്ള ബഹുമാനത്തെയും പ്രദർശിപ്പിക്കുന്നതിനും മലങ്കരസഭയിൽ സമാധാനം ഉണ്ടാകണമെന്നുള്ള ആഗ്രഹംമൂലവും മാത്രം നാം ഈ ക്ഷമായാചനം ചെയ്തതാമെന്നും അബ്ദുള്ളാ പാത്രിക്കീസ് നമ്മെ മുടക്കാൻ ഉണ്ടായ യഥാർത്ഥ കാരണം ഇവ ഒന്നുമല്ലെന്നും, നമ്മെ മുടക്കാൻ ഉണ്ടായ സത്യ കാരണം നാം പാത്രിക്കീസിന്റെ ലൗകികാധികാരം സമ്മതിച്ചു രജിസ്റ്റർ ഉടമ്പടി കൊടുക്കാതിരുന്നതു മാത്രമാണെന്നും മലങ്കരസഭമേൽ ലൗകികാധികാരം കിട്ടുന്നതിനു വേണ്ട ഉടമ്പടി എഴുതിക്ക മുതലായി അബ്ദുള്ള പാത്രിക്കീസു ചെയ്ത ശ്രമങ്ങൾ നിഷ്ഫലമായി തീർന്നു എന്നും പാത്രിക്കീസിനു മലങ്കരസഭമേൽ ലൗകികാധികാരം ഇല്ലെന്നു റോയൽ കോടതിവിധിയിൽ ഒന്നുകൂടി ദൃഢപ്പെടുത്തുകയാണ് ഉണ്ടായിട്ടുള്ളതെന്നും അബ്ദുള്ളാ പാത്രിക്കീസിന്റെ മുടക്ക് ഏതൊരു കാര്യത്തിനായി പുറപ്പെടുവിച്ചുവോ ആ കാര്യം - ലൗകികാധികാരം - സാധിച്ചിട്ടില്ലെന്നും ആ മുടക്കുകൊണ്ട് നമ്മെ ദ്രോഹിപ്പാനും മലങ്കര സഭയെ ഭിന്നിപ്പാനും സാധിച്ചുവെന്നല്ലാതെ അബ്ദുള്ളാ പാത്രിക്കീസിനോ സിംഹാസനത്തിനോ യാതൊരു പ്രയോജനവും ഉണ്ടായിട്ടില്ലെന്നും വിനയപൂർവ്വം നാം അറിയിച്ചു. എന്നുതന്നെയുമല്ല അബ്ദേദ്മിശിഹാ പാത്രിക്കീസ് ഈ നാട്ടിൽ എഴുന്നെള്ളി സ്ഥാനം കൊടുത്തിട്ടുള്ളതായ മേല്പട്ടക്കാരെ, സ്വീകരിക്കണമെന്നും മുൻകാലത്ത് ഒന്നിലധികം പാത്രിക്കീസുമാർ സഭയിൽ സമകാലികന്മാരായി ഉണ്ടായിട്ടുള്ളപ്പോൾ അവർ ഓരോരുത്തരും മേല്പട്ടക്കാരെ വാഴിക്കയും തദനന്തരം സമാധാനം ഉണ്ടാകുമ്പോൾ വാഴിക്കപ്പെട്ടവരെ എല്ലാം രണ്ടാമതു പട്ടംകൊടുക്കാതെ സ്വീകരിക്കയും ചെയ്തിട്ടാണ് സഭയിൽ പുനരൈക്യം ഉണ്ടായിട്ടുള്ളതെന്നും അതുപോലെ ഈ അവസരത്തിൽ മലങ്കരസഭമേൽ കരുണതോന്നി പ്രവർത്തിക്കണമെന്നും അബ്ദുൽമിശിഹാ പാത്രിക്കീസിൽനിന്നും സ്ഥാനമേറ്റിട്ടുള്ള മേല്പട്ടക്കാർ ഒരുനാളും അദ്ദേഹത്തിന്റെ ആത്മവരത്തെയോ അവർക്കു ലഭിച്ചിട്ടുള്ള ആത്മവരത്തെയോ നിന്ദിച്ചു പ്രവർത്തിക്കുന്നതല്ലെന്നും ഒരിക്കൽ പട്ടമേറ്റവർക്കു രണ്ടാമതും പട്ടം കൊടുക്കുക എന്നത് ന്യായരഹിതമാണെന്നും മറ്റും കാനോൻ, ചരിത്രം മുതലായവ അടിസ്ഥാനപ്പെടുത്തി നാം അവസരം പോലെയും എത്രയും താഴ്മയോടും പാത്രിക്കീസിനോടു പല ദിവസങ്ങളായി ബോധിപ്പിച്ചു. എന്നു തന്നെയുമല്ല, വിശുദ്ധ മദ്ബഹായിൽവച്ച് ദൈവത്തിന്റെ തിരുമുമ്പാകെ സ്ഥാനാർത്ഥികൾ സമർപ്പിക്കുന്ന ശൽമൂസായിൽ പ്രസ്താവിക്കുന്ന

അനുസരണ ഉടമ്പടിക്കും പുറമേ സർക്കാർകച്ചേരി മുമ്പാകെ രജിസ്ട്രർ ഉടമ്പടി കൂടി മേല്പട്ടക്കാർ എഴുതിക്കൊടുക്കണമെന്നു നിർബന്ധിക്കുന്നത്, വിശുദ്ധ സഭാതത്വങ്ങൾക്കും വിശുദ്ധ സഭയിലെ പൂർവ്വികമായ ആചാരത്തിനും പ്രതികൂലമാണെന്നും നാം ബോധിപ്പിച്ചു. നാം പാത്രിക്കീസിന്റെ അടുത്ത് ദീർഘയാത്രയുടെ കായക്ലേശവും മനഃക്ലേശവും ദ്രവ്യനഷ്ടവും സഹിച്ചെത്തിയിരിക്കുന്നത് നമ്മുടെ മുടക്കു തീർത്തിട്ടു നമുക്കു അധികാരത്തോടും പ്രഭാവത്തോടുംകൂടി ഭരിക്കണമെന്നുള്ള ആഗ്രഹം കൊണ്ടല്ലെന്നും നമ്മുടെ ശിഷ്ടായുസ്സ് ഭരണസംബന്ധമായ ചുമതലകളിൽ നിന്നു വേർപെട്ടു സ്വസ്ഥമായും സ്വൈര്യമായും കഴിച്ചുകൂട്ടണമെന്നാണ് നാം നിശ്ചയിച്ചിരിക്കുന്നതെന്നും, ഭരണമോഹം പ്രമാണിച്ചു നാം വന്നിട്ടുള്ളതല്ലെന്നും, മലങ്കരസഭയിൽ ഐക്യവും സമാധാനവും ഉണ്ടാകണമെന്നുള്ള അത്യാഗ്രഹം നിമിത്തവും നമ്മോടുകൂടെയുള്ള മേല്പട്ടക്കാരെ പാത്രിക്കീസു സ്വീകരിക്കുന്ന പക്ഷം മാത്രമേ മലങ്കരസഭയിൽ ഐക്യവും സമാധാനവും ഉണ്ടാകുകയുള്ളുവെന്നും നമുക്കു ബോദ്ധ്യപ്പെട്ടിരിക്കുന്ന സംഗതി അറിയിച്ചു സമാധാനാത്തിനായി നാം ചെയ്യേണ്ട അവസാനശ്രമംകൂടി ചെയ്യണമെന്നു നമ്മുടെ മനഃസാക്ഷി നമ്മെ നിർബന്ധിച്ചതുകൊണ്ടു മാത്രമാണ് നാം വന്നിരിക്കുന്നതെന്നും സവിനയം ഗ്രഹിപ്പിച്ചു. ആദ്യത്തെ 47 ദിവസങ്ങളോളം മലങ്കരസഭാകാര്യങ്ങൾ സംബന്ധിച്ചു നാം അറിയിച്ചുകൊണ്ടിരുന്നവയ്ക്കു ശരിയായ സമാധാനം തരാതെ കഴിച്ചുകൂട്ടി. എന്നാൽ നാം അവിടെ എത്തിയതിന്റെ 47-ാം ദിവസം പാത്രിക്കീസ് താഴെ പറയുംപ്രകാരം നമ്മോടു കല്പിച്ചു.

നമുക്കു ദൈവമുമ്പാകെയുള്ള ഉടമ്പടി മതി. കോടതി മുമ്പാകെയുള്ള ഉടമ്പടി നമുക്കു ആവശ്യമില്ല. നിങ്ങളുടെ മുടക്കും സർവ്വമുടക്കുകളും നാം തീർത്തിരിക്കുന്നു. അബ്ദുൽമിശിഹാ വാഴിച്ചിട്ടുള്ള മേല്പട്ടക്കാരെയും അവരിൽ നിന്നു സ്ഥാനം സ്വീകരിച്ചിട്ടുള്ള പട്ടക്കാരെയും നാം അംഗീകരിച്ചു അനുഗ്രഹിച്ചിരിക്കുന്നു. പൊതുവെ സർവ്വജനത്തെയും നാം കൂട്ടമായി അനുഗ്രഹിച്ചിരിക്കുന്നു. എങ്കിലും അബ്ദുൽമിശിഹാ ബാവാ കൊടുത്ത സ്ഥാനത്തെ ഇപ്പോൾ നാം അംഗീകരിച്ചിരിക്കുന്ന സ്ഥിതിക്കു അദ്ദേഹത്തിന്റെ സകല കല്പനകളെയും നാം അംഗീകരിച്ചതായി വന്നുകൂടും. മലങ്കരയ്ക്കു മപ്രിയാനായെ വാഴിക്കുന്നതിന് അദ്ദേഹം ചില കല്പനകൾ കൊടുത്തിട്ടുള്ളതായി നാം അറിയുന്നു. അതു നമുക്ക് ഇഷ്ടമില്ലാത്തതാണ്. അതിനു നാം സമ്മതിക്കുന്നതല്ല. അതിനാൽ ആ കല്പനകൾ അനുസരിച്ച് അവർ മപ്രിയാനായെ വാഴിക്കുന്നതല്ലെന്ന് ആ മെത്രാന്മാർ നമുക്ക് ഒന്ന് എഴുതിത്തരണം. ഈ വിധം കല്പിച്ചപ്പോൾ ഞാൻ അവരോടു പറയാം. അവർ ചെയ്യുമെന്നാണ് എന്റെ വിശ്വാസം എന്നു നാം മറുപടി പറകയുണ്ടായി. അനന്തരം ഇരുകക്ഷിയിൽപ്പെടുന്ന ആളുകളെയും ഈ വിവരം ബോദ്ധ്യപ്പെടുത്തി സഭയിൽ സമാധാനവും ഐക്യവും സ്ഥാപിക്കുന്നതിനുവേണ്ടി മുമ്പു മലയാളത്തുള്ള അബ്ദുള്ളാ പാത്രിക്കീസിനോടൊരുമിച്ച് വന്ന ഏലിയാസ് റമ്പാച്ചനെ നമ്മോടുകൂടി അയയ്ക്കണമെന്നും പാത്രിക്കീസ് തീരുമാനിച്ചു. അതിന്റെ ശേഷം അദ്ദേഹത്തിനും വേറൊരു റമ്പാനും മെത്രാൻസ്ഥാനം കൊടുക്കണമെന്നു പാത്രിക്കീസ് തീർച്ചപ്പെടുത്തി. മേല്പട്ടസ്ഥാനം കൊടുക്കുന്ന വി, കർമ്മത്തിൽ പാത്രിക്കീസനോടൊരുമിച്ചു സഹകരിപ്പാനായി നമ്മെയും അമ്മീദിലെ ദീവന്നാസ്യോസ് അബ്ദുൽനൂർ മെത്രാപ്പോലീത്തായെയും അദ്ദേഹം ക്ഷണിച്ചു. അമ്മീദിലെ മെത്രാച്ചന് പാത്രിക്കീസിന്റെ കമ്പി കിട്ടാൻ താമസിച്ചുപോയതുകൊണ്ട് അദ്ദേഹം വന്നുചേർന്നില്ല. നമ്മുടെ സഹകരണത്തോടുകൂടിയാണ് പാത്രിക്കീസ് മേല്പറഞ്ഞ റമ്പാന്മാർ ഇരുവർക്കും മേല്പട്ട സ്ഥാനം കൊടുത്തത്. പാത്രിക്കീസ് മർദ്ദീൻ പട്ടണത്തിലുള്ള നാല്പതു സഹദേന്മാരുടെ പള്ളിയിൽ എഴുന്നെള്ളുകയും മെത്രാൻസ്ഥാനശുശ്രൂഷ നടന്നതിന്റെ തലേദിവസം വണ്ടി അയച്ചു കർക്കുമാദയറായിൽ നിന്നു നമ്മെകൂട്ടി അവിടേയ്ക്കു കൊണ്ടു പോകയും ചെയ്തു. ആ ദിവസം സന്ധ്യാനമസ്കാരത്തിങ്കൽ, റമ്പാന്മാർ, പട്ടക്കാർ, പട്ടണവാസികൾമുതലായി അവിടെ കൂടിയിരുന്ന എല്ലാവരോടും പാത്രിക്കീസ് നമ്മെക്കുറിച്ചു പരസ്യമായി പ്രസംഗിക്കുകയും നമ്മുടെ മുടക്കു തീർന്നിരിക്കുന്നതായും മറ്റും പ്രസ്താവിക്കുകയും ചെയ്തു. പിറ്റേദിവസം ഉണ്ടായ മെത്രാൻസ്ഥാന ശുശ്രൂഷസമയത്ത് നാമും അംശവസ്ത്രം ധരിച്ചു പാത്രിക്കീസിനോടുകൂടി ശുശ്രൂഷിച്ചു. അംശവടി പിടിക്കുക, സ്ഥാനാർത്ഥികളുടെ തലമേൽ ഏവൻഗേലിയോൻ വഹിക്കുക, പാത്രിക്കീസിനോടുകൂടി ഒന്നിച്ചു അംശവടിയിന്മേൽ പിടിച്ചു വടി സ്ഥാനാർത്ഥികൾക്ക് ഭരമേല്പിച്ചു കൊടുക്കുക മുതലായി മെത്രാൻസ്ഥാന ശുശ്രൂഷയിൽ അടങ്ങിയിരിക്കുന്ന പ്രധാനമായ എല്ലാ കർമ്മത്തിലും പാത്രിക്കീസിന്റെ കല്പനയനുസരിച്ചു നാം ശുശ്രൂഷിക്കയും സഹകരിക്കുകയും ചെയ്തു.

തദനന്തരം ഞങ്ങൾക്കു ഇവിടേയ്ക്കു മടങ്ങിപ്പോരുവാനുള്ള ഒരുക്കമായി. പാത്രിക്കീസ് നമ്മുടെ മുടക്കു തീർത്തിരിക്കുന്നതായും, അബ്ദുൽ മിശിഹാ പാത്രിക്കീസ് വാഴിച്ചിട്ടുള്ള മേല്പട്ടക്കാരെയും അവർ പട്ടം



കൊടുത്തിട്ടുള്ള പട്ടക്കാരെയും അംഗീകരിച്ച് അവരെ അനുഗ്രഹിക്കുന്നതായും മലങ്കരയുള്ള സർവ്വജന ത്തെയും പൊതുവായി അനുഗ്രഹിച്ചിരിക്കുന്നതായും ഈ വിവരം മലങ്കര ഇരുകക്ഷികളെയും ബോദ്ധ്യപ്പെ ടുത്തി ഇവിടെ സമാധാനവും ഐക്യവും പുനഃസ്ഥാ പിക്കുന്നതിലേക്ക് യൂലിയോസ് മെത്രാനെ ഞങ്ങളോട് ഒരുമിച്ച് അയച്ചിരിക്കുന്നതായും വിവരിക്കുന്ന ഒരു പൊതു കല്പന മലങ്കരസഭയ്ക്കും ഈ സംഗതികളെ സംബന്ധിച്ചും മപ്രിയാനായേ വാഴിക്കുന്നതല്ലെന്നു ശേഷം മെത്രാന്മാർ രജിസ്റ്റർ ഉടമ്പടി എഴുതിക്കൊടു ക്കണമെന്നും മറ്റും വിവരിക്കുന്നതായി ഒസ്താത്തി യോസ് മെത്രാന്റെ പേർക്കുള്ള വേറൊരു കല്പനയും പാത്രിക്കീസ് അദ്ദേഹത്തെ ഏല്പിച്ചു. എന്നുതന്നെ യല്ല, ഞങ്ങൾ യാത്ര പുരപ്പെടുന്നതിനുമുപ് യൂലി യോസ് മെത്രാനും വേറെ പലരുംകൂടി നിൽക്കുമ്പോൾ പാത്രിയക്കീസ് ഇപ്രകാരം കല്പിച്ചു: താങ്കൾ ഉടമ്പടി ഒന്നും എഴുതേണ്ട. എങ്കിലും അബ്ദുൽ മിശിഹായുടെ കല്പനയനുസരിച്ച് മലങ്കര മപ്രിയാനായെ വാഴിക്കു ന്നതല്ലെന്നു രേഖപ്പെടുത്തുന്ന ഒരു ഉടമ്പടി അബ്ദുൽ മിശിഹാ വാഴിച്ചിട്ടുള്ള മെത്രാന്മാർ എഴുതി രജിസ്റ്റ റാക്കി യൂലിയോസ് മെത്രാനെ ഏല്പിക്കണം. ഈ വിധം മെത്രാനെ ഏല്പിക്കയും ശേഷം മെത്രാൻമാർ മപ്രിയാനായെക്കുറിച്ച് എഴുതുന്ന ഉടമ്പടി രജിസ്റ്ററാ ക്കണമെന്നു കല്പിക്കയും ചെയ്തതിൽ നമുക്കു കുറെ കുണ്ഠിതമായി. മെത്രാന്മാരെ ആക്ഷേപിക്കാ മെന്നല്ലാതെ ഈ രജിസ്റ്റർ ഉടമ്പടി കൊണ്ടുള്ള പ്രയോ ജനം എന്താണെന്നും വേറെയുള്ള മെത്രാന്മാർ ഉടമ്പടി എഴുതിയിട്ടുള്ളവരാണെങ്കിലും മപ്രിയാനെ വാഴിക്കു ന്നതല്ലെന്ന് അവർ എഴുതിയിട്ടില്ലാത്ത സ്ഥിതിക്ക് അവർക്ക് ഒരു മപ്രിയാനായെ വാഴിക്കാമല്ലോ എന്നും നമ്മുടെ ഈ വൃദ്ധതയിൽ ഇവിടെവരെ വന്നതു മതി യാകാതെ നാം ഓരോരുത്തരുടെയും പിന്നാലെ നട ക്കേണ്ടി വരുന്നതാകയാൽ സമാധാനം ഉണ്ടായാലും ഉണ്ടായില്ലെങ്കിലും നമ്മെക്കൊണ്ടു അതു സാധിക്കയി ല്ലെന്നും മറ്റും നാം പാത്രിയർക്കീസിനെ അറിയിച്ചു. അപ്പോൾ കല്പന ആവശ്യപ്പെടുമ്പോൾ യൂലിയോസ് മെത്രാൻ കാണിക്കുമെന്നും താങ്കൾ യൂലിയോസ് മെത്രാന്റെ അടുക്കലേക്കു പോകേണ്ട, യൂലിയോസ് മെത്രാൻ ആവശ്യം നേരിടുന്ന സമയമൊക്കെയും താങ്കളുടെ അടുക്കൽ വന്നുകൊള്ളുമെന്നും മപ്രിയാ നായെ സംബന്ധിച്ചുള്ള ഉടമ്പടി താങ്കൾ ഒഴിച്ച് ഇരു ഭാഗത്തെ മെത്രാന്മാരും എഴുതട്ടെയെന്നും കല്പിച്ചു. ഇങ്ങനെ കല്പിച്ചത് യൂലിയോസ് മെത്രാൻകൂടി ഞങ്ങ ളുടെ അടുക്കൽ ഉള്ള സമയത്തായിരുന്നു.

ഈ വിവരം നമ്മുടെ ഭാഗത്തുള്ള മെത്രാന്മാരോട് പറയാമെന്ന് നാം ഭരമേറ്റു. ഉടൻതന്നെ യൂലിയോസ് മെത്രാന്റെ അടുക്കലേക്കു നാം തിരിഞ്ഞു. താങ്കൾ ഇതു കേട്ടുവോ? എന്നു നാം ചോദിക്കയും കേട്ടു എന്ന് അദ്ദേഹം മറുപടി തരികയും ചെയ്തു. കേട്ടത് എന്താണ് എന്നു നാം വീണ്ടും ചോദിച്ചപ്പോൾ ആബൂൻ ഉടമ്പടി എഴുതേണ്ടാ ശേഷമുള്ളവരെല്ലാം എഴുതണമെന്നാണ് മോറോൻ കല്പിച്ചിരിക്കുന്നത് എന്ന് പാത്രിയർക്കീസ് കൂടി കേൾക്കേ അദ്ദേഹം നമ്മോടു പറയുകയുണ്ടായി.

യൂലിയോസ് മെത്രാൻവശം മലങ്കരസഭയ്ക്കു പൊതുവായി പാത്രിയർക്കീസ് കൊടുത്തയച്ചിരുന്ന കല്പനയും ഒസ്താത്തിയോസ് മെത്രാന്റെ പേർക്ക് പാത്രിയർക്കീസ് കൊടുത്തയച്ചിട്ടുള്ളതായ കല്പ നയും അദ്ദേഹം ഞങ്ങൾ മടങ്ങിവരും വഴിക്ക് ആർക്കോണം വെയിറ്റിങ്ങ് റൂമിൽവച്ച് നമ്മെ കാണി ക്കുകയുണ്ടായി. യൂലിയോസ് മെത്രാൻ ഞങ്ങളിൽ നിന്ന് വേർതിരിഞ്ഞ് ഒസ്താത്തിയോസ് മെത്രാന്റെ അടുക്കലേക്ക് പോകാനിരിക്കുകയാണെന്ന് ആർക്കോ ണത്തുവച്ച് നാം അറിഞ്ഞതിനാൽ കല്പന നമ്മെ കാണിക്കണമെന്നും നാം അദ്ദേഹത്തോട് ആവശ്യപ്പെ ട്ടതനുസരിച്ച് പാത്രിക്കീസ് കൊടുത്തയച്ചിട്ടുള്ള കല്പ നകൾ രണ്ടും യൂലിയോസ് മെത്രാൻ ആർക്കോണ ത്തുവച്ച് നമ്മെ കാണിക്കയും നമ്മോട് ഒരുമിച്ച് ശീമയ്ക്ക് പോന്നിരുന്ന സ്കറിയാ കത്തനാരെ ക്കൊണ്ട് യൂലിയോസ് മെത്രാൻ സമീപത്തു ഇരി ക്കവേ തന്നെ നമ്മെ വായിച്ചു കേൾപ്പിക്കയും ചെയ്തി ട്ടുള്ളതാകുന്നു. മുടക്ക് തീർന്നിട്ടില്ലെന്നും മലയാളത്തു വന്ന് ഏതോ ചില സംഗതികൾ സാധിച്ചതിനു മേലേ തീരുകയുള്ളുവെന്നും അബ്ദൽ മശിഹാ പാത്രിക്കീ സിന്റെയും ഞങ്ങളുടെയും സ്ഥാനത്തെ നിഷേധിച്ച് അബ്ദുള്ളാ പാത്രിക്കീസ് ആവശ്യപ്പെട്ടതുപോലെ വേണ്ടി വന്നാൽ രണ്ടാമതും സ്ഥാനം സ്വീകരിച്ചുകൊ ള്ളാമെന്നു സമ്മതിച്ചു നമ്മുടെ സഹോദരമെത്രാൻമാർ ഉടമ്പടി കൊടുക്കണമെന്നും അതിന്റെ ശേഷം പാത്രി ക്കീസിന്റെ കല്പനപോലെ അവരുടെ സ്ഥാനത്തെപ്പറ്റി തീർച്ചപ്പടുത്തുന്നതാണെന്നും യൂലിയോസ് മെത്രാ നോട് പാത്രിക്കീസ് കല്പിച്ചിട്ടില്ലെന്നും ഇതിനിടെ സമാധാനം ഉണ്ടാക്കിയതിനുശേഷമേ നമ്മുടെ മുടക്കു തീരുകയുള്ളുവെന്നും യൂലിയോസ് മെത്രാൻ പ്രസ്താ വിക്കുന്നതായും അദ്ദേഹത്തിന്റെ ഒപ്പും മുദ്രയും വെച്ച് ഒരു സമാധാനം പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതായും കേൾക്കുന്നതിൽ നാം അദ്ദേഹത്തെക്കുറിച്ചും ഇതി ലേക്ക് അദ്ദേഹത്തെ പ്രേരിപ്പിച്ചവരായ ആളുകളെക്കു റിച്ചും അത്യധികം വ്യസനിക്കുന്നു. വിശുദ്ധ കൂദാശ കളും കൃപാവരങ്ങളും നിലനിർത്തുന്നതിനും ദൈവത്തെ മഹത്വപ്പെടുത്തുന്നതിനും ഇപ്രകാരമുള്ള നയം ഒരുനാളും സഹായിക്കയില്ലെന്നും ദൈവത്തിന്റെ സഭയെ പണിയേണ്ടത് ഈ വിധമുള്ള ആയുധങ്ങൾ കൊണ്ടായിരിക്കരുതെന്നും നമ്മെ വിശ്വസിപ്പാൻ മന സ്സുള്ള ഏവരുടെയും അറിവിനായി നാം പ്രസ്താവി ക്കുന്നു. നാം മലങ്കര മെത്രാൻസ്ഥാനം ഉടൻതന്നെ ഒഴി യുന്നതായാൽ സഭയിൽ സമാധാനം ഉണ്ടാകുമെന്ന് ഒരുപക്ഷത്തുള്ള ചുരുക്കം ചില ആളുകൾ പറയുന്നു ണ്ട്. നമ്മുടെ സ്ഥാനം ഒഴിഞ്ഞുകൊള്ളാമെന്നുള്ള ഉട മ്പടിയിന്മേൽ അല്ല പാത്രിക്കീസ് നമ്മുടെ മുടക്കു തീർത്തിട്ടുള്ളത്. നാം ഉടമ്പടി കൊടുക്കുന്ന പക്ഷം പാത്രിക്കീസ് കഴിഞ്ഞാൽ അതിനു താഴെ സുറിയാ നിസഭയിലുള്ള രണ്ടാമത്തെ സ്ഥാനം നമുക്കു തരാ മെന്നു പാത്രിക്കീസ് നമ്മോടു കല്പിക്കുകയുണ്ടായി. നമുക്കു യാതൊരു ഭരണവും അധികാരവും ആവശ്യ മില്ലെന്നും സ്വസ്ഥമായിരുന്ന് ശിഷ്ടായുസ്സ് കഴിപ്പാ നാണ് നാം നിശ്ചയിച്ചിരിക്കുന്നതെന്നും നമ്മുടെ ഈ നിശ്ചയത്തെ ഒരിക്കലും ഇളക്കുന്നതല്ലെന്നും മലങ്കര

സഭയിൽ സമാധാനം ഉണ്ടായി സമുദായം യോജിച്ചു പൊതുയോഗംകൂടി നമ്മുടെ അനന്തരഗാമിയായി ഒരാളെ തെരഞ്ഞെടുക്കുന്ന അവസരത്തിൽ നാം മലങ്കരമെത്രാൻസ്ഥാനം ആ യോഗത്തിൽവെച്ച് ഒഴിയുന്നതാണെന്നും അതിനുമുമ്പ് ഒരിക്കലും നാം സ്ഥാനം ഒഴിയുന്നതല്ലെന്നും പാത്രിക്കീസിന്റെ അടുക്കൽ തെളിവായും വിശദമായും നാം ബോധിപ്പിക്കയും, അദ്ദേഹം അതിനെ സമ്മതിക്കുകയും ചെയ്തിട്ടുണ്ട്. എന്നുതന്നെയുമല്ല നാം സ്ഥാനം ഒഴിയുന്ന വിവരം മലങ്കരസഭയുടെ പൊതുയോഗത്തിൽ പ്രസ്താവിച്ചാൽ മാത്രം മതിയാകയില്ലെന്നും പാത്രിക്കീസിനെക്കൂടി അറിയിക്കണമെന്നും പാത്രിക്കീസ് ആവശ്യപ്പെടുകയും പൊതുയോഗത്തിൽവെച്ച് നാം സ്ഥാനം ഒഴിയുമ്പോൾ പാത്രി

ക്കീസിന്റെ പേർക്ക് നാം എഴുതി അയച്ചുകൊള്ളാമെന്നു ഭരമേല്ക്കുകയും ചെയ്തിട്ടുണ്ട്.

ഈ വ്യവസ്ഥയ്ക്കു വിപരീതമായി ഇപ്പോൾത്തന്നെ നാം സ്ഥാനമൊഴിയണമെന്നു ചിലർ പറയുന്നതിന്റെ അർത്ഥം നമുക്കു മനസ്സിലാകുന്നില്ല. നാം ഇപ്പോൾ സ്ഥാനമൊഴിയുന്നത് സഭയുടെ ഐശ്വര്യത്തിനു സഹായിക്കുമെന്ന് നമുക്ക് ബോദ്ധ്യപ്പെട്ടിരുന്നെങ്കിൽ സന്തോഷപൂർവ്വം പാത്രിക്കീസിന്റെ അടുത്തു വച്ചു തന്നെ ഒഴിയാമായിരുന്നു. ഇപ്പോൾത്തന്നെ നമ്മെ ഒഴിച്ചിട്ടു പ്രത്യേക ട്രസ്റ്റ് വകയായും നമ്മുടെ കൈവശത്തിലും അധീനത്തിലും ഇരിക്കുന്ന സകല സമുദായസ്വത്തുക്കളേയും കോനാട്ട് മല്പാനും സി. ജെ. കുര്യനും കൂടി കൈവശപ്പെടുത്തി അടക്കിഭരിക്കണമെന്ന് അവർക്ക് ആഗ്രഹമുള്ളതിനാലാണ് ഈ വിധം നിർബന്ധിക്കുന്നത്. മലങ്കരസമുദായത്തിന്റെ അവകാശത്തെ ഇല്ലാതാക്കണമെന്നു ഒസ്താത്തിയോസ് മെത്രാൻ മുതലായി ചിലർക്ക് ആഗ്രഹമുള്ളതായും അറിയുന്നു. ഒരു മലങ്കരമെത്രാപ്പോലീത്തായുടെ കൈയിലേക്കല്ലാതെ ഇവരുടെ കൈയിലേക്ക് നമ്മുടെ ചുമതല നാം ഏല്പിച്ചുകൊടുക്കുന്നതല്ല. നമ്മുടെ അനന്തരഗാമിയായി ഒരു മലങ്കരമെത്രാപ്പോലീത്താ തെരഞ്ഞെടുക്കപ്പെട്ട് അധികൃതനായി തീരുന്നതിന് ഇവരുടെ ശ്രമം നിമിത്തം കാലതാമസം നേരിടുന്ന പക്ഷം എത്രനാളത്തേക്കു വേണമെങ്കിലും സമുദായസ്വത്തുക്കൾ കൈവശം വച്ച് യഥേഷ്ടം കൈകാര്യം ചെയ്യുന്നതിന് ഇവർക്ക് അവസരം ലഭിക്കുന്നതാണ്. അതുമാത്രമല്ല, മലങ്കരസഭയിലുള്ള പൊതുസ്വത്തുക്കളുടെ ഒട്ടുക്കുള്ള മേൽഭരണം ഒരു പട്ടക്കാരന്റേയും അയ്മേനിയുടെയും കൈയിലേക്കായി മാത്രം വിട്ടുകൊടുക്കാൻ നാം തയ്യാറില്ല. മലങ്കരസമുദായത്തിൽ വിവേകമുള്ള ഒരുത്തനും ഈവിധം ചെയ്യുമെന്നു നമ്മോടു ഗുണദോഷിക്കുന്നതല്ലെന്നും നമുക്ക് ധൈര്യമുണ്ട്. നമ്മുടെ ചുമതല ഒരു മെത്രാപ്പോലീത്തായുടെ കൈയിലേക്ക് ഏല്പിക്കാവുന്നതല്ല. ഒരു മെത്രാപ്പോലീത്തായുടെ കൈവശം സമുദായ സമക്ഷം ഏല്പിക്കണമെന്നാണ് നാം നിശ്ചയിച്ചിരിക്കുന്നത്.

ഞങ്ങൾ ശീമയിൽ നിന്നു തിരിച്ചു വന്ന ശേഷം ശീമയിൽവെച്ചു നടന്ന സംഗതികളെക്കുറിച്ചു ഉള്ളവണ്ണം എറണാകുളം മുസാവരിയിൽവച്ചു നാമും ഒസ്താത്തിയോസ് മെത്രാനും സമുദായാഭിമാനികളായ പല മാന്യന്മാരും ഉള്ള അവസരത്തിൽ യൂലിയോസ് മെത്രാൻ പരസ്യമായി പ്രസംഗിക്കയും അവിടെവച്ചു തന്നെ ഒസ്താത്തിയോസ് മെത്രാൻ ഒരു പ്രൈവറ്റു സംഭാഷണസമയത്ത് നമുക്കു സമാധാന ചുംബനം തരുവാൻ ഭാവിക്കുകയും ചെയ്തിട്ടുള്ള വിവരം സമുദായാംഗങ്ങൾ അറിഞ്ഞിട്ടുള്ളതിനാൽ നാം ഇവിടെ പ്രസ്താവിക്കുന്നതല്ല.

കരിങ്ങാശ്രവച്ചും അദ്ദേഹം ശീമയിൽവച്ചു നടന്ന സംഗതികളെപ്പറ്റി ഒരുവിധം ഉള്ളവണ്ണം പലരോടും പ്രസ്താവിച്ചിട്ടുള്ളതായി നാം അറിയുന്നു. ആർക്കോണത്തുവച്ചു ഒസ്താത്തിയോസ് മെത്രാന്റെ ആൾ വന്നു യൂലിയോസ് മെത്രാനോടു പ്രൈവറ്റായി സംസാരിച്ചതു മുതൽ യൂലിയോസ് മെത്രാന്റെ മനഃസ്ഥിതി ഒന്നിനൊന്നു ഭേദപ്പെടുകയും എന്നാൽ പാണമ്പടിക്കൽ പള്ളിയിൽ അദ്ദേഹമെത്തിയതിനുശേഷം അദ്ദേഹത്തിന്റെ മനഃസ്ഥിതി ആകെ ഭേദപ്പെടുകയും ചെയ്തുവെന്ന് ഇക്കഴിഞ്ഞ ധനുമാസം 13-ാം തീയതി ബുധനാഴ്ച കോട്ടയം മാർ ഏലിയാ ചാപ്പലിൽവച്ചു ഞങ്ങൾ തമ്മിലുണ്ടായ കൂടിക്കാഴ്ച സമയത്തു നമുക്കു ബോദ്ധ്യപ്പെട്ടു. ഇതേപ്പറ്റിയും അദ്ദേഹത്തെപ്പറ്റിയും നാം വ്യസനിക്കുന്നു. പാത്രിയർക്കീസ് നമ്മോടു കല്പിക്കയും നാം ബാവായുടെ അടുക്കൽ വാഗ്ദാനം ചെയ്കയും ചെയ്തിട്ടുള്ളപ്രകാരം സഭയുടെ സമാധാനത്തിനുവേണ്ട സകലതും ചെയ്യുവാൻ നാം സന്നദ്ധനാണ്. നമ്മുടെ വീഴ്ചകൊണ്ടു സമാധാനത്തിനു പ്രതിബന്ധം ഉണ്ടാകയില്ലെന്നും നമുക്കു നല്ല ധൈര്യമുണ്ട്. ഒസ്താത്തിയോസ് മെത്രാൻ മുഖാന്തിരവും യൂലിയോസ് മെത്രാൻ മുഖാന്തിരവും ഇവരുടെ വിശ്വാസമിത്രങ്ങളായി വർത്തിക്കുന്ന ചുരുക്കം ചില ആളുകൾ മുഖാന്തിരവും മലങ്കരസഭ ഭിന്നിക്കുന്നതിനിടയാകുന്ന പക്ഷം അതിന്റെ ചുമതല നമ്മുടെ മേൽ ഇരിക്കയില്ലെന്ന് നമുക്കു നല്ല വിശ്വാസമുണ്ട്. ഹൃദയങ്ങളെ അറിയുന്നവനായ ദൈവം സകലവും വിധിക്കട്ടെ. സി. ജെ. കുര്യന്റെ സ്വന്തം കൈകളിൽനിന്നു വ്യവഹാരത്തിനായി ചെലവാക്കിയിട്ടുള്ള പണം നാം തിരികെ കൊടുക്കണമെന്നു വാദിക്കുന്നതായി കേൾക്കുന്നു. ഇതേപ്പറ്റി നാം യാതൊരു അഭിപ്രായവും പറയുന്നില്ല. തനതു കൈയിൽനിന്നു ചെലവാക്കിയിട്ടുണ്ടെങ്കിൽ അതു കൊടുക്കുന്നതിനു പൊതുസമുദായത്തിനു തൃപ്തിയാണെങ്കിൽ നാം വിരോധിക്കുന്നില്ല. സമുദായത്തിന്റെ ഇഷ്ടംപോലെ ചെയ്യണമെന്നു മാത്രമേ നമുക്കു അഭിപ്രായമുള്ളു. ഇതു സംബന്ധിച്ചു പാത്രിക്കീസ് നമ്മോട് എന്തെങ്കിലും കല്പിക്കുകയോ നാം എന്തെങ്കിലും ഉടമ്പടി ചെയ്യുകയോ ഉണ്ടായിട്ടില്ല.

ഈ കാലമെല്ലാം പല വിഷമഘട്ടങ്ങളിൽക്കൂടി നമ്മുടെ സഭയെ നടത്തിയവനായ കർത്താവ് തന്റെ തിരുനാമമഹത്ത്വത്തിന് ഏറ്റവും ഉതകുന്നതായ മാർഗ്ഗത്തിൽ മേലാലും നടത്തുന്നതിനു ബലഹീനനായ നാം പ്രാർത്ഥിക്കുന്നു. നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കൾ എല്ലാവരും ഈവിധം പ്രാർത്ഥിക്കണമെന്നും ഈ അവസരത്തിൽ ദൈവത്തിന്റെ മഹത്വത്തിനായി വേണ്ടതു പ്രവർത്തിക്കണമെന്നും നാം ഏവരോടും ഗുണദോഷിക്കുന്നു. ശീമയാത്രയിലും അതിനു മുമ്പും കരുണയുള്ള കർത്താവു നമുക്കു വളരെ ആശ്വാസവും മനഃസമാധാനവും ധൈര്യവും തന്നുകൊണ്ടിരിക്കുന്നു. അതു നമ്മുടെ കർത്താവു ഇപ്പോഴും നമുക്കു തന്നുകൊണ്ടിരിക്കുന്നു. തന്റെ അവധിയില്ലാത്ത കൃപകൾ എല്ലാറ്റിനുമായി തിരുനാമത്തിന് എന്നേയ്ക്കും സ്തോത്രം.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാനിങ്ങളിൽ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്ന്, 1924 ന് കൊല്ലം 1099-ാം ആണ്ട് മകരമാസം 9-ാം തീയതി പരുമല സിമ്മനാരിയിൽ നിന്ന്.



# മാർത്തോമ്മാ - സിംഹാസനം
# സെലൂക്യ മുതൽ കോട്ടയം വരെ
## മനോരമ 1975 ഒക്ടോബർ 27 തിങ്കൾ

മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെയും ഐക്യത്തിന്റെയും പുരോഗതിയുടെയും പ്രതീകമായ കാതോലിക്കാസിംഹാസനത്തിനു നൂറ്റാണ്ടുകളുടെ ചരിത്രമാണുള്ളത്. സന്തോഷത്തിന്റെ ഉഷസ്സുകളിലൂടെയും സന്താപത്തിന്റെ സായാഹ്നത്തിലൂടെയും കടന്നുപോയിട്ടുള്ള കാതോലിക്കാസിംഹാസന ചരിത്രത്തിലേക്കു ഒന്നു തിരിഞ്ഞു നോക്കുകയാണിവിടെ ചെയ്തിട്ടുള്ളത്.

കാതോലിക്കാ സിംഹാസനം സ്ഥാപിതമായത് ചരിത്രപ്രസിദ്ധമായ പേർഷ്യയിലെ സെല്യൂക്യാ പട്ടണത്തിലാണ്. മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ എത്തുന്നതിനു മുൻപ് പേർഷ്യയിൽ സ്ഥാപിച്ച സഭയ്ക്കു രണ്ടാം നൂറ്റാണ്ടു വരെ മേൽപ്പട്ടക്കാരെ ലഭിച്ചിരുന്നത്. അന്ത്യോക്യയിൽ നിന്നും ജറുശലേമിൽ നിന്നുമായിരുന്നു എന്ന സഭാ ചരിത്രം സാക്ഷിക്കുന്നു. അന്ന് അന്ത്യോക്യാ റോമൻ സാമ്രാജ്യത്തിലും സെലൂക്യ പേർഷ്യൻ സാമ്രാജ്യത്തിലും ആയിരുന്നതിനാലും രണ്ടു സാമ്രാജ്യങ്ങളും തമ്മിൽ മത്സരത്തിലായിരുന്നതിനാലും പേർഷ്യൻ സഭയ്ക്കു അന്ത്യോക്യായിൽ നിന്നു മേല്പട്ടക്കാരെ ലഭിക്കാൻ പ്രയാസം നേരിട്ടു.

ഈ വിഷമസ്ഥിതി തരണം ചെയ്യുന്നതിനു വേണ്ടി മൂന്നാം നൂറ്റാണ്ടിൽ സെലൂക്യൻ സഭ കോംയേശു, അഹോദാബൂയ് എന്നു രണ്ടുപേരെ മേല്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുത്ത് അന്ത്യോക്യയിലേക്ക് അയച്ചു. ഇവർ പേർഷ്യൻ ഗവൺമെന്റിന്റെ ചാരന്മാരാണെന്നു തെറ്റിദ്ധരിച്ചു റോമാക്കാർ അവരെ വളയുകയും കോഫയേശു വധിക്കപ്പെടുകയും ചെയ്തു. രക്ഷപെട്ട അഹോദാബൂയ് യറുശലേമിൽ എത്തുകയും അവിടുത്തെ മേല്പട്ടക്കാർ അദ്ദേഹത്തെ കാതോലിക്കാ (പാത്രിയർക്കീസ്) ആയി വാഴിക്കുകയും ചെയ്തു. കാതോലിക്കായ്ക്ക് മേല്പട്ടക്കാരെ വാഴിക്കാൻ അധികാരമുണ്ടായിരിക്കുമെന്നും കിഴക്കൻ (പേർഷ്യാ) ആദിയായ സഭയിൽപ്പെട്ടവർ മേലിൽ കാതോലിക്കോസിൽ നിന്നു മേൽപട്ടസ്ഥാനം സ്വീകരിച്ചുകൊള്ളണമെന്നും കാണിച്ച് അധികാരപത്രവും കാതോലിക്കോസിനു കൊടുത്തയച്ചു. ഇത് എ.ഡി. 231 -ൽ ആയിരുന്നു. ഇപ്രകാരം പൗരസ്ത്യസഭയിൽ ആദ്യമായി ഉണ്ടായ കാതോലിക്കാ സ്ഥാപനത്തെ 94 വർഷത്തിനു ശേഷം എ.ഡി. 325-ൽ ചേർന്ന നിഖ്യാ സുന്നഹദോസ് സ്ഥിരപ്പെടുത്തി.

സെലൂക്യയിലെ കാതോലിക്കാസ്ഥാപനം അഞ്ചാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി നെസ്തോർ എന്ന ആളിന്റെ തെറ്റായ വേദോപദേശങ്ങൾക്കു വിധേയമായി. സത്യവിശ്വാസികൾക്കു വേണ്ടി എ.ഡി. 629-ൽ പേർഷ്യയിലെ മറ്റൊരു പട്ടണമായ തിഗ്രീസിൽ കൂടിയ സുന്നഹദോസ് തീരുമാനമനുസരിച്ചു കാതോലിക്കായുടെ തുല്യാധികാരങ്ങളോടുകൂടി മപ്രിയാന എന്ന പേരിൽ ഒരാളെ തിഗ്രീസിൽ അവരോധിച്ചു. അദ്ദേഹത്തെത്തുടർന്നു പല മപ്രിയാനാമാരും ഭരണം നടത്തി വന്നു. ആദ്യകാലങ്ങളിൽ സൗഹാർദ്ദബന്ധത്തിലിരുന്ന പാത്രിയർക്കീസും കാതോലിക്കായും തമ്മിൽ പല അഭിപ്രായവ്യത്യാസങ്ങളും ഉണ്ടായിട്ടുണ്ട്. മത്സരം വർദ്ധിച്ചപ്പോൾ പാത്രിയർക്കീസ് മപ്രിയാനയെയും മപ്രിയ പാത്രിയർക്കീസിനെയും പരസ്പരം മുടക്കി.

ഈ അധികാരമൽസരം എ.ഡി. 869-ൽ കപ്പർത്തുത്ത എന്ന സ്ഥലത്തു വച്ചുണ്ടായ ഉടമ്പടി മൂലം അവസാനിച്ചു. സഭാസംബന്ധമായ നിയമങ്ങൾ ഉൾക്കൊള്ളുന്ന ഹൂദായ കാനോനിൽ ഈ ഉടമ്പടിയെപ്പറ്റി എടുത്തു പറയുന്നുണ്ട്. അതിന്റെ സാരം ഇപ്രകാരമാണ്. പ്രത്യേക ക്ഷണം കൂടാതെ പാത്രിയർക്കീസോ മപ്രിയാനയോ ഇതരന്റെ അധികാരമണ്ഡലത്തിൽ കൈകടത്താൻ പാടില്ല. മപ്രിയാനാമാരിൽ പ്രധാനിയായിരുന്ന ബാർ എബ്രായയാണു ഹുദായകാനോൻ തയ്യാറാക്കുകയും ഒട്ടധികം ഗ്രന്ഥങ്ങൾ രചിച്ചു സഭയെ ചൈതന്യധന്യമാക്കുകയും ചെയ്തത്.

ഇദ്ദേഹത്തിന്റെ കാലശേഷം മഹമ്മദീയ പീഡ മൂലം തിഗ്രീസിന്റെ ശക്തി നശിക്കുകയും കുറേക്കാലം കഴിഞ്ഞു നാമാവശേഷമാകുകയും ചെയ്തു.

ഈ സ്ഥാപനം പേർഷ്യൻ സഭയും മലങ്കര സഭയും തമ്മിലുള്ള പുരാതന ബന്ധത്തെ മുൻനിർത്തി മലങ്കരയിലേക്കു മാറ്റി സ്ഥാപിക്കണമെന്നു മലങ്കര സഭയിലെ ദൂരവീക്ഷണമുള്ള നേതാക്കൾ ആഗ്രഹിക്കുകയും പല പ്രതിബന്ധങ്ങൾ തരണം ചെയ്തു. 1912-ൽ മലങ്കരയിൽ കാതോലിക്കാ സ്ഥാപനം പുനസ്ഥാപിക്കുകയുമാണുണ്ടായത്.

അന്ത്യോക്യൻ സഭയും മലങ്കരസഭയും തമ്മിലുള്ള സൗഹൃദ ബന്ധത്തിനു മൂന്നു നൂറ്റാണ്ടത്തെ പഴക്കം മാത്രമേയുള്ളു. കേരളത്തിലെ റോമൻ കത്തോലിക്ക ബന്ധം വിടർത്തിയശേഷം മലങ്കരയിലെ പുരാതന സഭയിലെ അംഗങ്ങൾ അവരുടെ പൗരസ്ത്യ സഭാവ്യക്തിത്വം നിലനിർത്തുന്നതിനുവേണ്ടി അന്ത്യോക്യയുമായി ബന്ധപ്പെടാൻ ആഗ്രഹിച്ചു. അങ്ങനെ 1665 -ൽ അന്ത്യോക്യയിലെ പാത്രിയർക്കീസ് അദ്ദേഹത്തിന്റെ കീഴിലുള്ള ജറുസലേമിലെ മാർ ഗ്രീഗോറിയോസിനെ മലങ്കരയിലേക്കയച്ചു. ഇങ്ങനെ പതിനേഴാം നൂറ്റാണ്ടു മുതലാണ് അന്ത്യോക്യൻ സഭയുമായി സൗഹാർദ്ദബന്ധം ആരംഭിക്കുന്നത്. പിന്നീട് മലങ്കരയിൽ ഉണ്ടായ കേസുകളും നവീകരണ നീക്കങ്ങളും അന്ത്യോക്യൻ പാത്രിയർക്കീസിന് അനർഹമായി ഇവിടെ കൈകടത്താൻ അവസരങ്ങൾ സൃഷ്ടിച്ചുകൊടുത്തതും മറ്റും ആധുനിക ചരിത്ര സംഭവങ്ങളാണ്.

ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ അന്ത്യോക്യയിൽ ഭരണം നടത്തിക്കൊണ്ടിരുന്ന അബ്ദേദ് മ്ശിഹാ പാത്രിയർക്കീസിനെ രാഷ്ട്രീയ സ്വാധീനമുപയോഗിച്ചും മറ്റും അബ്ദുള്ളാ പാത്രിയർക്കീക്കീസ് അധികാരത്തിൽ നിന്നു നീക്കിയതിനെത്തുടർന്ന് അബ്ദേദ് മ്ശിഹാ പ്രവർത്തന സ്വാതന്ത്ര്യമില്ലാതെ കഴിയുകയായിരുന്നു. മലങ്കര മെത്രാപ്പോലീത്തയും സഭാഭാസുരനുമായിരുന്ന വട്ടശ്ശേരിൽ ഗീവറുഗീസ് മാർദീവന്നാസിയോസ് മെത്രാപ്പോലീത്തയെ അബ്ദുള്ളാപാത്രിയർക്കീസു ബാവാ അകാരണമായി മുടക്കുകയും സഭയിൽ ഭിന്നിപ്പുണ്ടാക്കുകയും ചെയ്തതിനെത്തുടർന്നു മുടക്ക് അസാധുവാണെന്നു അബ്ദേദ്മശിഹാ പ്രസ്താവിക്കുകയും മെത്രാപ്പോലീത്തായേയും സഭയേയും ആശീർവദിച്ചുകൊണ്ട് മലങ്കരയ്ക്ക് ഒരു കല്പന അയയ്ക്കുകയും ചെയ്തു. തുടർന്ന് മലങ്കരസഭയുടെ അഭ്യർത്ഥന അനുസരിച്ച് അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് മലങ്കരയിൽ എത്തുകയും 1912-ൽ (1088 കന്നി 2) നിരണത്തു വന്നു കണ്ടനാട് ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ മലങ്കരയിലെ പ്രഥമ കാതോലിക്കായായി മാർ ബസേലിയോസ് എന്ന പേരിൽ അവരോധിക്കുകയും മലങ്കരയിൽ ആ സ്ഥാപനം എക്കാലവും നിലനിൽക്കത്തക്കവണ്ണം അധികാരപ്പെടുത്തിയുള്ള കല്പന സഭയ്ക്കു നൽകുകയും ചെയ്തു. പാത്രിയർക്കീസിന്റെ അധികാരങ്ങളെല്ലാം കാതോലിക്കായ്ക്കുമുണ്ടെന്നു ഊന്നിപ്പറഞ്ഞുകൊണ്ടു കാതോലിക്കാ സ്ഥാനാരോഹണത്തെത്തുടർന്ന് അബ്ദേദ് മ്ശിഹാ പാത്രിയർക്കീസ് ചെയ്ത പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചു.

"നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കളെ, ഇന്ന് ഇവിടെ നടന്നിട്ടുള്ളതായ കർമ്മം എത്ര മഹത്തരമായ ഒരു ദിവ്യ ശുശ്രൂഷയാകുന്നു. നിങ്ങളുടെ പിതാക്കന്മാർ കാണുന്നതിനു ആഗ്രഹിച്ചിരുന്നിട്ടു കാണാതിരുന്ന ഒരു സംഭവമാണ് ഇന്നു നടന്നിട്ടുള്ളത്. മലങ്കരയുള്ള നമ്മുടെ സഭ നമ്മുട കർത്താവേശുമ്ശിഹായുടെ പന്ത്രണ്ടു അപ്പസ്തോലന്മാരിൽ ഒരാളായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതാണ്. ഇവിടെ എല്ലാക്കാലത്തും അപ്പോസ്തോലിക കൈവയ്പ് എന്നേക്കും നിലനിൽക്കത്തക്കവിധത്തിൽ മാർതോമ്മാശ്ലീഹായുടെ സിംഹാസനം ഇവിടെ സ്ഥാപിക്കുന്നതിനു ദൈവം സംഗതിയാക്കിയിരിക്കുന്നു. മെത്രാൻസ്ഥാനം സ്വീകരിക്കുന്നതിനായി തുർക്കി രാജ്യം വരെയും ഇവിടെ നിന്നു ഇനിമേലിൽ ആളുകൾ പോകേണ്ട ആവശ്യമില്ല.

ഇപ്പോൾ അഭിഷംകം ചെയ്യപ്പെട്ടിരിക്കുന്ന കാതോലിക്കാ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ കിഴക്കിന്റെ കാതോലിക്കായായി പൂർവ കാലത്തു സെലൂക്യയിൽ ഭരിച്ചുവന്ന കാതോലിക്കായുടെ അനന്തരഗാമിയായി മോറാൻ മാർ ബസ്സേലിയോസ് എന്ന പേരോടുകൂടി വാഴിക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം ദീർഘായുസ്സോടെ ഇരിക്കട്ടെ. ഇതേക്കുറിച്ചു നിങ്ങൾക്കും നിങ്ങളദ്ദേഹത്തിനും ഹൃദയപൂർവ്വമായ സ്നേഹവും ഇദ്ദേഹത്തിന്റെ ഭരണം മൂലം മലങ്കരസഭയ്ക്കു പൂർവാധികം ശ്രേയസ്സും ഉണ്ടാകുമാറാകട്ടെ. കാതോലിക്കായ്ക്കു വേണ്ടുംവണ്ണമുള്ള സർവബഹുമാനങ്ങളും ഇദ്ദേഹത്തോടു നിങ്ങൾ കാണിക്കണം. ഇദ്ദേഹത്തെ അനുസരിക്കുകയും ഭക്തി പുരസ്സരം നിങ്ങൾ ഇരിക്കുകയും ഇദ്ദേഹത്തിൽ നിന്ന് അപ്പോസ്തോലിക അനുഗ്രഹങ്ങൾ പ്രാപിക്കുകയും വേണം. ഇദ്ദേഹത്തിന്റെ കാലശേഷം ഇവിടെയുള്ള മെത്രാപ്പോലീത്താമാർക്കു തന്നെ യോജിച്ച് മറ്റൊരു കാതോലിക്കായെ അഭിഷേകം ചെയ്യുന്നതിന് അധികാരമുള്ളതാണ്. മലങ്കരസഭ എന്നേക്കും സ്വതന്ത്രമായി നിലനിൽക്കുന്നതിന് ഇപ്പോൾ ഇവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കാതോലിക്കാ സിംഹാസനം സഹായിക്കട്ടെ. ഇതു നിങ്ങളുടെ സഭയുടെ സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനക്കല്ലാകുന്നു. ഇങ്ങനെ നിങ്ങൾക്കു കാതോലിക്കാ സിംഹാസനം സ്ഥാപിച്ചുതരുന്നതിനു നമ്മെ പ്രേരിപ്പിച്ചതായ കാരണം എന്തെന്നു പറയാം. തുർക്കി രാജ്യത്തുനിന്നു ഇത്രടംവരെ വന്നെത്തുന്നത് എത്ര മാത്രം പ്രയാസകരവും ആപൽക്കരവുമാണെന്നു നമുക്ക് അനുഭവത്താൽ ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. ഇത്രമാത്രം കഷ്ടപ്പാടുകൾ എല്ലാക്കാലത്തും മലങ്കരസഭാംഗങ്ങൾ അനുഭവിക്കണമെന്നു ശഠിക്കുന്നത് അക്രമവും അക്രൈസ്തവവുമാകുന്നു...."

മലങ്കരയിലെ ഒന്നാമത്തെ കാതോലിക്കാ മുറി മറ്റത്തിൽ മാർ ഈവാനിയോസ് കാതോലിക്കായായ ശേഷം പ്രായാധിക്യത്താൽ ദീർഘനാൾ ഭരണം നട ത്തിയില്ല. മലങ്കര സഭയുടെ വീരസന്താനങ്ങളായിരുന്ന ഇ. ജെ. ജോൺ, എം. എ. ചാക്കോ, കെ. സി. മാമ്മൻമാ പ്പിള, ഒ.എം. ചെറിയാൻ മുതലായവർ അന്നത്തെ സഭാ പ്രവർത്തനങ്ങൾക്ക് നേതൃത്വവും സുധീരമായ പിന്തു ണയും നൽകിയിരുന്നു.

കാതോലിക്കാ സ്ഥാപന സംരംഭങ്ങളിൽ കോനാട്ടു മൽപ്പാനച്ചന്റെ വലംകൈയായി പ്രവർത്തിച്ച ആളാണ് അദ്ദേഹത്തിന്റെ ഒരു ശിഷ്യപ്രമുഖനായ മത്തായി ശെമ്മാശൻ (ഇപ്പോഴത്തെ പ. ബസ്സേലി യോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ) മത്തായി ശെമ്മാശൻ ശീമദേശങ്ങളിൽ വച്ചു മാർ അബദൽ മ്ശിഹാ, മാർ അബ്ദുള്ള എന്നിവരോടു കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിക്ക ണമെന്നു നിവേദനം സമർപ്പിച്ചിരുന്നു. അബ്ദേ ദ്മ്ശിഹായെ ക്ഷ ണിച്ച കാതോലിക്കാ സ്ഥാനാരോ ഹണം നടത്തിക്കണമെന്നു മത്തായി ശെമ്മാശന്റെ ആഗ്രഹം അദ്ദേഹം കത്തു മൂലം മലങ്കരയിലെ നേതാ ക്കളെ അറിയിക്കുകയും ചെയ്തിട്ടുണ്ട്. ഒന്നാമത്തെ കാതോലിക്കാ വാഴ്ചയിൽ അബ്ദൽമ്ശിഹാ ബാവായെ ശുശ്രൂഷിക്കുന്നതിനും ഔഗേൻ റമ്പാച്ചനു സാധിച്ചിട്ടുണ്ട്. ഔഗേൻ റമ്പാച്ചൻ പിന്നീടു മലങ്കര യിലെ നാലാമത്തെ കാതോലിക്കായായി എന്നുള്ളതും പ്രാധാന്യം അർഹിക്കുന്നു.

രണ്ടാമത്തെ കാതോലിക്കാ മാർ ബസ്സേലി യോസ് ഗീവറുഗീസ് ഒന്നാമൻ (വാകത്താനം) പരമ സിദ്ധനും സൗമ്യശീലനുമായിരുന്നു. നാലു കൊല്ലം ഭ രിച്ചു ഇദ്ദേഹത്തെ വാഴിച്ച സുന്നഹദോസിൽ അദ്ധ്യ ക്ഷതവഹിച്ചത് മാർ ഗ്രീഗോറിയോസ് മെത്രാപ്പോ ലീത്ത (പിന്നീട് മൂന്നാമത്തെ കാതോലിക്കാ) ആയി രുന്നു.

മൂന്നാമത്തെ കാതോലിക്കാ മാർ ബസ്സേലി യോസ് ഗീവറുഗീസ് ദ്വിതീയൻ 1929 ൽ കോട്ടയം മാർ ഏലിയാ ചാപ്പലിൽ വച്ചാണു വാഴിക്കപ്പെട്ടത്. തൽസം ബന്ധമായ സുന്നഹദോസിൽ അദ്ധ്യക്ഷത വഹിച്ചത് മലങ്കരമെത്രാപ്പോലീത്തായും കുശാഗ്രബുദ്ധിയുമായി രുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോ ലീത്തായായിരുന്നു. മലങ്കരയിൽ കാതോലിക്കേറ്റു പുനഃസ്ഥാപിച്ചശേഷമുള്ള ചരിത്രത്തിൽ മൂന്നാം കാതോലിക്കായുടെ ജീവിതകാലം സുദീർഘവും സംഭ വബഹുലവുമായിരുന്നു. അദ്ദേഹം ഭരണകാലത്ത് 11 മെത്രാന്മാരെ വാഴിച്ചു. 2 പ്രാവശ്യം വിശുദ്ധ മൂറോൻ കൂദാശ നടത്തുകയും ഉണ്ടായി. വട്ടശ്ശേരിൽ ദീവന്നാ സിയോസ് മെത്രാപ്പോലീത്തായുടെ കാലശേഷം ഭാരിച്ച ചുമതലകളുള്ള മലങ്കരമെത്രാപ്പോലീത്താ സ്ഥാനവും മൂന്നാം കാതോലിക്കാ ഏറ്റെടുത്തു.

അരനൂറ്റാണ്ടു കാലത്തെ സമുദായകേസുകൾ അവസാനിക്കുകയും സഭയിൽ സ മാധാനം പുനഃ സ്ഥാപിക്കുകയും ചെയ്തത് മൂന്നാം കാതോലിക്കാ യുടെ കാലത്തായിരുന്നു.

മലങ്കരയിലെ യഥാർത്ഥ കാതോലിക്കായും മല ങ്കര മെത്രാപ്പോലീത്തായും മാർ ബസ്സേലിയോസ് ഗീവ റുഗീസ് രണ്ടാമനാണെന്നുള്ള 1958 സെപ്റ്റംബർ 12 -ലെ സുപ്രീംകോടതി വിധിമൂലം അന്നുവരെ മാറിനി ന്നവർ മൂന്നാം കാതോലിക്കായെ സ്വീകരിച്ചു. അദ്ദേഹം പഴയതെല്ലാം മറന്നു സഭാംഗങ്ങൾ കാതോലിക്കേ റ്റിന്റെ കീഴിൽ യോജിച്ചു നീങ്ങണമെന്നു ആഹ്വാനം ചെയ്തു.

1964 ജനുവരി 3ന് മൂന്നാം കാതോലിക്കാ കാലം ചെയ്യുകയും ആ വർഷം മെയ് 22നു കോട്ടയം മാർ ഏലിയാകത്തീഡ്രലിൽ വച്ചു കണ്ടനാട്ട് ഇടവകയുടെ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ മലങ്കര യിലെ നാലാമത്തെ കാതോലിക്കായായി അവരോധി ക്കപ്പെടുകയും ചെയ്തു. അന്ത്യോക്യയുടെ മാർ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ മലങ്കര സഭാനേതൃത്വത്തിന്റെ ക്ഷണമനുസരിച്ചു സുന്നഹദോ സിന്റെ അദ്ധ്യക്ഷനെന്ന നിലയിലാണ് ഈ കർമ്മം നടത്തിയത്.

ഡലിഗേറ്റു പ്രശ്നം: മാർത്തോമ്മാശ്ലീഹായെ സംബന്ധിച്ച 1070 ലെ 203-ാം നമ്പർ കൽപന ഭരണ ഘടനയ്ക്കും, കാനോനും വിരുദ്ധമായുള്ള നടപടികൾ എന്നിവമൂലം മലങ്കരസഭയുമായുള്ള ബന്ധം പാത്രി യർക്കീസ് ബാവാ സ്വയം വിച്ഛേദിച്ചതു നാലാമത്തെ കാതോലിക്കായുടെ കാലത്താണ്. ഭരണകാലത്ത് എട്ടു മെത്രാപ്പോലീത്താമാരെ ഇദ്ദേഹം വാഴിച്ചു. വിപുലമായ തോതിൽ മാർത്തോമ്മാശ്ലീഹായുടെ പത്തൊ മ്പതാം ചരമശതാബ്ദി കൊണ്ടാടിയതും മലങ്കരസഭാടിസ്ഥാ നത്തിൽ കോട്ടയത്തു വച്ചു കാതോലിക്കാദിനം ആഘോഷിച്ചതും നാലാം കാതോലിക്കായുടെ കാലത്തെ അവിസ്മരണീയമായ ചില സംഭവങ്ങളാ ണ്. മലങ്കരസഭയുടെ ചരിത്രത്തിൽ സഭയ്ക്കു വേണ്ടി ആദ്യമായി സ്ഥാനത്യാഗം ചെയ്ത് ഒരു പുതിയ കീഴ്വഴക്കം സൃഷ്ടിക്കുന്നതും പ. ഔഗേൻ പ്രഥമ ബാവായാണ്.

## ബസ്സേലിയോസ് സ്ഥാനനാമഹേതുകൻ

അന്ത്യോക്യാ പാത്രിയർക്കീസുമാർ മാർ ഇഗ്നാ ത്യോസ്, എന്നും, പൗരസ്ത്യ കാതോലിക്കാമാർ മാർ ബസ്സേലിയോസ് എന്നും ഉള്ള നാമങ്ങൾ സ്ഥിരമായി ഉപയോഗിക്കാൻ തുടങ്ങിയതു 13-ാംനൂറ്റാണ്ടിനു

ശേഷം മാത്രമാണ്. ഇതിൽ മാർ ഇഗ്നാത്യോസ്, പത്രോസ് ശ്ലീഹായ്ക്കും ഏവദോയോസിനും ശേഷം അന്ത്യോക്യാ പാത്രിയർക്കീസായി സഭയെ ഭരിച്ചിരുന്ന പരമപരിശുദ്ധനായ ഒരു പിതാവായിരുന്നു. എന്നാൽ ഒരു മെത്രാനായി മാത്രം എ.ഡി. 370 ൽ എ.ഡി. 379 വരെ കപ്പദോക്യൻസഭയെ ഭരിച്ചിരുന്ന ബസ്സേലിയോസിന്റെ നാമമാണു കാതോലിക്കാമാർ സ്വീകരിച്ചത്.

ഈ സ്ഥാനനാമത്തിന്റെ ഉടമയായ മാർ ബസ്സേലിയോസ് എ.ഡി. 330–ൽ ടർക്കിയിലെ കപ്പദോക്യയിൽ സംസ്കാരസമ്പന്നതയും ക്രൈസ്തവതീക്ഷ്ണതയുമുള്ള ഒരു കുടുംബത്തിൽ ഭൂജാതനായി. അദ്ദേഹത്തിന്റെ പിതാവ് അദ്ധ്യാപകനും വാഗ്മിയും കപ്പദോനിയായിലും അർമീനിയായിലും വളരെ സ്വത്തിന്റെ ഉടമസ്ഥനായിരുന്നു.

മാതാവായ എമിലി അതീവ സൗന്ദര്യവും സ്വഭാവശ്രേഷ്ഠതയുമുള്ളവളായിരുന്നു. അവർക്കു ബസ്സേലിയോസിനെ കൂടാതെ മൂന്ന് ആൺമക്കളും നാലും പെൺമക്കളും ഉണ്ടായിരുന്നു. ആൺമക്കളിൽ മാർ ഗ്രീഗോറിയോസ് നൈസായിലെയും, പത്രോസ് സെബസ്റ്റിയിലെയും ബിഷപ്പുമാരായിരുന്നു. അവരെ പരിശുദ്ധന്മാരായി സഭ പ്രഖ്യാപനം ചെയ്തിട്ടുണ്ട്. സഹോദരി മക്രീന സ്വന്തമായി ഒരു മഠം സ്ഥാപിച്ചു. അവരെ പരിശുദ്ധയായി സഭ പരിഗണിക്കുന്നു.

ആരാധനാപുരുഷനായ ബസ്സേലിയോസ് ബാല്യത്തിൽതന്നെ അതിബുദ്ധിമാനായിരുന്നു. അന്നു ലോകത്തിലെ ഏറ്റവും വലിയ വിദ്യാഭ്യാസകേന്ദ്രമായിരുന്ന ഏതൻസിലാണ് അഞ്ചുവർഷം അദ്ദേഹം പഠിച്ചത്. നാസിയാൻസിലെ ബിഷപ്പായിരുന്ന മാർ ഗ്രീഗോറിയോസ്, ജൂലിയൻ ചക്രവർത്തി എന്നിവർ അവിടെ അദ്ദേഹത്തിനു സഹപാഠികളായിരുന്നു.

നിയമം, തത്വശാസ്ത്രം മുതലായവയിൽ പ്രാവീണ്യം നേടിയ ബസ്സേലിയോസ് കുറേക്കാലം കൈസറിയായിൽ കഴിച്ചുകൂട്ടി. എന്നാൽ അധികം താമസിയാതെ അദ്ദേഹം തനിക്കുള്ള സർവ സമ്പത്തും തൊഴിലും ഉപേക്ഷിച്ചു. പിന്നീട് അദ്ദേഹം ഒരു യതിവര്യനായിട്ടാണ് ജീവിതം തുടർന്നത്. രാത്രിയിൽ ചാക്കു തുണികൊണ്ടുള്ള വസ്ത്രവും പകൽ ഒരു കുപ്പായവും മാത്രം ധരിച്ചു. തറയിൽ കിടന്നു. ജീവൻ കിടക്കാൻ വേണ്ടി മാത്രം ആഹാരം കഴിച്ചു. അതും ലഘുവായ സസ്യഭക്ഷണവും പച്ചവെള്ളവും മാത്രം. അതിനുശേഷം അദ്ദേഹം ഒരു പട്ടക്കാരനായപ്പോഴും തുടർന്നു മെത്രാപ്പോലീത്തയായപ്പോഴും വളരെ ലളിതമായ ജീവതമാണ് നയിച്ചു പോന്നത്.

ഒമ്പതു കൊല്ലം അദ്ദേഹം മെത്രാപ്പോലീത്തയായി കൈസറിയാ ഇടവകയെ ഭരിച്ചു. നാലു ലക്ഷം അംഗങ്ങളുള്ളതായിരുന്നു ആ ഇടവക. ആരിയോസ് പാഷാണ്ഡത മൂലം കുഴഞ്ഞുമറിഞ്ഞു കിടന്ന കൈസരിയ ഇടവകയെ യോജിപ്പിച്ച് കൊണ്ടുപോവുകയെന്നത് തുലോം ബുദ്ധിമുട്ടുള്ള ഒരു കാര്യമായിരുന്നു.

എ.ഡി. 381–ൽ കുസ്തന്തിനോസ് പോലീസിൽ നടന്ന രണ്ടാം പൊതു സുന്നഹദോസ് വിളിച്ചു കൂട്ടുന്നതിനുള്ള എല്ലാ ഒരുക്കങ്ങൾക്കും നേതൃത്വം കൊടുത്തത് അദ്ദേഹമായിരുന്നു. പക്ഷേ നിർഭാഗ്യവശാൽ അതിൽ സംബന്ധിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. അതിനു മുമ്പ് അദ്ദേഹം കാലംചെയ്തു.

അദ്ദേഹം പല ഗ്രന്ഥങ്ങളും എഴുതിയിട്ടുണ്ട്. നല്ല പ്രാർത്ഥനാകൃതികൾ രചിക്കുകയും ലളിതവും സന്മാർഗപരവുമായ ക്രിസ്തീയ ജീവിതത്തിനു ചട്ടങ്ങൾ ആവിഷ്ക്കരിക്കുകയും സന്യാസജീവിതത്തിനു വിശ്വാസികളെ പ്രേരിപ്പിക്കുകയും ചെയ്തു. വേദപുസ്തകത്തെ എല്ലാറ്റിലും ഉപരിയായി കണക്കാക്കിയിരുന്നു അദ്ദേഹം. പുറജാതികളുടെ സാഹിത്യഗ്രന്ഥങ്ങൾ പഠിപ്പിക്കുന്നതിന് സഭാപിതാക്കന്മാരെ ഉപദേശിച്ചിരുന്നു.

ആരിയോസ് പാഷാണ്ഡതയ്ക്കും അന്നു നിലനിന്നിരുന്ന മറ്റു പല ദുരാചാരങ്ങൾക്കും അന്ധവിശ്വാസങ്ങൾക്കും എതിരായി സുധീരം പോരാടിയ അദ്ദേഹത്തിന്റെ വിശ്വാസധീരത തെളിയിക്കുന്ന പല സംഭവങ്ങളുമുണ്ട്.

**സഭാചരിത്രമനുസരിച്ചു മാർ തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിൽ വാണരുളുന്ന 91–ാമത്തെയും, മലങ്കരസഭയിലെ എട്ടാമത്തെയും കാതോലിക്കായാണ് ഇന്നു സഭ ഭരിക്കുന്നത്. മുൻ കാതോലിക്കാമാരുടെ പേരുവിവരം താഴെ ചേർക്കുന്നു.**

1. മാർ തോമ്മാശ്ലീഹാ
2. ആദായി ശ്ളീഹാ
3. ആഗായി
4. മാറി
5. അബറോസിയോസ് (അന്ത്യോക്യയിൽ നിന്നു പട്ടമേറ്റു)
6. അബറാഹം (സെലൂക്യയിൽ ഭരിച്ചു)
7. യാക്കോബ് (യരുശലേമിൽനിന്നു പട്ടമേറ്റു)
8. ആഹോദാബൂയ് (കാതോലിക്കാ എന്നു നാമകരണം ചെയ്യപ്പെട്ട ആദ്യത്തെ ആൾ. എ.ഡി. 231–ൽ യരുശലേം സുന്നഹദോസിനാൽ കിഴക്കു മെത്രാൻമാരെ വാഴിക്കുന്നതിനുള്ള അധികാരത്തോടെ വാഴിക്കപ്പെട്ടു)
9. ശഹലുപ്പോ (പൗരസ്ത്യ എപ്പിസ്കോപ്പാമാരാൽ വാഴിക്കപ്പെട്ടു)

10. പാപ്പോ (നിഖ്യാ സുന്നഹദോസ് കാലം - എ.ഡി. 325)
11. ശെമവൂൻ ബർസെബഓ
12. ശഹദൂസോത്
13. ബർബോ ശോമീൻ
14. താമൂസോ
15. കോയൂമോ
16. ഇഹഹോക്ക് (കുസ്തന്തീനോസ് പോലീസ് സുന്നഹദോസ് കാലം)
17. ഓഹ്
18. യാബ് ആലോഹ്
19. മഗ്നാ
20. മർബുക്കാത് (എ.ഡി. 421-456)
21. ദാദ് യേശു
22. ബാബൂയാ
23. ആക്കോക്ക് (നെസ്തോറിയനായിത്തീർന്നു)
24. ബാബി ”
25. ശീലോ ”
26. ഏലീശാ ”
27. പൗലൂസ് ”
28. ആബാ ”
29. യൗസേഫ് ”
30. ഹസ്കീയേൽ ”
31. അഹുദേമേ (എ.ഡി. 559-ൽ യാക്കൂബ് ബുർദാന വാഴിച്ചു. തിഗ്രീസിൽ ആസ്ഥാനമുറപ്പിച്ചു.)
32. കോം യേശു (പൗരസ്ത്യ സുന്നഹദോസ് വാഴിച്ചു)
33. ശമുയേൽ
34. മൊറൂസോ (എ.ഡി. 629)
35. ദനഹാ 1
36. ബർ യേശു
37. അബ്രഹാം
38. ദാവീദ്
39. യൂഹാനോൻ സോബോ
40. ദനഹാ 2
41. പൗലൂസ്
42. യൂഹാനോൻ കായൂനോ
43. യൗസേഫ്
44. ശർബീൻ
45. ശെമവൂൻ
46. ബസേലിയോസ്
47. ദാനിയേൽ
48. തെഗ്രീസ്യൻ തോമ്മാ
49. ബസേലിയോസ് (എ.ഡി. 848-കപ്പർത്തൂത്താ സുന്നഹദോസ്)
50. മൽക്കിസദേക്ക്
51. സർഗീസ്
52. അത്താനാസിയോസ്
53. തോമ്മാ എസ്ത്തൂനൂറോ
54. ദനഹാ 3
55. ബസേലിയോസ് 2
56. കുറിയാക്കോസ്
57. ദർമുസുക്കുകാരൻ യൂഹനോൻ
58. ഇഗ്നാത്തിയോസ് ബർക്കീക്കി
59. ഉറഹാക്കാരൻ അത്താനാസിയോസ്
60. തെഗ്രീസുകാരൻ ബസേലിയോസ്
61. യോഹന്നാൻ സ്ലീബാ
62. ദീവന്നാസിയോസ് മൂശ
63. ഇഗ്നാത്തിയോസ് ലാസർ
64. സ്റൂഗുകാരൻ യോഹന്നാൻ
65. ഗ്രീഗോറിയോസ് യാക്കോബ്
66. യേശു സപ്തോനോ
67. ഇഗ്നാത്തിയോസ് ദാവീദ്
68. ദീവന്നാസിയോസ് സ്ളീബാ
69. യൂഹാനോൻ ബർമദാനി
70. ഇഗ്നാത്തിയോസ് സ്ളീബാ
71. ഗ്രീഗോറിയോസ് ബാർ എബ്രായ
72. ഗ്രീഗോറിയോസിന്റെ സഹോദരൻ ബർസൗമ്മാ
73. ഗ്രീഗോറിയോസ് മത്തായി
74. അത്താനാസിയോസ് അബ്രാഹം
75. ഹെദേലിയൻ ബസേലിയോസ് ബഹനാം
76. അറാബുക്കാരൻ ദീയസ്കോറോസ് ബഹനാം
77. മാദന്യൻ ബസേലിയോസ് ബർസൗമ്മാ
78. ബസേലിയോസ് അസീസ്
79. ഹോംസ്കാരൻ ഇഗ്നാത്തിയോസ് നൂഹ്
80. കല്ലത്ത് മറക്കാരൻ ബസേലിയോസ് അബ്രഹാം
81. ബസേലിയോസ് യൽദാ (1685-ൽ മലങ്കരയിൽ വന്നു. കോതമംഗലത്തു കബറടക്കി)
82. ബസേലിയോസ് ശക്രള്ള (1751-ൽ മലങ്കരയിൽ വന്നു കണ്ടനാട്ടു കബറടങ്ങി)
83. ബസേലിയോസ് ബഹനാം - 1850
84. ബസേലിയോസ് പൗലൂസ് 1912-1913 (മലങ്കരസഭയിലേക്കു കാതോലിക്കാ സിംഹാസനം മാറ്റിയശേഷമുള്ള പ്രഥമ കാതോലിക്കാ)
85. ബസേലിയോസ് ഗീവറുഗീസ് പ്രഥമൻ (1925 -1926)
86. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ (1929 - 1964)
87. ബസേലിയോസ് ഔഗേൻ പ്രഥമൻ (1964 - 1975)
88. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ
89. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ
90. ബസേലിയോസ് മാർത്തോമ്മാ ദീദിമോസ് പ്രഥമൻ
91. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ.

